# അനുഗൃഹീതമായ കണ്ണുനീർ

ഫാ. ഡോ. കെ. എം. ജോർജ്

# ഫാ. ഡോ. കെ. എം. ജോർജ്

ദാർശനികനും ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനും കവിയും ചിത്രകാരനും. വടക്കൻമണ്ണൂർ സെന്റ് തോമസ് പള്ളി ഇടവകയിൽ ചെന്നിക്കര പുറകുളത്ത് ഈപ്പൻ മാത്യുവിന്റെയും അച്ചാമ്മയുടെയും പുത്രൻ. ബെൽജിയത്തിലെ ലുവെയ്ൻ യൂണിവേഴ്സിറ്റി, പാരീസിലെ കാത്തലിക് യൂണിവേഴ്സിറ്റി, സോർബോൺ യൂണിവേഴ്സിറ്റി എന്നിവിടങ്ങളിൽ പഠിച്ച് ഡോക്ടറേറ്റ് നേടി.

കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ അദ്ധ്യാപകൻ, ഇപ്പോൾ പ്രിൻസിപ്പൽ. ജനീവയിൽ ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ പ്രൊഫസ്സർ, അസ്സോ. ഡയറക്ടർ, ഡൽഹി ഓർത്തഡോക്സ് സെന്റർ അസ്സോ. ഡയറക്ടർ, നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് സെക്രട്ടറി, അഖില ലോക സഭാകൗൺസിൽ പ്രോഗ്രാം മോഡറേറ്റർ, കേന്ദ്ര കമ്മിറ്റിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു.

ഫ്രഞ്ച്, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകളിൽ എഴുതുന്നു. ജനതകളുടെ പ്രകാശം, റോമ്മാ ലേഖന വ്യാഖ്യാനം, തീർത്ഥാടനം, പ്രവാസത്തിന്റെ നാളുകൾ, ദ് സൈലന്റ് റൂട്സ്, ഗോസ്പൽ ആന്റ് കൾച്ചർ, എന്റെ കൃപ നിനക്കു മതി, ആധുനികതയുടെ ദാർശനിക മാനങ്ങൾ, ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ വിചാരശില്പികൾ, ജീവന്റെ വിസ്മയം, കൊച്ചുരാജകുമാരൻ (തർജ്ജമ) എന്നീ കൃതികൾ രചിച്ചു.

ഓർത്തഡോക്സ് യൂത്ത്, സ്റ്റാർ ഓഫ് ദ് ഈസ്റ്റ്, പുരോഹിതൻ എന്നിവയുടെ എഡിറ്റർ എന്നീ നിലകളിലും പ്രവർത്തിച്ച ഇദ്ദേഹം മലങ്കരസഭയുടെ എല്ലാ ഡയലോഗ് ഗ്രൂപ്പിലും നേതൃത്വം നൽകുന്നു. വിദേശ ലോക സമ്മേളനങ്ങളിൽ മലങ്കരസഭയെ പ്രതിനിധാനം ചെയ്യുന്നു.

---


| | | |
|---|---|---|
| സഹധർമ്മിണി | : | മറിയം ജോർജ്ജ് |
| മക്കൾ | : | സുഷമ, അബു |
| വിലാസം | : | പുറകുളത്ത്, ദേവലോകം പി.ഒ.,<br>കോട്ടയം–686038 |

# പ്രസാധകകുറിപ്പ്

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ പ്രിൻസിപ്പലും പ്രശസ്ത ദാർശനികനും ദൈവശാസ്ത്രജ്ഞനുമായ ഫാ. ഡോ. കെ. എം. ജോർജ്ജ് 1980-കൾ മുതലുള്ള കാലഘട്ടത്തിൽ സഭാ പ്രസിദ്ധീകരണങ്ങളിൽ എഴുതിയ അതി ശ്രദ്ധേയമായ പ്രബന്ധങ്ങളുടെ സമാഹാരമാണീ കൃതി. ഈ സമാഹാരത്തിലെ ശ്രദ്ധേയമായ "അനുഗൃഹീതമായ കണ്ണുനീർ" എന്ന പ്രബന്ധ നാമം തന്നെയാണ് ഗ്രന്ഥത്തിന് നൽകിയിരിക്കുന്നത്. പൗരസ്ത്യ ഓർത്തഡോക്സ് ആദ്ധ്യാത്മികതയിലും, പ്രത്യേകിച്ചും സുറിയാനി പാരമ്പര്യത്തിലും കണ്ണുനീരിനുള്ള സവിശേഷമായ പ്രാധാന്യത്തെ നിനുവയിലെ വിശുദ്ധനായ ഇസ്സഹാക്കിന്റെ ചിന്തകളുടെ അടിസ്ഥാനത്തിൽ അതിമനോഹരമായി ഈ പ്രബന്ധത്തിൽ അവതരിപ്പിച്ചിരിക്കുന്നു:

> "ദൈവത്തിന്റെ സൃഷ്ടിയോട് ദൈവം കാണിക്കുന്ന അതേ സ്നേഹവും സഹാനുഭൂതിയും സ്വന്തം ജീവിതത്തിൽ കാണിക്കുന്ന വിശുദ്ധ വ്യക്തികളാണ് കണ്ണീരിലൂടെ ആഴമേറിയ ആർദ്രത വെളിപ്പെടുത്തുന്നത്. ദൈവത്തിന്റെ സകല സൃഷ്ടിക്കും വേണ്ടി കണ്ണീരൊഴുക്കുന്നവർ കർത്താവിന്റെ മഹാപുരോഹിത ധർമ്മത്തിൽ പങ്കുചേരുന്നു. മനുഷ്യാവതാര രഹസ്യത്തിലേക്ക് ഉൾക്കാഴ്ച നൽകുന്ന അതുല്യമായ വാതിലാണ് കണ്ണീർ. കാരണം അത് ദിവ്യസ്നേഹത്തിന്റെയും സഹതാപത്തിന്റെയും ആഴക്കടലിലെ തുള്ളികൾ തന്നെയാണ്" (പുറം 37).

കണ്ണുനീർ ബലഹീനതയുടെ അടയാളമായും കണ്ണീരിന്റെ അഭാവം ധൈര്യത്തിന്റെയും ശക്തിയുടെയും പ്രതീകമായും കാണുന്ന നമ്മൾ, ഈ പ്രബന്ധം വായിക്കുന്നതോടെയാണ് മലങ്കരയിൽ ജീവിച്ച് വാങ്ങിപ്പോയ പുണ്യശ്ലോകനായ പാമ്പാടി തിരുമേനി കണ്ണീരൊഴുക്കി സർവ്വസൃഷ്ടികൾക്കും വേണ്ടി പ്രാർത്ഥിച്ചിരുന്നതെന്തിനാണെന്ന തിരിച്ചറിവിലേക്ക് നീങ്ങുന്നത്.

ദൈവത്തിന്റെ മനുഷ്യാവതാരം, ജീവന്റെ ഉൽഭവം, മനുഷ്യസൃഷ്ടിയുടെ ധർമ്മവും സൃഷ്ടി മുഴുവനോടുമുള്ള അതിന്റെ ചുമതലയും തുടങ്ങി നിരവധി വിഷയങ്ങളിലെ പൗരസ്ത്യ ഓർത്തഡോക്സ് സഭ

യുടെ ദർശനവും കാഴ്ചപ്പാടുകളും ഈ പ്രബന്ധങ്ങളിൽ വെളിവാക്കുന്നു. 'രോഗാതുരമായ സമൂഹവും രോഗിയുടെ തൈലാഭിഷേകവും', 'കുമ്പസ്സാരമെന്ന ചികിത്സ', 'കൂട്ടായ്മ കുമ്പസ്സാരം' എന്നീ പ്രബന്ധങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ രോഗങ്ങൾ മനുഷ്യന്റെ വീഴ്ചയുടെയും ദൈവത്തിൽ നിന്നുള്ള ഐതര്യത്തിന്റേയും അടയാളമാണെന്ന് ചൂണ്ടിക്കാണിക്കുന്നു.

പൗരസ്ത്യ ഓർത്തഡോക്സ് സഭ വിശുദ്ധ ദൈവമാതാവിന് കൊടുക്കുന്ന പ്രാധാന്യത്തെക്കുറിച്ച് "ഓർത്തഡോക്സ് വിശ്വാസവും കന്യകമറിയാമും" എന്ന പ്രബന്ധത്തിൽ ഗ്രന്ഥകാരൻ വിശദീകരിക്കുന്നു. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തെ സൂചിപ്പിക്കുവാൻ പ. പിതാക്കന്മാർ ഉപയോഗിച്ച പ്രയോഗങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന "മറിയാമെന്ന വരണ്ടഭൂമിയിൽ നിന്നും മുളച്ചുവളർന്ന അനുഗൃഹീത സസ്യം" എന്ന പ്രബന്ധവും "സ്ത്രീപക്ഷ ദൈവശാസ്ത്രവും ചില പുതിയ കാഴ്ച്ചപ്പാടുകളും" എന്ന പ്രബന്ധവും ഉൾപ്പെടെ മൂന്ന് പ്രബന്ധങ്ങളിൽ വി. കന്യകമറിയാമും സഭയും തമ്മിലുള്ള ബന്ധത്തെ ദൈവശാസ്ത്ര – വേദശാസ്ത്ര കാഴ്ച്ചപ്പാടുകളിൽ വിശദമാക്കുന്നു. സഭാ ശുശ്രൂഷയിൽ സ്ത്രീകൾക്കുള്ള പങ്ക് ചർച്ച ചെയ്യുന്ന പ്രബന്ധത്തിൽ സഭയുടെ ഭരണസമിതികളിൽ നല്ല ക്രിസ്തീയ ജീവിതം നയിക്കുന്നവരായ വനിതാ പ്രതിനിധികൾക്ക് സമർഹമായ സ്ഥാനം കൊടുക്കുന്നതിനെപ്പറ്റി അടിയന്തിരമായി ആലോചിക്കേണ്ടതാണെന്ന് ഗ്രന്ഥകാരൻ ചൂണ്ടിക്കാണിക്കുന്നു.

ആദരണീയനായ കെ. എം. ജോർജ്ജ് അച്ചന്റെ പ്രബന്ധങ്ങൾ സമാഹരിച്ച് മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ വിഭാഗം പ്രസിദ്ധീകരിക്കുന്ന രണ്ടാമത്തെ ഗ്രന്ഥമാണിത്. ഗ്രന്ഥ പ്രസിദ്ധീകരണത്തിന് ഉത്സാഹിച്ച എം. ഒ. സി. പബ്ലിക്കേഷൻസ് സെക്രട്ടറി തോമസ് വർഗീസ് കത്തനാരും ലേഖനങ്ങൾ സമാഹരിച്ചു നൽകിയ ജോയ്സ് തോട്ടയ്ക്കാടും നമ്മുടെ ഏവരുടെയും പ്രശംസയും നന്ദിയും അർഹിക്കുന്നു. ദൈവശാസ്ത്ര വിഷയങ്ങളിൽ കാര്യമായ കൃതികൾ മലയാളത്തിൽ ലഭ്യമല്ല എന്ന കുറവ് പരിഹരിക്കാൻ ഇത്തരം ഗ്രന്ഥങ്ങൾ സഹായിക്കുമെന്ന് കരുതുന്നു. മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ വിഭാഗം അഭിമാനപൂർവ്വം ഈ ഗ്രന്ഥം മലയാളികളായ ദൈവാന്വേഷകർക്കായി അവതരിപ്പിക്കുന്നു.

ക്രിസ്തുവിൽ നിങ്ങളുടെ

**തോമസ് മാർ അത്താനാസ്യോസ്**

(പ്രസിഡണ്ട്, മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ്)

# വാങ്മുഖം

ഓർത്തഡോക്സ് പാരമ്പര്യത്തിൽ ദൈവശാസ്ത്രവും ആദ്ധ്യാത്മികതയും രണ്ടായി വേർതിരിക്കാറില്ല. പാശ്ചാത്യർ 'തിയോളജി' എന്നും 'സ്പിരിച്ച്വാലിറ്റി' എന്നും അവയെ വേർതിരിച്ചു കാണുന്നു. അവരുടെ നോട്ടത്തിൽ ആദ്യത്തേത് ബൗദ്ധികവും രണ്ടാമത്തേത് ആത്മികവുമാണ്. ഇതൊരു അക്കാദമിക്ക് വേർതിരിവാണ്. ബുദ്ധിയെയും ഭക്തിയെയും അല്ലെങ്കിൽ ചിന്തയെയും പ്രവൃത്തിയെയും പരസ്പരം വേർപ്പെടുത്തുന്നത് ആത്യന്തികമായി രണ്ടിനെയും വികലമാക്കും എന്ന ധാരണയാണ് പൗരസ്ത്യസഭാ ചിന്തകർക്കുള്ളത്. ഓർത്തഡോക്സ് സഭയുടെ ഈ സമഗ്ര ദർശനത്തിന്റെ വെളിച്ചത്തിൽ, സഭയുടെ പ്രബോധനങ്ങളുടെയും ആരാധനയുടെയും ആദ്ധ്യാത്മികതയുടെയും അടിസ്ഥാനത്തിൽ ഉരുത്തിരിയുന്ന ചില കാഴ്ചപ്പാടുകളെ കണ്ടെത്താനുള്ള എളിയ ശ്രമമാണ് ഈ ലേഖനങ്ങളിലൂടെ നടത്തുന്നത്.

'പുരോഹിതൻ', 'ഓർത്തഡോക്സ് യൂത്ത്' എന്നീ ആനുകാലികങ്ങളിലെഴുതിയതും വളരെ വർഷങ്ങളുടെ അകൽച്ചയുള്ളതും പല വിഷയങ്ങളെക്കുറിച്ചുള്ളതുമായ ലേഖനങ്ങളെ ഈ പുസ്തകത്തിൽ സമാഹരിച്ച് പ്രസിദ്ധപ്പെടുത്താൻ ഉത്സാഹം കാണിച്ച മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ് സെക്രട്ടറിയും വൈദിക സെമിനാരി അദ്ധ്യാപകനുമായ ഫാ. തോമസ് വർഗീസ് ചാവടിയിൽ, മാധ്യമ പ്രവർത്തകൻ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് എന്നിവരോടുള്ള നന്ദി അറിയിക്കുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്ജ്**

ഓർത്തഡോക്സ് സെമിനാരി
ജനുവരി 6, 2009 ദനഹാപ്പെരുന്നാൾ

# ഉള്ളടക്കം



# 1



# ദൈവത്തിന്റെ സഹപ്രവർത്തകർ

പ്രപഞ്ചത്തിലെ ഏറ്റവും വലിയ രഹസ്യമെന്താണ്? ഒരുത്തരമേയുള്ളു: ജീവൻ. ജീവനെന്ന അദ്ഭുത പ്രതിഭാസത്തെക്കുറിച്ചാണ് വിശുദ്ധ പൗലോസ് പറയുന്നത്. “ഞാൻ നട്ടു. അപ്പൊല്ലോസ് നനച്ചു. ദൈവമത്രേ വളരുമാറാക്കിയത്'' (1 കൊരി. 3:6). കൊരിന്തിലെ ക്രിസ്തീയ സമൂഹത്തിന്റെ ജീവനെക്കുറിച്ചാണ് മുഖ്യമായും ഇവിടെ പറയുന്നത്. എങ്കിലും ഇതു ജീവജാലങ്ങളുടെ ജീവനാകാം, സമൂഹങ്ങളുടെ ജീവനാകാം, പ്രപഞ്ചത്തിന്റെ മുഴുവൻ ജീവനാകാം. ഈ ജീവന്റെ വളർച്ചയെന്ന അതിമഹത്തായ, അതുല്യമായ പ്രക്രിയയിൽ ദൈവത്തോടൊപ്പം നാം സഹപ്രവർത്തകരായി വിളിക്കപ്പെട്ടിരിക്കുന്നു.

### 1. ജീവന്റെ സൂതികാർമ്മികർ

ജീവനെ അതിന്റെ നാനാഭാവങ്ങളിലും വർണ്ണങ്ങളിലും വിലാസഭംഗികളിലും പരിചരിക്കുക, പരിപോഷിപ്പിക്കുക - ഇതാണ് നമ്മുടെ പൗരോഹിത്യ സേവനത്തിന്റെ അതിവിശാലമായ ധർമ്മം.

കുടുംബത്തിൽ ഒരു കുഞ്ഞുണ്ടെങ്കിൽ എല്ലാവരും അതിനെയെടുത്ത് ഓമനിക്കുന്നു, ഉമ്മ വയ്ക്കുന്നു, ലാളിക്കുന്നു. നമുക്കു ലഭിച്ചിരിക്കുന്ന ജീവന്റെ ഒരു ഇളം നാമ്പിനെ സമൂഹം മുഴുവൻ ചേർന്നു വളർത്തുകയാണ്. മനുഷ്യരിൽ മാത്രമല്ല, എല്ലാ ജീവജാലങ്ങളിലും ഈ വാസനയുണ്ട്. ജീവന്റെ പുതിയ മുളകളെ പൊതിഞ്ഞ് സംരക്ഷിക്കുന്നതിനായി ഇലകളും പോളകളും സുരക്ഷാകവചവുമായി നിലകൊള്ളുന്നു. ഇത് ദൈവത്തിന്റെ തന്നെ സ്വഭാവമാണ്. തന്റെ സൃഷ്ടിയെ മുഴുവൻ വാത്സല്യപൂർവ്വം കാത്തുസൂക്ഷിക്കുക. ദൈവത്തിന്റെ മാതൃഭാവമാണ് ഇവിടെ കാണുന്നത്. തന്റെ കുഞ്ഞുങ്ങളെ ചിറകിൻകീഴിൽ ചേർത്തു സൂക്ഷിക്കുന്ന തള്ളക്കോഴിയുടെ വാത്സല്യവും കരുണയും.

ജീവന്റെ ഉത്ഭവം നമുക്കിന്നും മഹാരഹസ്യമാണ്. ഇന്ന് ലോകത്തിൽ അതിഗഹനമായ ഗവേഷണങ്ങൾ നടക്കുന്ന മേഖലയാണ് ജീവശാസ്ത്രം. ജനിതക വിജ്ഞാനത്തിന്റെ വികസനത്തിലൂടെ ജീവന്റെ പാരമ്പര്യം എങ്ങനെ ഇടമുറിയാതെ കൈമാറപ്പെടുന്നു എന്ന് ഗവേഷകർ പഠിക്കുന്നു. വലിയ മരത്തിന്റെ ചെറിയ വിത്തിനുള്ളിൽ മഹാവൃക്ഷത്തിന്റെ വികാസ പരിണാമങ്ങളെ നിയന്ത്രിക്കുന്ന ഭാഷ (genetic code) എങ്ങനെ ആലേഖനം ചെയ്തിരിക്കുന്നു എന്ന് അവർ വ്യക്തമാക്കാൻ ശ്രമിക്കുന്നു. പക്ഷേ, ജീവന്റെ ഉത്ഭവവും അതിന്റെ വികാസവും ഇന്നും രഹസ്യങ്ങൾ തന്നെ. ഈ പ്രപഞ്ചത്തിലുള്ള സകല ജീവന്റെയും വേരുകൾ സ്രഷ്ടാവായ ദൈവത്തിന്റെ ജീവനിൽ നിഗൂഢമായിരിക്കുന്നു. ജീവന്റെ ഉറവയെ നമുക്ക് വിശദമാക്കാൻ കഴിവില്ലെങ്കിലും അതിന്റെ ശരിയായ പരിപോഷണത്തിനും വളർച്ചയ്ക്കും നമ്മുടെ സഹകരണം ദൈവം ആവശ്യപ്പെടുന്നു.

പുരാതന പേർഷ്യൻ സെമിറ്റിക് സംസ്കാരങ്ങളിൽ രാജാവും ഇടയനും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. 'രാജ' ശബ്ദം ഇടയനെക്കൂടി ദ്യോതിപ്പിക്കുന്നു. കാരണം, രാജാവിന്റെയും ഇടയന്റെയും ധർമ്മം ഒന്നാണ്. പ്രജകളെ വർദ്ധിപ്പിക്കുക, ആട്ടിൻകൂട്ടത്തെ വർദ്ധിപ്പിക്കുക. പ്രജകളെ ശരിയായി സംരക്ഷിച്ചെങ്കിൽ മാത്രമേ അവരുടെ വംശമറ്റു പോകാതെ സന്താന സമൃദ്ധിയുണ്ടാവുകയുള്ളു. അതുപോലെ തന്നെ ആട്ടിൻകൂട്ടത്തിലും. ആ ധർമ്മത്തെ തെറ്റായി വ്യാഖ്യാനിച്ചാണ് ചില രാജാക്കന്മാർ ഭാര്യമാരുടെ എണ്ണവും സന്താനങ്ങളുടെ എണ്ണവും വർദ്ധിച്ചാൽ രാജധർമ്മം നിറവേറ്റി എന്നു കരുതിയിരുന്നത്. നിത്യ രാജാവും വലിയ ഇടയനുമായ ക്രിസ്തുവിന്റെ സഹകാരികളാവുക എന്നാൽ ദിവ്യദാനമായ ജീവനെ പരിപോഷിപ്പിക്കുക എന്നതാണ് മുഖ്യ ധർമ്മം. നശിച്ചുപോകുന്ന ജീവനിലേക്കു നിത്യജീവനെ സന്നിവേശിപ്പിക്കുക. നമ്മുടെ ശാരീരിക ജീവനും പ്രപഞ്ചത്തിന്റെ ജീവനും സ്രഷ്ടാ

വായ ദൈവത്തിന്റെ നിത്യമായ ജീവനിലുള്ള അടിസ്ഥാനപരമായ ഐക്യം വീണ്ടെടുക്കുക.

കർത്താവ് കടന്നുപോയപ്പോൾ തന്നെ സ്വീകരിക്കാൻ മടികാണിച്ച ശമര്യാക്കാരുടെ ഗ്രാമത്തിന്മേൽ ആകാശത്തു നിന്ന് അഗ്നിയിറങ്ങി അതിനെ നശിപ്പിക്കണമെന്ന് ഇടിമക്കളായ യാക്കോബും യോഹന്നാനും ആഗ്രഹിച്ചു. അങ്ങനെ കർത്താവിനെ ഉപദേശിക്കുകയും ചെയ്തു. പക്ഷേ, കർത്താവ് പറഞ്ഞു: “അരുത്. മനുഷ്യപുത്രൻ വന്നിരിക്കുന്നത് മനുഷ്യരെ നശിപ്പിക്കാനല്ല, അവരെ രക്ഷിക്കാനത്രേ.” ജീവന്റെ നാശമല്ല ദൈവം ആഗ്രഹിക്കുന്നത്. അതിന്റെ വളർച്ചയും വീണ്ടെടുപ്പുമാണ്. അതുകൊണ്ടാണ് പൗലോസ് ശ്ലീഹാ പറയുന്നത്, “അനുഗ്രഹിപ്പിൻ. ശപിക്കാതെ അനുഗ്രഹിപ്പിൻ. നിങ്ങൾ അനുഗ്രഹത്തിനായി വിളിക്കപ്പെട്ടിരിക്കുന്നു. ശപിക്കാതെ അനുഗ്രഹിപ്പിൻ.” ശാപം നല്കാനല്ല അനുഗ്രഹം നല്കാനാണ് വൈദികർ പരിശുദ്ധാത്മാവിനാൽ വിളിക്കപ്പെട്ടിരിക്കുന്നത്. വിശുദ്ധ കുർബാനയിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ നാം ജനങ്ങളെ അനുഗ്രഹിക്കുന്നു. അവർക്ക് സമാധാനം ആശംസിക്കുന്നു. പരിശുദ്ധാത്മാവിനെ അവരുടെമേൽ ആവസിപ്പിക്കുന്നു. ഇത് കുർബാനയിൽ മാത്രം നാം ചെയ്യേണ്ടതാണോ? തീർച്ചയായും അല്ല. നമ്മുടെ ജീവിതം തന്നെ ത്രിത്വനാമത്തിലുള്ള അനുഗ്രഹത്തിന്റെ റൂശ്മായായിത്തീരണം എന്നാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. നമ്മുടെ സാന്നിദ്ധ്യം ചുറ്റുപാടുകൾക്ക് അനുഗ്രഹപൂർണ്ണമായിത്തീരണം. സഭാ പാരമ്പര്യത്തിൽ വിശുദ്ധന്മാരെക്കുറിച്ച് പറയുമ്പോൾ നാം ഇത് പ്രത്യേകം ചിന്തിക്കാറുണ്ട്. അവരുടെ ജീവിതം ലോകത്തിന് അനുഗ്രഹകരമായിത്തീരുന്നു. അവരുടെ സാന്നിദ്ധ്യം നന്മയുടെയും സമാധാനത്തിന്റെയും അനുരഞ്ജനത്തിന്റെയും സൗമ്യശോഭ വിതറുന്നു. ക്രിസ്ത്യാനികളായ വിശുദ്ധന്മാരെക്കുറിച്ചു മാത്രമല്ല ഇതു പറയാവുന്നത്. പ്രസിദ്ധരായ രമണ മഹർഷി, ശ്രീരാമകൃഷ്ണ പരമഹംസർ തുടങ്ങിയവരിൽ നിന്നും ആരാധകർക്ക് ഇങ്ങനെ അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. രമണ മഹർഷി ഇരിക്കുന്ന മുറിയിൽ കയറിച്ചെന്നാൽ എത്ര ചഞ്ചലഹൃദയനും അവാച്യമായ ശാന്തിയുടെ തരംഗങ്ങൾ ചുറ്റും ഉയരുന്നത് അനുഭവിക്കാമായിരുന്നത്രേ. ഭാരതീയ പാരമ്പര്യത്തിലെ അതിമനോഹരമായ പ്രാർത്ഥനയാണ് ലോകാഃ സമസ്താഃ സുഖിനോ ഭവന്തു – സർവജനതകൾക്കും സന്തോഷമുണ്ടാവട്ടെ. അനുഗ്രഹം നൽകി ജീവനെ മുളപ്പിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുക എന്നതാണ് നമ്മുടെ ധർമ്മം. പുതിയ ജീവന് ജന്മം നല്കാൻ പ്രസവവേദനപ്പെടുന്ന ദൈവസൃഷ്ടിക്ക് സൂതികാർമ്മികരായിത്തീരുകയെന്നത് സവിശേഷമായ പൗരോഹിത്യ വിളിയാണ്.

## 2. സൃഷ്ടികർമ്മത്തിൽ പങ്കാളിത്തം

സ്രഷ്ടാവയ ദൈവം തന്റെ സൃഷ്ടികർമ്മത്തിൽ പങ്കുചേരുവാൻ നമ്മെ വിളിച്ചിരിക്കുന്നു. ദൈവത്തിനു നാം കൊടുക്കുന്ന വിശേഷണങ്ങളിൽ സുപ്രധാനമായ ഒന്നാണ് സ്രഷ്ടാവ് എന്നത്. സ്രഷ്ടാവും സൃഷ്ടിയുമായുള്ള ബന്ധം നമ്മുടെ ദൈവശാസ്ത്ര ചിന്തയുടെ അടിസ്ഥാന ഘടകമാണ്. ക്ലോക്ക് നിർമ്മിക്കുന്ന വിദഗ്ദ്ധൻ ക്ളോക്കുണ്ടാക്കി ചാവി കൊടുത്തു വയ്ക്കുന്നതുപോലെയാണോ സ്രഷ്ടാവ് തന്റെ സൃഷ്ടിയെ ക്രമീകരിക്കുന്നത്? അല്ല. ഒരു യന്ത്രമുണ്ടാക്കി പ്രവർത്തിപ്പിച്ച് ദൂരെ മാറിയിരിക്കുന്ന ഒരു മെക്കാനിക്ക് അല്ല ദൈവം. അങ്ങനെ പഠിപ്പിക്കുന്നവരുണ്ടായിരിക്കാം. പക്ഷേ, ഓർത്തഡോക്സ് ദൈവശാസ്ത്ര ചിന്തകളുടെ ആണിക്കല്ലുകളിലൊന്ന് സ്രഷ്ടാവായ ദൈവവും സൃഷ്ടിയായ മനുഷ്യനും തമ്മിലുള്ള പരസ്പര പങ്കാളിത്തമാണ്.

ദൈവം ആദാമിനെ സൃഷ്ടിച്ച് അവനൊരു സുപ്രധാനമായ ഉത്തരവാദിത്വം നൽകി. ദൈവം സൃഷ്ടിച്ച സകല മൃഗങ്ങളെയും ആദാമിന്റെ മുമ്പിൽ വരുത്തി അവയ്ക്കെല്ലാം പേരിടുവാൻ അവനോടു കല്പിച്ചു. അവൻ പേരുകളിട്ടു. മനുഷ്യനിട്ടതെല്ലാം അവയ്ക്കു പേരുകളായി. എന്തുകൊണ്ടാണ് ഈ ജോലി ദൈവം ആദാമിനു നല്കിയത്? സകലത്തേയും സൃഷ്ടിച്ചവനു പക്ഷിമൃഗാദികൾക്കു കൂടി പേരിട്ടു കൂടായിരുന്നോ? ലോകത്തിലുള്ള മറ്റു ജീവികൾക്കെല്ലാം പേരിടാൻ ആദാമിനെ ക്ഷണിച്ചതിലൂടെ ദൈവം അവനെ തന്റെ സൃഷ്ടികർമ്മത്തിൽ പങ്കാളിയാക്കുകയായിരുന്നു.

പേരിടുകയെന്നത് അത്യുന്നതമായ സൃഷ്ടികർമ്മമാണ്. പേരിടുന്നതിലൂടെ നാം വസ്തുക്കൾക്ക് രൂപംനല്കുകയാണ്. ഓരോ ജീവിക്കും അതിന്റെ തനിമയും വ്യക്തിത്വവും നൽകുകയാണ്. കോടാനുകോടി മനുഷ്യരുണ്ടെങ്കിലും ഓരോ വ്യക്തിയും ഓരോ പേരിനാൽ അറിയപ്പെടുന്നു. ഇതുപോലെ ദൈവസന്നിധിയിൽ ഓരോ അണുവിനും പുഴുവിനും കൃമിക്കും കീടത്തിനും പേരുകൾ നൽകാൻ ആദാമിനു നിർദ്ദേശം ലഭിച്ചു. മനുഷ്യൻ സ്നേഹപൂർവ്വം ജീവജാലങ്ങൾക്കും തരുലതാദികൾക്കും പേരിടുമ്പോൾ അവയുമായി അവൻ ആഴമായൊരു ആത്മബന്ധം സ്ഥാപിക്കുന്നു. സ്നേഹമുണ്ടെങ്കിലേ ഉചിതമായ പേരിടാൻ കഴിയൂ. നാം സ്നേഹിക്കുന്ന നമ്മുടെ കുട്ടികൾക്ക് മധുരവും അർത്ഥപൂർണ്ണവുമായ പേരുകൾ പ്രാസഭംഗിയോടെ നാമിടുന്നു.

പഴയകാലത്ത് ബ്രാഹ്മണരും മറ്റും വെറുപ്പോടെ കീഴ്ജാതിക്കാർക്ക് വികൃതങ്ങളായ പേരുകളിട്ടിരുന്ന ചരിത്രം നമുക്കറിയാം. ശരിയായ പേരിടുന്നതു മൂലം ഓരോ ജീവിക്കും നാം അർത്ഥവും അന്തസ്സും കൽപ്പിക്കു

കയും നമ്മുടെ സ്നേഹത്തെ ആ ജീവിയിലേക്കു പകരുകയും ചെയ്യുന്നു. നല്ല ഇടയൻ ആടുകളെ പേരു ചൊല്ലി വിളിക്കുന്നു എന്ന് കർത്താവ് പറഞ്ഞു. നൂറുകണക്കിന് ആടുകൾ ഒരു പറ്റത്തിലുണ്ടെങ്കിലും സ്നേഹമുള്ള ഇടയന് ഓരോ ആടിനെയും തിരിച്ചറിയാനും പേരു ചൊല്ലി വിളിക്കാനും കഴിയും. അപ്പോൾ നാമകരണ കർമ്മത്തിനായി ദൈവം ആദാമിനെ ക്ഷണിച്ചപ്പോൾ ദൈവം അവനെ തന്റെ സ്വഭാവത്തിലും ധർമ്മത്തിലും പങ്കാളിയാക്കുകയായിരുന്നു. മനുഷ്യന്റെ സർഗ്ഗശക്തി (creativity) ഏതു രംഗത്തായാലും – ശാസ്ത്രത്തിലോ, സാങ്കേതിക വിദ്യയിലോ, കലയിലോ, സാഹിത്യത്തിലോ, രാഷ്ട്രീയത്തിലോ ബിസിനസ്സിലോ എന്തിലായാലും – അത് ദൈവത്തിന്റെ സൃഷ്ടിശക്തിയിലുള്ള പങ്കാളിത്തമാണ്.

മനുഷ്യന്റെ സർഗ്ഗശക്തിയ്ക്ക് രണ്ട് വശങ്ങളിലേക്കും ചായാം. നന്മയിലേക്കും തിന്മയിലേക്കും. അതുകൊണ്ട് മനുഷ്യന് മാർഗ്ഗനിർദ്ദേശവും ലക്ഷ്യബോധവും ആവശ്യമായി വരുന്നു. ഇവിടെയാണ് നമ്മുടെ നേതൃത്വവും വിമോചനശക്തിയും ധാർമ്മികബോധവും ജനങ്ങൾക്ക് നൽകേണ്ടത്. മനുഷ്യന്റെ സർഗ്ഗശക്തി തിന്മയിലേക്ക് തിരിയുന്നതിന്റെ ഏറ്റവും നല്ല ഉദാഹരണമാണ് ലോകരാഷ്ട്രങ്ങൾ സംഭരിച്ചിരിക്കുന്ന അതിമാരകമായ ആയുധങ്ങളും അവയുടെ നിർമ്മാണവും വിൽപ്പനയും എല്ലാം. ഇൻഡ്യയുടെ പങ്ക് ഇതിൽ താരതമ്യേന നിസ്സാരമെങ്കിലും ഒരു ചെറിയ ഉദാഹരണം നോക്കാം. കഴിഞ്ഞദിവസം ഇന്ത്യ പരീക്ഷിച്ച അഗ്നി എന്ന ഇന്റർമീഡിയറ്റ് റേഞ്ച് മിസൈൽ നമ്മുടെ വൻനേട്ടമാണെന്നു സർക്കാരും പത്രങ്ങളും മറ്റ് മാധ്യമങ്ങളും പാടി പുകഴ്ത്തി. പക്ഷേ, എന്താണ് സത്യം? നമുക്ക് അഭിമാനകരമായ ഒരു ബഹിരാകാശ ഗവേഷണ പദ്ധതിയുണ്ട്. പ്രതിഭാശാലികളായ നൂറുകണക്കിനു ശാസ്ത്രജ്ഞന്മാർ അതിൽ പ്രവർത്തിക്കുന്നു. ഉപഗ്രഹങ്ങളെ ബഹിരാകാശത്തിൽ നിക്ഷേപിച്ച് നമ്മുടെ വാർത്താവിനിമയരംഗത്ത് വിപ്ലവം സൃഷ്ടിക്കാൻ ഇവർക്ക് കഴിഞ്ഞു. ഡൽഹിയിൽ നിന്ന് സംപ്രേഷണം ചെയ്യുന്ന ടെലിവിഷൻ പരിപാടി 36000 കി. മീ. സഞ്ചരിച്ച് സാറ്റലൈറ്റിൽ എത്തി അത്രയും ദൂരം തിരിച്ചു സഞ്ചരിച്ചാണ് കേരളത്തിൽ വരുന്നത്. ലോകമെമ്പാടും സാറ്റലൈറ്റ് വിദ്യ ഒരു വലിയ വിപ്ലവം തന്നെ സൃഷ്ടിക്കുന്നു. ഈ സാങ്കേതികവിദ്യയിൽ നാം ഒരു പിച്ചക്കാൽ വച്ചതേയുള്ളു. അപ്പോഴേക്കും നമ്മുടെ ആ ശക്തിയെ നശീകരണ ലക്ഷ്യത്തിലേക്കു നാം തിരിച്ചുവിട്ടു കഴിഞ്ഞു. അതാണ് അഗ്നി എന്ന ആഗ്നേയാസ്ത്രം. സാറ്റലൈറ്റ് അയക്കാൻ റോക്കറ്റ് ഭൂമിയിൽ നിന്നും കുത്തനെ മുകളിലേക്കു അയക്കുന്നു. അതേ വിദ്യ തന്നെയാണ് ന്യൂക്ലിയർ ബോംബുകളോ മറ്റ് ആയുധങ്ങളോ വഹിക്കുന്ന മിസൈൽ അയക്കാൻ ഉപയോഗിക്കുന്നത്. ഇത്തരം

ആയുധം മൂക്കിൽ തിരുകിയ മിസൈൽ കുത്തനെ വിടുന്നതിനു പകരം അല്പം ചരിച്ചു വയ്ക്കും. അതൊരു രാജ്യാന്തര മിസൈലോ ഭൂഖണ്ഡാന്തര മിസൈലോ ആയി രൂപാന്തരപ്പെടും. അയൽ രാജ്യങ്ങളിലെ ജനങ്ങളെ ഭയപ്പെടുത്താനും യുദ്ധഭീതി വിതക്കാനുമല്ലാതെ മറ്റെന്തെങ്കിലും പ്രയോജനം ഇതുകൊണ്ടുണ്ടോ? എത്ര ആയിരം കോടി പണമാണ് ഈ പാവപ്പെട്ട രാജ്യത്ത് ഒരു മിസൈൽ ഉണ്ടാക്കാൻ ചെലവാക്കുന്നത്! അതിപ്രഗൽഭരായ ഏതാണ്ട് 400 ശാസ്ത്രജ്ഞന്മാരുടെ ബുദ്ധിയും ഊർജ്ജവും അഹോരാത്രം ചെലവിട്ടാണ് നശീകരണത്തിനു വേണ്ടി ഉപയോഗിക്കുന്നത്. രാഷ്ട്രീയക്കാരും ഡിഫൻസ് കോൺക്ട്രാക്റ്റർമാരും കുത്തക മുതലാളിമാരും ചേർന്നൊരുക്കുന്ന ഈ ഗൂഡാലോചനകളുടെ ഇരകളാണ് ശാസ്ത്രജ്ഞന്മാരും പാവം ജനങ്ങളും. പരീക്ഷണസമയത്ത് ഗ്രാമം ഒഴിഞ്ഞുകൊടുത്ത പാവങ്ങൾക്ക് സമ്മാനം 10 ലക്ഷം രൂപയെന്ന് പത്രങ്ങൾ പറയുന്നു. ഈ മിസൈൽ ഉണ്ടാക്കുന്നതിന് ഉപയോഗിച്ച പണം കൊണ്ട് ഇൻഡ്യയിലെ എത്ര ആയിരം ഗ്രാമങ്ങളിൽ ശുദ്ധജലം എത്തിക്കാൻ കഴിയും എന്ന് നമുക്ക് ചിന്തിക്കാൻ കഴിയുമോ. ലോകരാജ്യങ്ങൾ പലതും ആയുധ നിർമ്മാണവും ശേഖരണവും നിർത്തി ജനങ്ങളുടെ നന്മയ്ക്ക് ആവശ്യമായ വികസന പ്രവർത്തനങ്ങളിൽ മുന്നേറാൻ ശ്രമിക്കുമ്പോൾ നമ്മുടെ രാജ്യം നമ്മുടെ പാവം ജനങ്ങളുടെ നെഞ്ചിൽ തന്നെ ആഗ്നേയാസ്ത്രം പതിപ്പിക്കുവാൻ ശ്രമിക്കുന്നു.

ഇവിടെ മനുഷ്യന്റെ സർഗ്ഗശക്തി പൈശാചികമായ പ്രേരണകൾക്കു വഴങ്ങുന്നു. ദൈവസ്നേഹത്തിന്റെ സംവാഹകരും ജീവന്റെ പരിസേവകരും എന്ന നിലയിൽ ഇതുപോലെയുള്ള സാമൂഹ്യ - രാഷ്ട്രീയ അധാർമ്മികതയ്ക്ക് എതിരായി നമുക്ക് എന്തു ചെയ്യാൻ കഴിയും എന്ന് നാം കൂട്ടായി ചിന്തിക്കേണ്ടതാണ്. ദൈവം കനിഞ്ഞു നൽകിയ ജീവനെതിരായി മനുഷ്യൻ പ്രവർത്തിക്കുമ്പോഴൊക്കെ അവൻ തന്റെ സർഗ്ഗശക്തിയെ അതിന്റെ ദിവ്യമായ ഉദ്ദേശ്യത്തിനെതിരേ ഉപയോഗിക്കുകയാണ് എന്ന് നാമോർക്കണം.

### 3. മനുഷ്യനെ മാനിക്കുന്ന ദൈവം

ദൈവം സ്വേച്ഛാധിപതിയോ ഏകഛത്രാധിപതിയോ അല്ല. സ്നേഹത്തിൽ നിറഞ്ഞ ത്രിത്വമാണ്. മനുഷ്യസ്നേഹിയും മനുഷ്യസ്വാതന്ത്ര്യത്തെ ബഹുമാനിക്കുന്നവനുമാണ്, കർത്താവ് നമുക്ക് കാണിച്ചുതന്ന പിതാവായ ദൈവം. ദൈവത്തിന്റെ ഈ സ്വഭാവത്തിൽ പങ്കാളികളായി നമ്മുടെ സേവനശൈലിയെ അതിനനുസരിച്ച് രൂപാന്തരപ്പെടുത്തുവാനാണ് ദൈവം നമ്മെ വിളിക്കുന്നത്.

പഴയനിയമത്തിൽ 'ബലവാനും യുദ്ധവീരനുമായ യഹോവ', സൈന്യ

ങ്ങളുടെ കർത്താവ് എന്നൊക്കെ ദൈവത്തെ വിശേഷിപ്പിക്കുന്നുണ്ടെങ്കിലും യേശുമിശിഹാ നമുക്ക് വെളിപ്പെടുത്തിയ ദൈവത്തിന്റെ പ്രമുഖമായ ഭാവം അതല്ല. അളവില്ലാതെ ക്ഷമിക്കുന്ന പിതാവ്, നഷ്ടപ്പെട്ടുപോയ ആടിനെതേടി അലയുന്ന ഇടയൻ, സമൂഹം തള്ളിക്കളഞ്ഞ പാവങ്ങളെയെല്ലാം ക്ഷണിച്ച് വലിയ വിരുന്നു നൽകുന്ന സമ്പന്നനായ വീട്ടുകാരൻ, കരുണയോടെ ന്യായവിസ്താരം ചെയ്യുന്ന നീതിയുള്ള ന്യായാധിപൻ, തള്ളക്കോഴി കുഞ്ഞുങ്ങളെ ചിറകിൻകീഴിൽ ചേർക്കുംപോലെ മാറോടണയ്ക്കുന്ന മാതാവ്, ലോകത്തോടുള്ള കരുണയും സ്നേഹവും മൂലം ഏകജാതനായ സ്വപുത്രനെ യാഗമായി നൽകുന്ന കാരുണ്യവാനായ പിതാവ് – ഇങ്ങനെയുള്ള വാങ്മയ ചിത്രങ്ങളിലൂടെയാണ് കർത്താവായ യേശുക്രിസ്തു ദൈവത്തിന്റെ സ്വഭാവം വെളിപ്പെടുത്തിയത്. വൈദികരായ നമ്മുടെ അജപാലന ശുശ്രൂഷയിൽ ഈ ഭാവങ്ങളെല്ലാം പ്രസക്തമാണ്.

ഇടവകയെ ഒരു സഹകരണ സംഘമായോ കമ്പനിയായോ കരുതുകയും വികാരിയെ ബിസിനസ്സ് എക്സിക്യൂട്ടീവാക്കുകയും ചെയ്യുന്ന ഒരു പ്രവണത പലയിടത്തും കാണുന്നുണ്ട്. പണമുണ്ടാക്കുക, പലിശ വാങ്ങുക, പലിശയിന്മേൽ കൂട്ടുപലിശയുണ്ടാക്കുക, പത്രത്തിൽ പേരു വരുന്ന നിരവധി പ്രവർത്തനങ്ങളിൽ വ്യാപൃതരാവുക എന്നിവയെല്ലാം മുഖ്യ മൂല്യങ്ങളായി ചിലപ്പോഴൊക്കെ മാറാറുണ്ട്. കാര്യക്ഷമമായ ഭരണവും വിവിധ പ്രവർത്തനങ്ങളും നമുക്ക് തീർച്ചയായും ആവശ്യമാണ്. അതിനു യാതൊരു സംശയവുമില്ല. എന്നാൽ അത് മറ്റെല്ലാത്തിനേയും കീഴടക്കുന്ന ഏകമൂല്യമാകരുത്. ദൈവത്തിന്റെ കൂട്ടുവേലക്കാർ എന്നു പറഞ്ഞാൽ ദൈവം മാനേജിംഗ് ഡയറക്ടർ ആയിരിക്കുന്ന കമ്പനിയുടെ ഡയറക്ടർ ബോർഡിലെ അംഗമാകുക എന്നതല്ല അർത്ഥം.

പുതിയനിയമത്തിൽ കാണുന്ന ദൈവം സ്നേഹവും ക്ഷമയും മനസ്സലിവും നിമിത്തം ലാഭനഷ്ടങ്ങൾ നോക്കാതെ നല്ല ദാനങ്ങൾ വാരിവിതറുന്ന പിതാവാണ്. പൗരസ്ത്യസഭാ പാരമ്പര്യത്തിലെ അതിപ്രധാനമായ ഉൾക്കാഴ്ചകളിലൊന്ന് ദൈവം ആരേയും ഹേമിക്കാതെ മനുഷ്യസ്വാതന്ത്ര്യത്തെ ബഹുമാനിക്കുന്നു എന്നതാണ്. പാശ്ചാത്യ സഭയിൽ മാർപാപ്പാമാർ നൂറ്റാണ്ടുകളോളം ലൗകികാധികാരത്തിന്റെയും ആത്മീയാധികാരത്തിന്റെയും രണ്ട് വാളുകളുമണിഞ്ഞിരുന്നതുകൊണ്ട് ഈ ആശയത്തിന് അവിടെ സ്ഥാനം കിട്ടിയില്ല. നിയമം, ഭരണം, അനുസരണം, ന്യായവിധി, ശിക്ഷ എന്നിവയായിരുന്നു റോമൻ സഭാ ഭരണശൈലിയുടെ മുഖ്യഘടകങ്ങൾ. കുഞ്ഞാടുകൾ അനുസരിക്കുന്നവരും ഇടയന്മാർ അനുസരിപ്പിക്കുന്നവരുമായിരുന്നു. ചോദ്യം ചെയ്യുന്ന കുഞ്ഞാടുകളെ മുന്നാംമുറകളോ അതിൽ കവിഞ്ഞതോ ആയ 'അജപാലന ശുശ്രൂഷ

കൾക്ക്' വിധേയമാക്കുന്നതിനെ സഭ ന്യായീകരിച്ച കാലമുണ്ടായിരുന്നു. ഇതു വളരെ ഫലപ്രദമാണെന്നും ചില പ്രത്യേക താൽപര്യങ്ങളൊക്കെ സംരക്ഷിക്കാൻ നല്ലതാണെന്നും കണ്ട്, ഇതിനെ അനുകരിക്കാൻ ശ്രമിച്ച പൗരസ്ത്യസഭകളുമുണ്ട്.

മനുഷ്യ സ്വാതന്ത്ര്യത്തെ ബഹുമാനിക്കുന്ന ദൈവത്തിന്റെ സ്വഭാവം നമ്മുടെ അജപാലന രംഗത്ത് പ്രതിഫലിപ്പിക്കണം എന്ന് പൗരസ്ത്യ പിതാക്കന്മാർ ചിന്തിച്ചിരുന്നു. നാസിയാൻസിലെ വി. ഗ്രീഗോറിയോസ് ഒരു ചെറിയ ഉദാഹരണം നൽകുന്നു. നാം നട്ടുവളർത്തുന്ന ഒരു ചെടിയുടെ നാമ്പിനു മുകളിലേക്ക് വളരുവാൻ കഴിയാത്തവിധം ഒരു തടസ്സമുണ്ടാകുന്നുവെന്നു വിചാരിക്കുക. തടസ്സം മൂലം നാമ്പ് വളഞ്ഞ് കീഴ്പ്പോട്ടായി. ആ നാമ്പിനെ നേരെയാക്കാൻ ബുദ്ധിയുള്ള കൃഷിക്കാരൻ എന്താണ് ചെയ്യുന്നത്? അയാൾ ബലമായി നാമ്പു പിടിച്ച് നേരെയാക്കുന്നില്ല. നേരെ മറിച്ച് ചെടിയുടെ മുകളിലുള്ള തടസ്സങ്ങളൊക്കെ നീക്കി, സൂര്യപ്രകാശം നേരിട്ട് അതിൽ ലഭിക്കാനുള്ള സാഹചര്യമൊരുക്കുന്നു. അപ്പോൾ നാമ്പ് താനെ നിവർന്നുകൊള്ളും. ഇതുപോലെയാണ് ദൈവം നമ്മോടു പ്രവർത്തിക്കുന്നത്. താൻ നമ്മെ ഹേമിച്ച് നേർവഴിക്കാക്കുന്നില്ല. മാർഗ്ഗതടസ്സങ്ങൾ നീക്കിയിട്ട്, നമ്മുടെ സ്വാതന്ത്ര്യമുപയോഗിച്ച് പ്രകാശം കണ്ട് സ്വയം നേരെയാകാൻ നമ്മെ അനുവദിക്കുന്നു. ഈ തത്വം നമ്മുടെ അജപാലന ശുശ്രൂഷയിൽ എങ്ങനെ പ്രതിഫലിപ്പിക്കാമെന്ന് നാം ചിന്തിക്കേണ്ടതാണ്. പൗരോഹിത്യത്തെക്കുറിച്ചും അതിന്റെ ചുമതലയെക്കുറിച്ചും അതിമനോഹരമായ ഒരു പ്രസംഗം വി. ഗ്രീഗോറിയോസ് ചെയ്തിട്ടുണ്ട്. ഒരു പുരോഹിതനാകാൻ ആദ്യ വൈമനസ്യം കാണിച്ച ആളായിരുന്നു അദ്ദേഹം.

ഒരു ഇടവകയിൽ ഒരു വ്യക്തി മറ്റൊരു വ്യക്തിയിൽ നിന്നു വ്യത്യസ്തനാണ്. ഓരോരുത്തരുടെയും ആത്മീയാവശ്യങ്ങൾ വ്യത്യസ്തങ്ങളാണ്. അതുകൊണ്ട് അങ്ങേയറ്റത്തെ മനഃശാസ്ത്രപരമായ ഉൾക്കാഴ്ചയോടും മനസ്സലിവോടും നേരിയ വ്യത്യാസത്തെപ്പോലും തിരിച്ചറിയത്തക്ക ആത്മീയ വിവേചനശക്തിയോടും കൂടി പട്ടക്കാരൻ പെരുമാറണമെന്ന് അദ്ദേഹം ഉപദേശിക്കുന്നു. ഇവിടെ ബിസിനസ്സ് മാനേജ്മെന്റല്ല, ആത്മികവും ഭൗതികവുമായ ഞെരുക്കങ്ങളനുഭവിക്കുന്ന മനുഷ്യന് ദൈവത്തിന്റെ മനസ്സലിവും മനുഷ്യസ്നേഹവും കാണിച്ചുകൊടുക്കുകയാണ് പുരോഹിതന്റെ കർമ്മം.

### 4. ധാരണയുടെ അതിരുകൾ

പൗരോഹിത്യത്തെക്കുറിച്ചുള്ള വികലമായ ധാരണകൾ മൂലം ദൈവത്തിനു കൂട്ടുവേലക്കാരനാകുന്നതിനു പകരം ദൈവേഷ്ടത്തിനു വിരുദ്ധ

മായി പ്രവർത്തിക്കാനുള്ള ഒരു അപകടസാദ്ധ്യത കൂടി നാം കണക്കിലെടുക്കണം. പൗരോഹിത്യത്തെ ഇടുങ്ങിയ ഒരു ചട്ടക്കൂടിനുള്ളിലാക്കി കാണാനും ദൈവകൃപയുടെ പ്രവാഹത്തെ തങ്ങളുടെ കുത്തകാവകാശമാക്കി മാറ്റാനുമുള്ള പ്രവണത എല്ലാ കാലത്തും സംഘടിത മതങ്ങളിലും പൗരോഹിത്യ ശ്രേണികളിലും കാണാൻ കഴിയും. ഈ പരീക്ഷയിൽ നമ്മുടെ ക്രിസ്തീയ പൗരോഹിത്യം അകപ്പെട്ടു പോകാതിരിക്കാൻ നാം ജാഗ്രത പുലർത്തേണ്ടതാണ്. ദൈവസ്നേഹത്തിന് അതിരുകളില്ല. 'അതിരും തീരവുമില്ലാത്ത സത്തയുടെ മഹാസമുദ്രം' എന്ന് നാസിയാൻസിലെ മാർ ഗ്രീഗോറിയോസ് ദൈവസ്വഭാവത്തെ വിശേഷിപ്പിക്കുന്നു. മനുഷ്യരെ സഹായിക്കുന്നതിനും മാർഗ്ഗനിർദ്ദേശം നൽകുന്നതിനും നമുക്ക് ചില അടയാളങ്ങൾ ഈ സമുദ്രത്തിൽ ഇടുവാൻ കഴിഞ്ഞേക്കും. വലിയ കായലിൽ ബോട്ടുകൾക്കും മറ്റും വഴി കാണിക്കാൻ ഇടുന്ന 'ബോയ്'കൾ പോലെ. പക്ഷേ, മാറ്റാവുന്ന ഇത്തരം അടയാളങ്ങൾക്കു പകരം കോൺക്രീറ്റ് ഭിത്തികൾ കെട്ടി ദൈവസ്നേഹത്തിന്റെ സമുദ്രത്തിൽ അതിർ തിരിക്കാൻ നാം ശ്രമിക്കുന്നത് അസ്ഥാനത്താണ്.

നമ്മുടെ ഇടുങ്ങിയ കാഴ്ചപ്പാടിലേക്ക് ലോകത്തെയും ദൈവത്തെയും ഒതുക്കുന്നവരുണ്ട്. പുരോഹിതന്മാർക്ക് ഈ പരീക്ഷണം വളരെ ശക്തവുമായിരിക്കും. നാലു വയസ്സുള്ള ഒരു കുട്ടി അക്ഷരം പഠിച്ചു തുടങ്ങി. ഇംഗ്ലീഷിൽ A എന്ന അക്ഷരം പഠിച്ച കുട്ടി പിന്നെ നോക്കുന്നിടത്തെല്ലാം A എന്ന അക്ഷരത്തിന്റെ രൂപമാണു കാണുന്നത്. കാണുന്നതെല്ലാം A പോലെയാണെന്നു കുട്ടി കരുതുന്നു. അല്ലെങ്കിൽ A പോലെയാക്കാൻ കുട്ടി ശ്രമിക്കുന്നു. അക്ഷരം പഠിക്കുന്നതു വരെ ലോകത്തെ സ്വതന്ത്രമായി മനസ്സിലാക്കിക്കൊണ്ടിരുന്ന കുട്ടി, പിന്നെ ലോകത്തെ മുഴുവൻ താൻ പഠിച്ച അക്ഷരത്തിലൊതുക്കാൻ ശ്രമിക്കുന്നു. ആ കുട്ടി അക്ഷരവിദ്യയിൽ കേമനായി കഴിയുമ്പോൾ സകല സത്യവും തന്റെ വിദ്യയിൽ ഒതുങ്ങുന്നു എന്നു വിശ്വസിക്കുകയും അവകാശപ്പെടുകയും ചെയ്യും. വലിയ ബുദ്ധിമാന്മാരായ പല വ്യക്തികളും ഇങ്ങനെ സ്വന്തം വിജ്ഞാനത്തിലും വിദ്യയിലും വൈദഗ്ദ്ധ്യത്തിലും പ്രപഞ്ചത്തിന്റെയും ജീവന്റെയും രഹസ്യങ്ങളെ ഒതുക്കുവാൻ ശ്രമിക്കുന്നതു കാണാം.

മാർ അപ്രേമിന്റെ ദൈവശാസ്ത്ര ചിന്തയെക്കുറിച്ചുള്ള ഒരു പഠനത്തിൽ ഓക്സ്ഫോർഡിലെ സുറിയാനി പണ്ഡിതൻ സെബാസ്റ്റ്യൻ ബ്രോക്ക് മൂന്നു ദൈവശാസ്ത്ര നിലപാടുകൾ സൂചിപ്പിക്കുന്നു. ഒന്നാമത്തേത്, നാം അറിയാനാഗ്രഹിക്കുന്ന സംഗതിയെ അഥവാ വ്യക്തിയെ നമ്മുടെ സമ്പൂർണ്ണ നിയന്ത്രണത്തിനു അധീനമാക്കി, നമ്മുടെ അളവുകോലുകൾ ഉപയോഗിച്ച് അളന്ന് നമ്മുടെ മുൻധാരണകൾക്ക് അനുസരണമായി മനസ്സിലാക്കുക. കൊളോണിയൽ കാലഘട്ടത്തിലും മറ്റും വെള്ള

ക്കാർ മറ്റു സംസ്ക്കാരങ്ങളെയും മതങ്ങളെയും ഇങ്ങനെയാണ് പഠിച്ചത്. ഇന്നും ശാസ്ത്രത്തിന്റെ രീതി മിക്കവാറും ഇതാണ്. ദൈവത്തെ ഇങ്ങനെ മനസ്സിലാക്കാൻ ശ്രമിക്കുന്നവരുണ്ട്. മാർ അപ്രേം ഇതിനെ 'വേദവിപരീതികളുടെ മാർഗ്ഗം' എന്നു വിശേഷിപ്പിക്കുന്നു.

രണ്ടാമത്തേത്, നാം അറിയാനാഗ്രഹിക്കുന്ന, സംഗതിയിൽ നിന്ന് ദൂരെ മാറി വിട്ടുനിന്ന് നിസ്സംഗമായി നിഷ്പക്ഷമെന്നു വിശേഷിപ്പിക്കാവുന്ന നിരീക്ഷണ പഠനങ്ങൾ നടത്തുക. ഇന്ന് യൂണിവേഴ്സിറ്റികളിൽ നടക്കുന്ന വേദശാസ്ത്ര പഠനം ഈ രീതിയിലാണ്. നിഷ്പക്ഷവും ഉത്തമവും ശാസ്ത്രീയവും എന്നു വിശേഷിക്കപ്പെടുന്ന ഈ രീതിയും യഥാർത്ഥത്തിൽ വികലമാണ്. കാരണം ഇവിടെ പഠിതാവും പഠനവിഷയവും തമ്മിൽ അകലം ഏറി ആത്മബന്ധമില്ലാതെയാകുന്നു. മാർ അപ്രേം ഈ രീതിയും ഉപേക്ഷിക്കുന്നു.

'എന്നെ നിന്റെ അറിവിലേയ്ക്ക് തിരിപ്പിക്കണമേ. ഞാൻ ദൂരെ മാറി നിന്ന് പഠിക്കാൻ ശ്രമിച്ചു. എന്നാൽ ഞാനിതാ അതിനതിന് ദരിദ്രനായി തീരുന്നു. എന്തെന്നാൽ, നിന്നോടുള്ള സംസർഗ്ഗത്തിലൂടെയല്ലാതെ ആത്മാവ് ഒന്നും നേടുന്നില്ല.'

മൂന്നാമത്തെ രീതി പ്രതിബദ്ധതയു (Commitment) ടേതാണ്. വിവാഹബന്ധത്തിന്റെ സൂചനയുണർത്തുന്ന ഈ രീതി ആഴമായ ബന്ധത്തിന്റെയും സംസർഗ്ഗത്തിന്റേതുമാണ്. സ്നേഹത്തിലും അദ്ഭുത വിവശതയിലും ദൈവവും മനുഷ്യനും പരസ്പരം ആശ്ലേഷിക്കുന്നു. പരസ്പര സമർപ്പണത്തിലൂടെ, സംസർഗ്ഗത്തിലൂടെ മനുഷ്യൻ ഉപരിജ്ഞാനം തേടുന്നു.

"നിന്നെക്കുറിച്ചുള്ള എന്റെ അനുധ്യാനങ്ങളിൽ അതുല്യമായൊരു നിധിയാണ് എനിക്കു നീ പകർന്നു തന്നത്. നിന്റെ ദിവ്യഭാവങ്ങളെ മനനം ചെയ്തപ്പോഴെല്ലാം ഒരു തെളിനീരരുവി നിന്നിൽ നിന്നു ഒഴുകിയിറങ്ങി. അതിനെ ഉൾക്കൊള്ളുവാൻ ഞാൻ എത്രയോ അശക്തൻ. നിന്റെ നീരുറവയ്ക്കു സ്തുതി. കർത്താവേ നിനക്കു വേണ്ടി ദാഹിക്കാത്തവനു നീ മറഞ്ഞിരിക്കുന്നു. നിന്നെ നിരസിക്കുന്നവന്, നിന്റെ ഭണ്ഡാരം ശൂന്യമായി തോന്നുന്നു. സ്നേഹമാകുന്നു നിന്റെ സ്വർഗ്ഗീയ ഭണ്ഡാരത്തിന്റെ താക്കോൽ സൂക്ഷിപ്പുകാരൻ."

ഭരണഘടനകളും കാനോനുകളും കോടതിവിധികളും നമുക്കാവശ്യമായിരിക്കാം. പക്ഷേ, മറഞ്ഞിരിക്കുന്ന ജീവന്റെ ഉറവകളിലേക്ക് മനുഷ്യനെ നയിക്കുവാൻ അവ അശക്തങ്ങളാണ്. നമ്മുടെ പൗരോഹിത്യം ഇങ്ങനെയുള്ള സംഗതികളിൽ മാത്രം കുരുങ്ങിപ്പോയാൽ ദിവ്യരഹസ്യങ്ങളുടെ നിഗൂഢ നിക്ഷേപങ്ങൾ തേടി നമ്മുടെ ജനങ്ങളോടൊപ്പം

തീർത്ഥാടനം നടത്താൻ നമുക്ക് കഴിയാതെ പോയേക്കാം. ഓർത്ത ഡോക്സ് സന്യാസപ്രസ്ഥാനത്തിൽ, ആത്മീയ സാധനയുടെ അവിഭാ ജ്യഘടകമായി നിയമങ്ങളെയും നിയന്ത്രണങ്ങളെയും ശിക്ഷണത്തെയും സ്വീകരിക്കുന്നു. എന്നാൽ ആത്മീയ പക്വത പ്രാപിച്ചു എന്നു മറ്റുള്ള വർക്കു ബോധ്യപ്പെടുന്ന ചില സന്യാസിമാരെ ഇത്തരം നിയമങ്ങൾക്കു ള്ളിൽ എപ്പോഴും തളച്ചു നിർത്തുന്നില്ല. അവർ നിയമങ്ങൾക്കെതിരായി ട്ടല്ല, അതീതമായി ഉയർന്ന് ദിവ്യസ്നേഹത്തിന്റെ ഉറവകളിൽ നിന്ന് കുടിക്കുകയും മറ്റുള്ളവരെ അതിലേക്ക് ആനയിക്കുകയും ചെയ്യുന്നവ രാണ്. ചിന്തയുടെയും ബുദ്ധിയുടേയും നിയമത്തിന്റെയുമൊന്നും 'തൂക്കു കട്ടകൾ' ദൈവസ്നേഹത്തിനു മുമ്പിൽ ഉയർത്തിപിടിക്കാൻ അവർ ശ്രമി ക്കുന്നില്ല. സ്വാതന്ത്ര്യത്തിനായി ക്രിസ്തു നമ്മെ സ്വതന്ത്രരാക്കിയിരി ക്കുന്നു (ഗലാ. 5:17) എന്ന വചനം തങ്ങളുടെ ജീവിതത്തിൽ സാക്ഷാ ത്കരിച്ചവരാണവർ. ഈ ആത്മീയ വിശാലതയിലേക്കുയരുക എന്നതാണ് നമ്മുടെ പൗരോഹിത്യ ശുശ്രൂഷയുടെയും ആത്മീയ സാധനകളുടെയും ലക്ഷ്യമായി വച്ചിരിക്കുന്നത്.

### 5. പേരുകളുടെ വിനിമയം

പരിശുദ്ധാത്മാവിന്റെ സുപ്രധാനമായ വിശേഷണങ്ങളിലൊന്ന് 'ആത്മാവ് പൂർത്തീകരിക്കുന്നവനാകുന്നു' എന്നതാണ്. 'ഉണ്ടായിട്ടുള്ളതും ഉണ്ടാകാനിരിക്കുന്നതുമായ സകലത്തേയും പൂർത്തീകരിക്കുന്ന പരിശു ദ്ധാത്മാവ് നമ്മോടുകൂടെ' എന്നാണല്ലോ വി. കുർബാനയുടെ അവസാ നഭാഗത്ത് ചൊല്ലുന്നത്. ദൈവത്തിന് സഹപ്രവർത്തകരായി നാം തീർന്നു കഴിഞ്ഞു എന്നൊരിക്കലും നമുക്കു പറയാനാവില്ല. കാരണം, പുതിയ മാർഗ്ഗങ്ങളിലൂടെ നവംനവങ്ങളായ അനുഭവങ്ങളിലൂടെ അനുനിമിഷം നിര ന്തരമായി പരിശുദ്ധാത്മാവ് നമ്മെ പൂർത്തീകരിക്കുന്നു. നമ്മെ മാത്രമല്ല സകല സൃഷ്ടിയെയും ആത്മാവ് പൂർത്തീകരിക്കുന്നു. സഭയുടെ നിയ മങ്ങളെയും നിലപാടുകളെയും നിരന്തരം പുനഃപരിശോധിക്കുകയും ദൈവത്തിനനുസൃതമായി 'അവയെ രൂപാന്തരപ്പെടുത്തുകയും' ചെയ്യു ന്നത് പരിശുദ്ധാത്മാവാണ്. സഭ നിഷ്ക്കളങ്കയും തേജസ്വിനിയുമായി ക്രിസ്തുവിന്റെ മണവാട്ടിയാക്കുന്ന പ്രക്രിയ പരിശുദ്ധാത്മാവാണ് നട ത്തുന്നത്. പക്ഷേ, ഇവിടെയും പരിശുദ്ധാത്മാവ് നമ്മുടെ ഉള്ളിൽ വസിച്ച് മൃദുലമായി മാത്രം നമ്മോട് മന്ത്രിക്കുകയും ചെയ്യുന്നു.

കർത്താവ് തന്റെ ശിഷ്യന്മാരെ അവസാനം സ്നേഹിതന്മാരെന്ന് വിളിച്ചു. ദൈവത്തിനു സ്നേഹിതരും സഹപ്രവർത്തകരുമായി വിളിക്ക പ്പെട്ടവർക്ക് തന്റെ പേരുകൾ താൻ നല്കുന്നു. കർത്താവ് പുരോഹിതനും രാജാവും പ്രവാചകനും ഇടയനും ഗുരുവുമെന്നു വിളിക്കപ്പെട്ടു. അതേ

പേരുകൾ താൻ നമുക്കും നൽകിയിരിക്കുന്നു. നമ്മുടെ ബലഹീനതയുടെ പേരുകൾ മനുഷ്യപുത്രൻ സ്വീകരിച്ചു. പേരുകളുടെ പരസ്പരമുള്ള കൈമാറലിൽ നമ്മുടെ ഉത്തരവാദിത്വങ്ങളും പദവികളും അന്തർഭവിച്ചിരിക്കുന്നു.

മാർ അപ്രേം പാടുന്നു:

'നമ്മുടെ നാമങ്ങൾ സ്വീകരിച്ചവനായ കർത്താവ് സ്നേഹപൂർണ്ണനാകുന്നു.

അവൻ തന്റെ പേരുകളെ നമുക്കായി നൽകി. നമ്മിൽ നിന്നു നമ്മുടെ പേരുകളെ അവൻ സംസ്വീകരിച്ചു. ...

കർത്താവേ, നിന്റെ മധുരമായ പേരിനെ തന്റെ പേരിനു മേൽ വിരിച്ചവൻ ഭാഗ്യവാനാകുന്നു.

അവൻ നിന്റെ പേരുകൾ കൊണ്ട് അവന്റെ പേരുകളെ അലംകൃതമാക്കിയിരിക്കുന്നു.

*(1989 മെയ് മാസത്തിൽ പരുമല വച്ചു നടന്ന അഖില മലങ്കര വൈദികസമ്മേളനത്തിൽ ചെയ്ത പ്രസംഗം)*

2



# ദിവ്യരഹസ്യങ്ങളുടെ പരിസേവകർ

### മോശയുടെ മാതൃക

ക്രിസ്തീയ പൗരോഹിത്യത്തിനു പഴയനിയമത്തിൽ മാതൃക തേടാനുള്ള പ്രവണത പല സഭാപിതാക്കന്മാരുടെയും കൃതികളിൽ കാണാം. അവരിൽ പലരേയും ഏറ്റവുമധികം ആകർഷിച്ച വ്യക്തിത്വം മോശയുടേതാണ്: മോശ ഇസ്രയേൽ ജനതയുടെ മഹാചാര്യനും ഭരണകർത്താവും രാഷ്ട്രപിതാവുമായിരുന്നു. എല്ലാറ്റിനുമുപരി യഹോവയ്ക്കും ജനങ്ങൾക്കും ഇടയിലുള്ള മദ്ധ്യസ്ഥനുമായിരുന്നു മോശ. സമുന്നത പുരോഹിതനായിരുന്ന അഹറോനു പോലും ദൈവത്തിന്റെ അരുളപ്പാട് ലഭിച്ചത് മോശയിലൂടെയായിരുന്നു. മറ്റാർക്കും പ്രവേശനമില്ലാതിരുന്ന യഹോവയുടെ വിശുദ്ധ സാന്നിദ്ധ്യത്തിലേക്ക് മോശയ്ക്ക് പ്രവേശനം ലഭിച്ചു. എല്ലാ അർത്ഥത്തിലും മോശയെ ദിവ്യരഹസ്യങ്ങളുടെ പരിസേവകനും കാര്യസ്ഥനും (Servant and Steward of the Mysteries of God) എന്നു വിശേഷിപ്പിക്കുവാൻ ക്രിസ്തീയ പാരമ്പര്യം തയ്യാറായിരുന്നു.

ദിവ്യജ്ഞാനം ആർജിക്കാനും ദൈവിക തേജസ് ആഴമായി അനുഭവിക്കാനും ആഗ്രഹിക്കുന്ന ഏതൊരാൾക്കും

മാതൃകയായിട്ടാണ് മോശയെ അവതരിപ്പിക്കുന്നത്. ഇക്കാര്യത്തിൽ പുരോഹിതരും അത്മായക്കാരും എന്ന വ്യത്യാസമില്ല. എല്ലാ ക്രിസ്ത്യാനികളും ക്രിസ്തുവിന്റെ ശുശ്രൂഷകരും ദൈവമർമ്മങ്ങളുടെ ഗൃഹവിചാരകന്മാരുമായിത്തീരണമെന്നാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. കാരണം ദൈവജനത്തിനു മുഴുവൻ ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ പങ്കാളിത്തമുണ്ട്. സഭയെ മുഴുവൻ ഈ പുരോഹിത ധർമ്മത്തിലേക്ക് അതായത് ദിവ്യരഹസ്യങ്ങളുടെ പരിസേവകരും വിചാരിപ്പുകാരുമായിത്തീരുന്ന അവസ്ഥയിലേക്ക് നയിക്കുവാനാണ് നാം പ്രത്യേകം പട്ടംകൊടുത്ത് ചിലരെ പട്ടക്കാരും മേല്പട്ടക്കാരുമായി നിയമിക്കുന്നത്. അങ്ങനെ അവർ ദൈവജനത്തിന്റെ നായകന്മാരും ഭരണകർത്താക്കളും ആചാര്യന്മാരും ആയിത്തീരുന്നു.

ഇവിടെയാണ് മോശ ക്രിസ്തീയ പുരോഹിതനു മാതൃകയായിത്തീരുന്നത്. സാധാരണക്കാരനായിരുന്ന, വാഗ്മിത്വമോ മറ്റ് വലിയ കഴിവുകളോ ഇല്ലാതിരുന്ന മോശ ദൈവതേജസ് അഭിമുഖമായിക്കണ്ടു. ആത്മികാനുഭവത്തിന്റെ അത്യുന്നത സോപാനങ്ങൾ കയറി. ദൈവജനത്തെ മുഴുവൻ ആ മഹത്വാനുഭവത്തിലേക്ക് ആകർഷിച്ചു.

ക്രിസ്തീയ പുരോഹിതനും മഹാപുരോഹിതനും മൗലികമായി ജനങ്ങളിൽ നിന്ന് വ്യത്യസ്തരല്ല. അടിസ്ഥാനപരമായി പുരോഹിതൻ ദൈവജനത്തിലൊരുവനാണ്. മാമോദീസായേറ്റ് ക്രിസ്തുവിന്റെ ശരീര രക്തങ്ങളിൽ പങ്കാളിയായ ഒരു ക്രിസ്ത്യാനിയാണ് മൗലികമായി ഏതൊരു പുരോഹിതനും. ആത്യന്തികമായ ഈശ്വരാനുഭവത്തിലും പുരോഹിതൻ ജനങ്ങളിൽ നിന്ന് വ്യത്യസ്തനല്ല. കാരണം ദിവ്യരഹസ്യങ്ങളുടെ പരിസേവകരായിത്തീരാനുള്ള വിളി പുരോഹിതനും ജനങ്ങൾക്കും ഒരുപോലെയാണ്. ജനങ്ങളെ ഈ അനുഭവത്തിലേക്കു നയിക്കാനുള്ള പ്രത്യേക വിളിയും നൽവരവും ജനസ്വീകരണവും പുരോഹിതനു ലഭിക്കുന്നതു മൂലമാണ് അദ്ദേഹം മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തനാണ് എന്ന് നാം പറയുന്നത്.

### മോശയും അഹറോനും

ഇവിടെ മോശയും അഹറോനും തമ്മിലുള്ള വ്യത്യാസം ശ്രദ്ധേയമാണ്. അഹറോൻ നിയമാനുസൃത ലേവ്യ പൗരോഹിത്യത്തിന്റെ പ്രതിനിധിയാണ്. പൂജാരിയും അനുഷ്ഠാനകനുമാണ്. മോശയും പുരോഹിതനാണ്. പക്ഷേ ഏതെങ്കിലും സങ്കുചിതമായ നിയമത്തിന്റെയോ വ്യവസ്ഥാപിത പൗരോഹിത്യത്തിന്റെയോ ചട്ടക്കൂടുകൾക്കുള്ളിൽ മോശ ഒതുങ്ങുന്നില്ല. ദിവ്യജ്ഞാനത്തിന്റെ ഉന്നതഗിരികളിലെത്തിയ മോശ യോഗിയാണ്, മഹാ ഗുരുവാണ്, ശ്രേഷ്ഠാചാര്യനാണ്, അതുല്യനായ

ജനനായകനാണ്. മോശ വംശവിമോചകനാണ്, പ്രവാചകനാണ്, പ്രവാചകന്മാരുടെ തലവനാണ്. പുരോഹിതനായ അഹറോനെയല്ല ക്രിസ്തീയ പുരോഹിതന്റെ മാതൃകയായി പാരമ്പര്യം എടുത്തു കാണിക്കുന്നത്; സീനായ് മലയിൽ അജ്ഞേയമായ ദിവ്യരഹസ്യങ്ങളുടെ മേഘാവരണത്തിനുള്ളിലേക്കു പ്രവേശിക്കുന്ന മഹർഷിയായ മോശയാണ് മാതൃക. മരുഭൂമികളിലൂടെ വർഷങ്ങളോളം ജനങ്ങളെ ക്ഷമയോടെ നയിക്കുന്ന സൗമ്യനായ ഭരണകർത്താവായ മോശയാണ് മാതൃക. വിക്കനെങ്കിലും ദൈവത്തിന്റെ വിളി മൂലം ജനങ്ങൾക്ക് ആചാര്യനായിത്തീർന്ന മഹാഗുരുവായ മോശയാണ് മാതൃക.

അഹറോൻ നിയമാനുസൃത പുരോഹിതനായിരുന്നെങ്കിൽ മോശ പ്രത്യേക നൽവരങ്ങളും സിദ്ധികളും ലഭിച്ച "കാരിസ്മാറ്റിക്" പുരോഹിതനായിരുന്നു. ഈ പൗരോഹിത്യത്തിനാണ് ക്രിസ്തീയ പൗരോഹിത്യവുമായി ഗാഢബന്ധമുള്ളത്. കാനോൻ നിയമങ്ങളിലും അനുഷ്ഠാനപ്രധാനമായ മതത്തിലും മാത്രം ഒതുങ്ങിനിൽക്കുന്ന ഒന്നായിട്ടല്ല ക്രിസ്തീയ പൗരോഹിത്യത്തെ സഭ വിഭാവനം ചെയ്യുന്നത്.

## സീനായ് സംഭവത്തിന്റെ സ്വാധീനം

മോശ സീനായ് പർവ്വതത്തിന്റെ ദൈവസന്നിധിയിലേക്കു പ്രവേശിക്കുന്നതായി വിവരിക്കുന്ന പഴയനിയമ വേദഭാഗം പൗരസ്ത്യ ദൈവശാസ്ത്രത്തിൽ വളരെ മൗലികമായ സ്വാധീനം ചെലുത്തിയിട്ടുണ്ട് (പുറ. 24:34). ഒന്നാം നൂറ്റാണ്ടിൽ അലക്സാന്ത്രിയയിലെ ഫിലോ എന്ന പണ്ഡിതന്റെ കാലം മുതൽ ദൈവത്തിന്റെ സ്വഭാവത്തെക്കുറിച്ചും ദൈവജ്ഞാനത്തെക്കുറിച്ചുമുള്ള ചിന്തകൾക്ക് ആധാരമായി സീനായ് സംഭവത്തെ സ്വീകരിക്കുന്നതായി കാണാം. പുറപ്പാടു പുസ്തകത്തിൽ വിവരിച്ചിരിക്കുന്ന സംഭവങ്ങളെ അന്യാപദേശരൂപത്തിലും (allegory) ആലങ്കാരികമായും വ്യാഖ്യാനിച്ച് ദിവ്യജ്ഞാനത്തിന്റെ സ്വഭാവം വെളിപ്പെടുത്താനാണ് ഫിലോയും അതിനുശേഷം അലക്സാന്ത്രിയയിലെ ക്ലിമീസ്, ഓറിജൻ, കൈസര്യയിലെ ബസേലിയോസ്, നാസിയാൻസിലെ ഗ്രീഗോറിയോസ്, നിസ്സായിലെ ഗ്രീഗോറിയോസ് തുടങ്ങിയവരും ശ്രമിക്കുന്നത്.

പ്രതിഭാശാലികളും ആത്മിക സിദ്ധികൾ ഉള്ളവരുമായിരുന്ന ഈ ക്രിസ്തീയ ചിന്തകന്മാരുടെ ദൈവശാസ്ത്ര ചിന്തയെ രൂപപ്പെടുത്തിയ ഈ വേദഭാഗങ്ങളെ അടിസ്ഥാനമാക്കി ഏതാനും കാര്യങ്ങൾ നമുക്കു ചിന്തിക്കാം.

**ദിവ്യരഹസ്യങ്ങളിലേക്കുള്ള ഉപനയനം**
(Initiation into the Mysteries of God)

മോശ മാത്രമാണ് സീനായ് മലയുടെ ഉന്നതത്തിൽ മേഘത്തിനുള്ളിൽ പ്രവേശിക്കുന്നത്. അഹറോനും മൂപ്പന്മാരും അവരവരുടെ ആത്മിക നിലവാരത്തിനനുസരണമായി മലയുടെ ചരിവിൽ നിൽക്കുന്നു. സാധാരണ ജനങ്ങൾ അങ്ങ് താഴെ, മലയെ തൊടാതെ മാറിനിൽക്കുന്നു. മോശ ഇരുണ്ട മേഘത്തിലേക്കാണ് പ്രവേശിക്കുന്നത്. നിസ്സായിലെ ഗ്രിഗോറിയോസിന്റെയും മറ്റും വ്യാഖ്യാനമനുസരിച്ച് മോശയ്ക്ക് ദൈവസാന്നിദ്ധ്യം വെളിപ്പെടുന്നത് അന്ധകാരമായിട്ടാണ്. എന്നുവച്ചാൽ ദൈവത്തിന്റെ യഥാർത്ഥ സത്ത അജ്ഞേയമാണ്, ദുർഗ്രാഹ്യമാണ്, മനുഷ്യമനസ്സിന് ഒരിക്കലും പിടിച്ചെടുക്കാൻ കഴിയാത്തതാണ് എന്നർത്ഥം. ദൈവത്തിന്റെ കാതലായ അജ്ഞേയതയുടെ പ്രതീകമാണ് ഇരുണ്ട മേഘം. ഈ മേഘത്തിനുള്ളിൽ മനുഷ്യബുദ്ധിയുടെയും കഴിവിന്റെയും കണ്ണുകൾ അന്ധമായിപ്പോകുന്നു.

മോശ വെറുമൊരു ആട്ടിടയനായിരുന്ന കാലത്ത്, ആത്മികമായി സാധാരണതലത്തിൽ നിന്ന കാലത്ത്, അവനു ദൈവിക ദർശനമുണ്ടായി. മുൾപ്പടർപ്പിൽ കത്തുന്ന തീയായി, പ്രകാശമായി അന്ന് ദൈവത്തെ മോശയറിഞ്ഞു. മോശ കൂടുതൽ ആത്മികമായി ഉയരുന്തോറും ഈ ബാഹ്യ പ്രകാശം നഷ്ടപ്പെടുന്നു. അവസാനം സീനായ് മലയിൽ അന്ധകാരമായി ദൈവം മോശയ്ക്കു വെളിപ്പെടുന്നു. ജ്ഞാനവും ആത്മാവും തന്നിൽ വർദ്ധിച്ചുവന്ന് ആത്മീയാനുഭവത്തിന്റെ ഉച്ചകോടിയിലെത്തിയപ്പോൾ മോശ അറിഞ്ഞത് ദൈവത്തിന്റെ കാതലായ സത്തയെ അറിയാൻ ഒരിക്കലും മനുഷ്യനു കഴിവില്ലെന്നാണ്. എല്ലാ അറിവിനെയും നിഷേധിക്കുന്ന ഈ അറിവായിരുന്നു യഥാർത്ഥ അറിവ്.

ദൈവത്തിന്റെ ഈ നിഗൂഢസ്വഭാവത്തെ മനസ്സിലാക്കിക്കൊണ്ടാണ് "ആഴങ്ങളിൽ ആച്ഛാദിതമായിരിക്കുന്ന ദിവ്യദീപ്തി" എന്ന് ദൈവത്തെക്കുറിച്ച് നാസിയാൻസിലെ ഗ്രീഗോറിയോസ് പറഞ്ഞത്.

സീനായ് മലയിലേക്കുള്ള മോശയുടെ ഈ ആരോഹണം ആത്മികമായ തീർത്ഥാടനമാണ്. നമ്മുടെ ജീവന്റെ ഉറവയിലേക്ക്, പ്രകാശത്തിന്റെ പ്രഭവസ്ഥാനത്തേക്കുള്ള ശ്രമകരമായ തീർത്ഥാടനമാണിത്. ഈ തീർത്ഥാടനം പൗരോഹിത്യ ധർമ്മമാണ്. ദൈവത്തെ അറിയാനുള്ള ആത്മാർത്ഥമായ ശ്രമങ്ങളിലൂടെ, ജ്ഞാനത്തിന്റെ ലൗകികമായ എല്ലാ തലങ്ങളും കടന്ന് അവസാനം സകല ജ്ഞാനത്തെയും ശ്രമത്തെയും കഴിവിനെയും നിഷേധിച്ച് അതീതാജ്ഞാനത്തിലേക്കും (transcendental ignorance) അതുമൂലം അതീതജ്ഞാന (transcendental knowledge) ത്തിലേക്കുമാണ് തീർത്ഥാടകൻ പ്രവേശിക്കുന്നത്.

## 1. വെളിപാടിന്റെ അർത്ഥം

യേശുക്രിസ്തുവിൽ ദൈവം സ്വയം വെളിപ്പെടുത്തിയതുകൊണ്ട് ഇനി കൂടുതലൊന്നും ദൈവത്തെക്കുറിച്ച് അറിയാനില്ല, അന്വേഷിക്കാനില്ല എന്ന ചിന്ത ചിലർക്കുണ്ട്. ഇത് വെളിപാടിനെക്കുറിച്ചുള്ള ഒരു തെറ്റിദ്ധാരണ മൂലമാണ്. വെളിപാടെന്നു വച്ചാൽ ബുദ്ധിപരമായി ദൈവത്തെ കൂടുതൽ മനസ്സിലാക്കാനുള്ള അവസരമാണെന്നും, എഴുതപ്പെട്ട വചനത്തിലൂടെ നമുക്കെല്ലാം മനസ്സിലായിക്കഴിഞ്ഞു എന്നുമാണ് ചിലർ ചിന്തിക്കുന്നത്. മാർട്ടിൻ ഹൈഡഗ്ഗർ ഈ നൂറ്റാണ്ടിൽ പാശ്ചാത്യ സംസ്കാരം ജനിപ്പിച്ച സമുന്നത ദാർശനികനായിരുന്നു. ഉള്ളതെന്താണ്, ഉള്ളതിന്റെ (ഉണ്മയുടെ) സ്വഭാവമെന്താണ്, ഉണ്മയെ എങ്ങനെ വെളിപ്പെടുത്താം എന്നൊക്കെയാണ് അദ്ദേഹം ചിന്തിച്ചത്. ക്രിസ്തീയ വിശ്വാസത്തിൽ വെളിപാട് എന്ന ആശയമുള്ളതുകൊണ്ട് ഉണ്മയെക്കുറിച്ചുള്ള ഈ ദാർശനികമായ അന്വേഷണം ഉണ്ടാവാനിടയില്ല എന്ന് ഹൈഡഗ്ഗർ പറഞ്ഞു. പ്രമുഖ പ്രോട്ടസ്റ്റന്റ് വേദശാസ്ത്രജ്ഞനായിരുന്ന കാൾ ബാർത്തും വേറൊരുതരത്തിൽ ഇതേ അഭിപ്രായം പറഞ്ഞു. അദ്ദേഹത്തിന്റെ ചിന്ത അനുസരിച്ച് ക്രിസ്തുവിൽ ദൈവം പൂർണ്ണമായി സ്വയം വെളിപ്പെടുത്തി. പാപിയും നിസ്സഹായനുമായ മനുഷ്യന്റെ അന്വേഷണങ്ങൾക്കും ചിന്തയ്ക്കും ശ്രമത്തിനും യാതൊരു വിലയുമില്ല. ക്രിസ്തുവിലൂടെ ദൈവം മുൻകൈയെടുത്ത് ഏകപക്ഷീയമായി മനുഷ്യനെ രക്ഷിച്ചു. അതുകൊണ്ട് ഈശ്വരസത്തയെക്കുറിച്ചും മറ്റുമുള്ള മനുഷ്യന്റെ ദാർശനികമായ അന്വേഷണങ്ങൾ നിരർത്ഥകമാണ്.

ഇവർ രണ്ടുപേരും 'ക്രിസ്തുവിലുള്ള വെളിപാടി'നെ തെറ്റിദ്ധരിച്ചിട്ടുണ്ട്. ബുദ്ധിപരമായ അറിവുമായിട്ടാണ് അവർ വെളിപാടിനെ ബന്ധപ്പെടുത്തിയത്. പൗരസ്ത്യ ക്രിസ്തീയ ചിന്തയനുസരിച്ച് മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിലൂടെയുള്ള വെളിപാട് നമ്മെ ദിവ്യരഹസ്യങ്ങളിലേക്ക് ഉപനയിക്കുന്നു (Revelation in Christ initiates us to the mysteries of God).

ഉപനയനം പ്രവേനമാണ്, പുതിയൊരു തുടക്കമാണ്. സമ്പന്നവും സങ്കീർണ്ണവുമായ ഒരു പുതിയ ജീവിതാനുഭവത്തിന്റെ ആരംഭമാണ്. മാമോദീസായിലൂടെയും വിശുദ്ധ കുർബ്ബാനയിലൂടെയും ക്രിസ്തുവിന്റെ ജീവനിൽ നാം പങ്കാളികളാകുകയും പുതിയ ആഴമേറിയ ഈശ്വരാനുഭവത്തിലേക്ക് ഉപനയിക്കപ്പെടുകയും ചെയ്യുന്നു. ദൈവം സ്നേഹമാണ് എന്നുള്ള വെളിപാട് ലഭിച്ചതുകൊണ്ടു മാത്രം ദൈവസ്നേഹത്തിന്റെ ആഴമറിയാനും അളക്കാനും നമുക്കു സാദ്ധ്യമല്ല. നേരെമറിച്ച്, ക്രിസ്തുവിലൂടെ ലഭിച്ച ആ വെളിപാട് ദൈവസ്നേഹത്തിന്റെ ആഴങ്ങളിലേക്കും അനന്തതയിലേക്കും നമ്മെ പ്രവേശിപ്പിക്കുകയാണ്. അങ്ങനെ

പ്രവേശിച്ചു കഴിഞ്ഞാൽ പിന്നെ അവിടെ ദൈവസ്നേഹത്തെ അള ക്കാനോ ബുദ്ധിയിൽ വിശകലനം ചെയ്തു മനസ്സിലാക്കാനോ ഉള്ള ശ്രമമില്ല. സ്നേഹത്തിന്റെ അനുഭവത്തിലൂടെ, നമ്മുടെ സ്വഭാവത്തിന്റെ രൂപാന്തരത്തിലൂടെ, ദൈവസ്വഭാവത്തിന് അനുരൂപരായിത്തീരുകയാണ് നാം.

ആത്മികാനുഭവത്തിന്റെയും ദൈവദർശനത്തിന്റെയും പ്രതീകമായ സീനായ് മലയാണ് നമ്മുടെ മുമ്പിലുള്ളത്. നാം വി. കുർബ്ബാനയർ പ്പിക്കുന്ന ബലിപീഠത്തിന്റെയും അതിനുപരി സ്വർഗ്ഗത്തിന്റെയും പ്രതീക മാണ് സീനായിമലയുടെ കൊടുമുടി. കൂദാശകളുടെ, അല്ലെങ്കിൽ പൗര സ്ത്യശൈലിയിൽ പറഞ്ഞാൽ 'രഹസ്യങ്ങളു'ടെ, പരിസേവകരായി നാം വിളിക്കപ്പെട്ടിരിക്കുന്നു. മോശയെപ്പോലെ നാം ചെന്നെത്തേണ്ടത് ദിവ്യ ജ്ഞാനത്തിലേക്കും ദൈവദർശനത്തിലേക്കുമാണ്. നമ്മുടെ പാരമ്പര്യമ നുസരിച്ച് ഭൂമിയിലുള്ള ബലിപീഠത്തിൽ അനുഷ്ഠിക്കുന്ന രഹസ്യങ്ങളി ലൂടെ നാം പ്രവേശിക്കുന്നത് സ്വർഗ്ഗീയ ബലിയിലേക്കാണ്. ദൈവത്തിന്റെ മഹനീയ സന്നിധിയിലേക്കാണ്. അവിടേക്ക് സൃഷ്ടിയെ മുഴുവൻ കൊണ്ടുവരുവാൻ വേണ്ടി, സകല സൃഷ്ടിക്കുംവേണ്ടി നാം ദൈവസന്നി ധിയിൽ കൈകളുയർത്തി നിൽക്കുന്നു. അങ്ങനെ നിൽക്കുമ്പോഴും, വിക്കനും സാധാരണക്കാരനുമായിരുന്ന മോശയെപ്പോലെ സാധാരണ ജനങ്ങളിലൊരുവൻ മാത്രമാണ് നാം ഓരോരുത്തരുമെന്ന് മറക്കാതിരി ക്കുക.

## 2. മൂടുപടമിട്ട ദിവ്യതേജസ്സ് (Veiled Glory of God)

മോശ മേഘത്തിനുള്ളിൽ ദൈവസന്നിധിയിൽ നിന്നപ്പോൾ തന്റെ മുഖ ത്തിന്റെ ത്വക്ക് പ്രകാശിച്ചു. ഇതറിയാതെയാണ് മോശ നിയമത്തിന്റെ കൽപലകകളുമായി താഴേക്കിറങ്ങിയത്. അഹരോനും മൂപ്പന്മാരും ജനങ്ങ ളുമെല്ലാം തന്നെ മോശയുടെ മുഖത്തേയ്ക്ക് നോക്കുവാൻ ഭയപ്പെട്ടു. ക്രമേണ മോശയ്ക്ക് കാര്യം മനസ്സിലായി. മൂടുപടം വലിച്ചിട്ട് തന്റെ പ്രകാശിക്കുന്ന മുഖത്തെ മോശ മറച്ചു. പിന്നീടു ദൈവസന്നിധിയിൽ നിൽക്കുന്ന സമയത്തൊക്കെ മോശ മൂടുപടം നീക്കുകയും ജനങ്ങളെ അഭിമുഖീകരിക്കുമ്പോഴൊക്കെ മുഖത്ത് മൂടുപടമിടുകയും ചെയ്യും. എന്തുകൊണ്ടായിരിക്കാം മോശ ജനങ്ങളുടെ നേരെ തിരിഞ്ഞപ്പോ ഴൊക്കെ തന്റെ മുഖത്തിന്റെ ശോഭ മറച്ചുകളഞ്ഞത്? ജനങ്ങൾക്ക് ഈ ശോഭ താങ്ങാനാവാത്തതുകൊണ്ടാണെന്ന് പഴയനിയമത്തിൽ സൂചി പ്പിക്കുന്നു. എന്നാൽ പൗലോസ് ശ്ലീഹാ കൊരിന്ത്യലേഖനത്തിൽ നല്കു ന്നുണ്ട് അദ്ദേഹത്തിന്റേതായ ഉത്തരം (കോരി. 4:12-18). മോശയുടെ മുഖത്തെ തേജസ്സ് ക്രമേണ മായുന്നതായിരുന്നു. അങ്ങനെ തന്റെ

മുഖശോഭ നഷ്ടപ്പെടുന്നതായി ജനങ്ങൾ അറിയുന്നതിനെക്കുറിച്ച് മോശയ്ക്കു ഭയവും ലജ്ജയും തോന്നി. അതുകൊണ്ട് തേജസ്സ് മാഞ്ഞു പോകുന്നത് ആരും അറിയാതിരിക്കാനായി മോശ മുഖത്തു മൂടുപടമിട്ടു. ഇത് അൽപ്പം പരിഹാസം കലർത്തിയാണ് പൗലോസ് ശ്ലീഹാ പറയുന്നത്. മോശയെയല്ല അദ്ദേഹം പരിഹസിക്കുന്നത്, ന്യായപ്രമാണത്തെ പൊതുവായിട്ടാണ്. ന്യായപ്രമാണത്തിന്റെ നീതിയും മഹത്വവും മാഞ്ഞുപോകുന്നതാണെന്നും പഴയനിയമത്തിൽ ഒതുങ്ങിനിന്ന് അതു വായിക്കുന്നവരുടെയെല്ലാം മുഖത്ത് ഇപ്പോഴും ഭയത്തിന്റെയും ലജ്ജയുടെയും മൂടുപടം കിടക്കുന്നുവെന്നും പൗലോസ് ശ്ലീഹാ പറഞ്ഞു. പുതിയനിയമത്തിൽ, യേശുക്രിസ്തുവിലൂടെ അനാവൃതമായ മുഖത്തോടെ, ദൈവതേജസ്സിനെ പ്രതിഫലിപ്പിക്കുവാൻ നമുക്ക് സാദ്ധ്യമാണ് എന്ന് ഊന്നിപ്പറയാനാണ് പൗലോസ് ശ്ലീഹാ ആഗ്രഹിച്ചത്.

ഏതായാലും മോശ മുഖത്തു മൂടുപടമിട്ടതിനെ വേറൊരു തരത്തിൽ നമുക്കു വ്യാഖ്യാനിക്കാം. ദൈവത്തിന്റെ നിഗൂഢമായ പ്രകാശം നിഗൂഢമായിത്തന്നെ സൂക്ഷിക്കാൻ മോശ ആഗ്രഹിച്ചു. പ്രത്യേക ഒരുക്കവും അർഹതയുമില്ലാത്തവർക്ക് ഒരു പക്ഷേ ദിവ്യപ്രകാശത്തിന്റെ ഈ പ്രതിഫലനം പോലും അപകടമുണ്ടാക്കിയേക്കാമെന്ന് മോശ ഭയപ്പെട്ടു.

ദൈവസിംഹാസനത്തിനു ചുറ്റും നിൽക്കുന്ന മാലാഖമാർ പോലും ദിവ്യപ്രകാശത്തെ കാണാതിരിക്കാൻ മുഖംമൂടുന്നതായി പാരമ്പര്യം പറയുന്നു. ആറാറു ചിറകുകളുള്ള സ്രാപ്പേന്മാർ ആറു ചിറകുകളിൽ രണ്ടെണ്ണം കൊണ്ട് കാൽ മൂടുന്നു, രണ്ടെണ്ണം കൊണ്ട് മുഖം മൂടുന്നു രണ്ടു കൊണ്ട് പറന്നു നിൽക്കുന്നു. പുരാതനമായ ഒരു പാരമ്പര്യമാണിത്. മോശയ്ക്കും ആദ്യം ദൈവദർശനമുണ്ടാകുമ്പോൾ ദൈവമഹത്വം കാണാനാവാതെ തന്റെ മുഖം മൂടുന്നുണ്ട്. ഇതേ വികാരം കൊണ്ടു തന്നെയാകണം മോശ ജനത്തിന്റെ മുമ്പിൽ മുഖം മൂടി നിൽക്കുന്നത്.

മറ്റൊരു കാരണം കൂടിയുണ്ട്. മോശ ഒട്ടുംതന്നെ പരസ്യം ആഗ്രഹിച്ചിരുന്ന വ്യക്തിയല്ല. "സകല മനുഷ്യരിലും സൗമ്യൻ" എന്നു അറിയപ്പെട്ടിരുന്നു മോശ. വാഗ്മിത്വമില്ലാതിരുന്നതുകൊണ്ടും വിക്കനായിരുന്നതു കൊണ്ടും അഹറോനാണ് മോശയ്ക്കു വേണ്ടി ജനത്തോടും മൂപ്പന്മാരോടും സംസാരിക്കുന്നത്. പരസ്യത്തിനും പ്രസിദ്ധീകരണത്തിനും പൊതുവെ വിമുഖനായ മോശയാണ് പ്രകാശിക്കുന്ന സ്വന്തം മുഖം മൂടുന്നതായി നാം കാണുന്നത്. 'ക്യാമറ'യ്ക്കു നേരെ തിരിയാൻ മോശയ്ക്ക് എപ്പോഴും മടിയായിരുന്നു.

ഇന്നത്തെ നമ്മുടെ സംസ്ക്കാരത്തിൽ നിന്ന് വളരെ വ്യത്യസ്തമായിരുന്നു മോശയുടെ മനോഭാവം; പേര് പരസ്യപ്പെടുത്തുകയും, അതിൽ

ആനന്ദം കണ്ടെത്തുകയും ചെയ്യുന്ന തലമുറയാണ് നമ്മുടേത്. സമ്മാനം കൊടുക്കുകയും വാങ്ങുകയും ചെയ്യുന്നവർ, ദാനധർമ്മം ചെയ്യുന്നവർ, കുടിവെള്ളം വിതരണം ചെയ്യുന്നവർ, സാധുക്കളുടെ പുര മേഞ്ഞുകൊടുക്കുന്നവർ, ഉദ്ഘാടനം ചെയ്യുന്നവർ, ഊരു ചുറ്റുന്നവർ, പ്രസംഗിക്കുന്നവർ എല്ലാവരും ക്യാമറയ്ക്ക് അഭിമുഖമായി തിരിയുന്നു. പത്രമാസികകളും റേഡിയോയും ടെലിവിഷനുമെല്ലാം സുലഭമായപ്പോൾ ആർക്കും എന്തും പരസ്യപ്പെടുത്താമെന്നു വരുന്നു.

ഇവിടെയാണ് നമ്മുടെ പ്രശ്നം. നമ്മുടെ ജീവിതത്തിന്റെ ഉപരിതലത്തിൽ തിളങ്ങിക്കാണുന്നതെന്തൊക്കെയോ, അത്രയുമേ ആകെ നമ്മിൽ പലർക്കുമുള്ളു. നമ്മുടെ ജീവിതം ഒരു "ഷോകേസ്" ആയി മാറുന്നു. ആഴമായി ഒന്നുമില്ല. മറഞ്ഞിരിക്കുന്ന ധനമൊന്നുമില്ല. നിഗൂഡമായ നെല്ലറകളൊന്നുമില്ല. ആഴമായി ഒന്നുമില്ലെന്ന് നമുക്കറിയാവുന്നതുകൊണ്ട്, ഉപരിതലത്തിലുള്ളതിനെ വീണ്ടും വീണ്ടും നാം തേച്ചുമിനുക്കുകയും എത്രയും വ്യക്തമായി അത് പ്രദർശിപ്പിക്കാമോ അങ്ങനെ പ്രദർശിപ്പിക്കുകയും ചെയ്യുന്നു. ദൈവദർശനത്തിന്റെ ആഴത്തെക്കുറിച്ച് ബോദ്ധ്യമുണ്ടായിരുന്ന മോശ, ഒരിക്കലും തീർന്നുപോകാത്ത മഹാധനത്തിന് അവകാശിയായ മോശ പുറത്തൊന്നും കാണിക്കുന്നില്ല. മോശ തിളങ്ങുന്ന തന്റെ മുഖത്തെ പ്രദർശിപ്പിക്കാതെ മൂടുപടമിടുന്നു. ആ മൂടുപടത്തിനടിയിൽ അഗാധ രഹസ്യങ്ങൾ നിഗൂഢമായിരിക്കുന്നു. മോശ ആ രഹസ്യങ്ങളുടെ സാക്ഷിയും ശുശ്രൂഷകനും കാര്യസ്ഥനുമായി മാറുന്നു.

ദൈവത്തിൽ നിന്നു ലഭിക്കുന്ന അപൂർവ്വ ദർശനങ്ങളും ചില നൽവരങ്ങളും, അത്ഭുതകരമായ ആത്മീയാനുഭൂതികളും നിഗൂഢമായി സൂക്ഷിക്കുന്ന ഒരു പാരമ്പര്യമാണ് യഥാർത്ഥ ക്രിസ്തീയാചാര്യന്മാർ കാണിച്ചുതന്നിട്ടുള്ളത്. ഈ മറച്ചുവയ്ക്കലും, പ്രസിദ്ധപ്പെടുത്താനുള്ള വൈമുഖ്യവും ആ അനുഭവങ്ങളുടെ സത്യാവസ്ഥയുടെ തെളിവുകളായിരുന്നു. എന്നാൽ ഇന്നു നാം കാണുന്ന പല സിദ്ധന്മാരും രോഗശാന്തിക്കാരും ആത്മീയാചാര്യന്മാരുമെല്ലാം ആൾക്കൂട്ടം തങ്ങളെ പൊതിഞ്ഞു നിൽക്കുന്നതിൽ വിശ്വസിക്കുന്നവരാണ്. ലക്ഷക്കണക്കിൽ പണം ചെലവു ചെയ്ത് പരസ്യങ്ങൾ നൽകിയും ആരാധകരെ വിഭ്രമിപ്പിച്ച് അവരെക്കൊണ്ട് പെരുമ്പറയടിപ്പിച്ചും വിരാജിക്കുന്ന സിദ്ധന്മാരും ഗുരുക്കന്മാരും നിറഞ്ഞതാണ് ഇന്നത്തെ ലോകം.

### നന്മയുടെ വിത്തുകൾ

ഇതുപോലെ ഇന്ന് രഹസ്യമായി ചെയ്യപ്പെടുന്ന നന്മകൾ വളരെ ചുരുക്കമാണ്. ഇന്ന് വലംകൈ ചെയ്യുന്നത് ഇടംകൈ അറിയുമെന്നു മാത്രമല്ല പത്രക്കാരും നാട്ടുകാരുമെല്ലാം അത് തീർച്ചയായും അറിഞ്ഞിരിക്കണ

മെന്ന് നന്മ ചെയ്യുന്ന ഉദാരമതികൾക്ക് നിർബന്ധവുമാണ്. നമ്മുടെ ഭക്തസംഘടനകളേയും പള്ളികളേയും പുരോഹിതന്മാരേയും ഈ രോഗം പിടികൂടുമ്പോൾ അത് അങ്ങേയറ്റം അപഹാസ്യമാണ്. ഇരുന്നതിന്റേയും, എഴുന്നേറ്റതിന്റെയും, ഉണ്ടതിന്റേയും, ഉറങ്ങിയതിന്റെയും ജൂബിലികൾ ആഘോഷിക്കുകയും അത്തരം കൃത്രിമാവസരങ്ങളിൽ സ്തുതിപാഠകന്മാരുടെ പൊളിവചനങ്ങളും മുഖസ്തുതികളും കേട്ട് സന്തോഷിക്കുകയും അതിന്റെ റിപ്പോർട്ട് സവിസ്തരം പത്രങ്ങളിൽ കൊടുത്ത് ആനന്ദമടയുകയും ചെയ്യുന്ന ധാരാളംപേർ നമ്മുടെ സമൂഹത്തിലുണ്ട്. മഹാനായ മോശയെന്ന നേതാവ് ഇത്തരക്കാരിൽ നിന്ന് എത്ര വിദൂരസ്ഥനാണ്. മോശ തേജസ്സുറ്റ മുഖത്ത് മൂടുപടമിട്ട നേതാവായിരുന്നു.

ആരും ഒരിക്കലും അറിയാത്ത ഏതാനും ചില നന്മകളെങ്കിലും നമ്മുടെ ജീവിതത്തിൽ ഉണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നു! ഒരിക്കലും അവ അറിയപ്പെടാതിരിക്കണം. നമ്മുടെ മരണത്തോടെ എന്നെന്നേക്കുമായി അതു വിസ്മരിക്കപ്പെടണം. ഇത്തരം നന്മകൾ വലിയ ചില മരങ്ങളുടെ വിത്തുകൾ പോലെയാണ്. ചിലപ്പോൾ അനുകൂലമായ കാലാവസ്ഥ പ്രതീക്ഷിച്ച് വർഷങ്ങളോളം ഭൂഗർഭത്തിൽ അവ മറഞ്ഞു കിടക്കും. ആരുമറിയാത്ത, ആരാലും പ്രശംസിക്കപ്പെടാത്ത, അവാർഡ് നേടാത്ത, ജൂബിലിയാഘോഷിക്കാത്ത ഈ വിത്തുകൾ ഒരുനാൾ മുളയ്ക്കും, വളരും, പടർന്നു പന്തലിച്ചു മഹാവൃക്ഷമായി അനേകർക്കു തണലും ഫലങ്ങളും നൽകും. ആകാശത്തിലെ പക്ഷികൾക്കും, ഭൂമിയിലെ മനുഷ്യർക്കും സന്തോഷകാരണമായിത്തീരും. അത്തരം അജ്ഞാതമായ വിത്തുകളിൽ നിന്ന് വളർന്ന തരുലതാദികളായിരിക്കണം നമ്മുടെ ലോകത്തെ പൂർണ്ണമായ നാശത്തിൽ നിന്ന് തടഞ്ഞു നിർത്തുന്നത്.

വിശുദ്ധ കുർബ്ബാനയിൽ രഹസ്യപ്രാർത്ഥനകളുണ്ട്. ജനങ്ങളറിയാതെ, കേൾക്കാതെ, അവർക്കുവേണ്ടി പുരോഹിതൻ പ്രാർത്ഥിക്കുന്നുണ്ട്. ഈ രീതി തെറ്റാണെന്നും എല്ലാ പ്രാർത്ഥനകളും എല്ലാവർക്കും കേൾക്കണമെന്നും, കുർബാനയിലും പ്രാർത്ഥനയിലും സമ്പൂർണ്ണ "ജനാധിപത്യം" നടപ്പാക്കണമെന്നും വാദിക്കുന്ന ഓർത്തഡോക്സ് ചിന്തകരുണ്ട്. അവരുടെ വാദങ്ങളിൽ ഒരുപക്ഷേ കുറേ ന്യായങ്ങളുണ്ടായിരിക്കാം. പക്ഷേ, ഞാനറിയാതെ ആരെങ്കിലും എനിക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ടെങ്കിൽ ആ പ്രാർത്ഥനയ്ക്ക് ആഴം കൂടുതലുണ്ടെന്ന് തോന്നുന്നു. യേശുക്രിസ്തുവിൽ നമ്മെയും സകല സൃഷ്ടിയെയും വലയം ചെയ്യുന്ന ദിവ്യജീവനെക്കുറിച്ചുള്ള ബോധമാണ് നിശ്ശബ്ദവും നിഗൂഢവുമായ അത്തരം പ്രാർത്ഥനയുടെ പുറകിലുള്ളത്. മറ്റുള്ളവരറിയാതെ അവർക്കുവേണ്ടി നാം നടത്തുന്ന പ്രാർത്ഥനകളും അപേക്ഷകളും ചൊരിയുന്ന കണ്ണുനീരും നന്മയുടെ അറിയപ്പെടാത്ത വിത്തുകളാണ്.

ശക്തിയുള്ള വിത്തുകളാണവ. ചില നവീകരണസഭകളിൽ ചെയ്യുന്നതു പോലെ ആളുകളെ എണ്ണിയെണ്ണിയും ഉച്ചത്തിലും നടത്തുന്ന പ്രാർത്ഥനകൾക്ക് തീർച്ചയായും പ്രയോജനകരമായ ഒരു വശമുണ്ട്. എന്നാൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽ താൽക്കാലികമായ ആ പ്രയോജനത്തേക്കാൾ സ്ഥായിയായതും ആഴമേറിയതുമായ നന്മയ്ക്കു പ്രാധാന്യം കൊടുക്കുന്ന രീതിയാണുള്ളത്.

## കൽപ്പലകയുടെ മറുവശം

മോശ കൽപ്പലകകൾ കൈയിൽ ജനത്തിനഭിമുഖമായി പിടിച്ചു കൊണ്ട് മലയിൽ നിന്നും ഇറങ്ങിവന്നു. അവന്റെ മുഖം തിളങ്ങിക്കൊണ്ടിരുന്നു. കൽപ്പലക യഹോവ തന്നെ എഴുതിയതായിരുന്നുവെങ്കിലും അതിനു തിളക്കമില്ലായിരുന്നു. ജനങ്ങൾ സ്വാഭാവികമായും തിളക്കമുള്ളിടത്താണ് അവരുടെ ശ്രദ്ധ കേന്ദ്രീകരിച്ചത്. മോശ മുഖത്തു മൂടുപടമിട്ടപ്പോൾ ജനങ്ങൾ കൽപ്പലകയിലേക്കു ശ്രദ്ധ തിരിച്ചു.

നാസിയാൻസിലെ മാർ ഗ്രീഗോറിയോസ് പറയുന്നത് ജനങ്ങൾ കൽപ്പലകയുടെ ഒരു വശം മാത്രം കണ്ടു, മറുവശം മോശയ്ക്ക് അഭിമുഖമായിരുന്നതുകൊണ്ട് മോശ മാത്രമേ അതു കാണുകയുണ്ടായുള്ളു എന്നാണ്. അഹരോനും മൂപ്പന്മാരും ജനങ്ങളും കണ്ട ഒരു വശം നിയമത്തിന്റെ വശമാണ്. നിയമത്തിന്റെ അക്ഷരങ്ങൾക്കപ്പുറം ഉയരാൻ അവർക്കു കഴിയുന്നില്ല. മോശ കൽപ്പലകകൾ കൊണ്ടുവന്നതോടെയാണല്ലോ നിയമ നിബദ്ധമായ മതം ഇസ്രയേലിൽ ആരംഭിക്കുന്നത്.

കൽപ്പലകയുടെ മറുവശം, നിയമത്തിനതീതമായി ഉയരുന്ന, സമ്പന്നവും ആഴമേറിയതുമായ ആത്മികാനുഭവത്തിന്റെ പ്രതീകമായിരുന്നു. രണ്ടു വശവും കണ്ടവൻ മോശയായിരുന്നു. കൽപ്പലകയുടെ ഇരു പുറവും വായിച്ച മോശയാണ് ക്രിസ്തീയ പുരോഹിതന്റെ മാതൃക.

കൽപ്പലകയുടെ മറുവശം കാണാത്തതിൽ താഴെ നിന്നവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല. കാരണം മോശ അങ്ങനെയാണതു പിടിച്ചിരുന്നത്. പക്ഷേ അതല്ല അവിടത്തെ പ്രശ്നം. താഴെ നിൽക്കുന്നവർ അജ്ഞന്മാരും മടിയന്മാരുമാണ്. കൽപ്പലകയുടെ ഒരു വശം തന്നെ ശരിക്കു വായിച്ചു മനസ്സിലാക്കുവാൻ അവർക്ക് താത്പര്യമില്ല. പിന്നെയാണ് മറുവശം! സ്വർണ്ണക്കാളക്കുട്ടിയെ വാർക്കാനും അതിനെ ആഘോഷിച്ചുകൊണ്ട് ഉൽസവവും പെരുന്നാളും റാസയും വെടിക്കെട്ടും നടത്താനുമേ അവർക്കു താൽപര്യമുള്ളു. പുരോഹിതനായ അഹരോൻ പോലും അവിടെ അറിവില്ലാത്ത ജനങ്ങളുടെ താളത്തിനൊത്ത് തുള്ളുകയാണ്. അഹരോന്യ പൗരോഹിത്യം ഏറ്റവുമുയർന്നാൽ കൽപ്പലകയുടെ ഒരുവശത്തെ നിയമങ്ങളെ ആക്ഷരികമായി ആചരിക്കും. അത്ര മാത്രം. കഠിനമായ ആത്മീയ നിഷ്ഠ

യിലൂടെയും ദിവ്യരഹസ്യങ്ങളുടെ മനനത്തിലൂടെയും, മോശയെപ്പോലെ ഉയർന്ന ആർക്കും കൽപ്പലകയുടെ മറുവശം കാണാമായിരുന്നു. അതിൽ ആർക്കും താൽപര്യമില്ലായിരുന്നു എന്നതാണ് വാസ്തവം.

പുരോഹിതൻ നിയമം അറിയുന്നവനും അനുസരിക്കുന്നവനുമായിരിക്കണമെന്നതിൽ ആർക്കും സംശയമില്ല. പക്ഷേ, സംഘടിത പൗരോഹിത്യത്തിന്റെ ഏറ്റവും വലിയ പ്രശ്നം അത് നിയമത്തിന്റെ ശുഷ്കമായ ചട്ടക്കൂട്ടിലൊതുങ്ങാനും സഭയെ മുഴുവൻ നിയമത്തിന്റെ മുനകളിൽ തളച്ചിടാനുമുള്ള പ്രവണത കാണിക്കുന്നു എന്നതാണ്. അതിന്റെ ഫലമായി വിപുലമായ ആത്മികാനുഭവങ്ങളും മനുഷ്യസ്നേഹപരമായ മഹൽ ദർശനങ്ങളും നഷ്ടപ്പെടുത്തിക്കൊണ്ട് ഇടുങ്ങിയതും അർത്ഥമില്ലാത്തതുമായ പ്രശ്നങ്ങളിൽ നാം കുടുങ്ങുന്നു. മരണാസന്നയായ ഒരു സ്ത്രീക്കു തൈലാഭിഷേകം നടത്തുമ്പോൾ അവരുടെ ചുണ്ടിൽ ലിപ്സ്റ്റിക്കുണ്ടായിരിക്കുകയും ലിപ്സ്റ്റിക്കിനു പുറത്ത് തൈലം പൂശുകയും ചെയ്താൽ ആ കൂദാശയ്ക്ക് എത്ര ഡിഗ്രി ഫലമുണ്ടാകും എന്ന് കൃത്യമായി കണക്കു കൂട്ടാൻ ഒരു കാലത്ത് ചില റോമൻ കത്തോലിക്കാ പണ്ഡിതന്മാർ ശ്രമിച്ചിരുന്നു. വിശുദ്ധ കുർബാന സൂക്ഷിച്ചു വച്ചത് എലിയെടുത്താലുണ്ടാകുന്ന അനന്തരഫലങ്ങളെക്കുറിച്ച് ഇവിടെയും ചർച്ചകൾ നടന്നിട്ടുണ്ടല്ലോ.

നമ്മുടെ പല പള്ളിത്തർക്കങ്ങളും ഇവയിലൊക്കെ കഷ്ടമായി മനുഷ്യരെ യഥാർത്ഥ ദൈവദർശനത്തിൽ നിന്നും ബഹുദൂരം അകറ്റുന്നതാണ്. അർത്ഥമില്ലാത്തതും, അക്രൈസ്തവവുമായ ലക്ഷ്യങ്ങൾക്കു വേണ്ടി ജനങ്ങളെ ഇളക്കി പ്രകടനങ്ങൾ നടത്താനും പണവും ശക്തിയും വാരിക്കോരി ചെലവാക്കാനും നമുക്കു മടിയില്ല. ഇത്തരം വിഭ്രാന്തികൾക്കു നേതൃത്വം കൊടുക്കുന്നവരാണ് മാതൃകാ പുരോഹിതന്മാർ എന്നു പോലും ചിന്തിക്കുന്ന ജനങ്ങൾ കുറെയെങ്കിലുമുണ്ട്. സീനായ് മലയിൽ കയറിയവനും കൽപ്പലകയുടെ ഇരുപുറങ്ങളും കണ്ടവനുമായ മോശയുടെ മാതൃക നിർഭാഗ്യവശാൽ ഇന്ന് നമുക്കധികമില്ലല്ലോ.

മോശ നിയമദാതാവായിരുന്നു. കൽപ്പലകകൾ ഒരവസരത്തിൽ എറിഞ്ഞുടച്ച നിയമ ലംഘകനുമായിരുന്നു. യഥാർത്ഥ പുരോഹിതൻ നിയമത്തിന്റെ ഇടുങ്ങിയ ഭിത്തികൾക്കുപരിയായി സീനായ് മലയിൽ മേഘതമസ്സിൽ പ്രവേശിക്കുന്നവനാകണം. ഫറവോയുടെ സാമ്രാജ്യത്തിന്റെ അതിരുകൾ ലംഘിച്ച് കടക്കാനും, ചെങ്കടൽ തരണം ചെയ്യാനും ജനങ്ങളെ സഹായിക്കാൻ മോശയെപ്പോലുള്ള ദർശകനായ പുരോഹിതനേ കഴിയൂ.

## മനുഷ്യരഹസ്യത്തിന്റെ ശുശ്രൂഷകർ

ദൈവരഹസ്യങ്ങളിൽ പങ്കാളികളാകുന്നവരാണ് മനുഷ്യരും പ്രകൃതിയും. അതുകൊണ്ട് പുരോഹിതൻ മനുഷ്യരുടെയും പ്രകൃതിയുടെയും ശുശ്രൂഷകനും കാര്യസ്ഥനുമായിത്തീരുന്നു. ഇതെക്കുറിച്ചു കൂടി ഒരു വാക്ക് പറഞ്ഞുകൊള്ളട്ടെ.

കഴിഞ്ഞ നൂറ്റാണ്ടിന്റെ അവസാനം മനുഷ്യനെയും മനുഷ്യസമൂഹത്തെയും പറ്റി മൗലികമായി വിചിന്തനം ചെയ്യുന്ന മൂന്നു ചിന്താ പദ്ധതികൾ ഉടലെടുത്തു. മാർക്സിന്റെ സാമൂഹ്യ സാമ്പത്തിക സിദ്ധാന്തം, ഫ്രോയിഡിന്റെ മനഃശാസ്ത്ര സിദ്ധാന്തം, ഡാർവിന്റെ പരിണാമ സിദ്ധാന്തം. ഇവയുടെ അടിസ്ഥാനത്തിൽ ഉണ്ടായ പഠനങ്ങളും സാമൂഹ്യ സാമ്പത്തിക വിപ്ലവങ്ങളും ചിന്താധാരകളും എല്ലാം കൂടിച്ചേർന്ന് ഒരു പുതിയ ലോകം സൃഷ്ടിച്ചു. മനുഷ്യനേയും അവന്റെ സ്വഭാവത്തേയും പെരുമാറ്റത്തേയും പൂർണ്ണമായി മനസ്സിലാക്കാനും നിയന്ത്രിക്കാനും ഇതു മൂലം കഴിയുമെന്ന് പലരും വിശ്വസിച്ചിരുന്നു. പക്ഷേ, ആ വിശ്വാസങ്ങളെല്ലാം അസ്ഥാനത്തായിരുന്നു. മാർക്സിന്റെയും, ഫ്രോയിഡിന്റെയും, ഡാർവിന്റെയും സിദ്ധാന്തങ്ങൾക്കു തിരിച്ചടികളും, തിരുത്തലുകളുമുണ്ടായി. ഇന്ന്, മനുഷ്യൻ പ്രശ്നങ്ങളുടെ മദ്ധ്യത്തിൽ, അഴിക്കുന്തോറും കുരുക്കു വീഴുന്ന ഒരു പ്രഹേളികയായിത്തന്നെ നില്ക്കുന്നു. മനുഷ്യൻ തന്നെ കൂട്ടിവച്ച ആയുധക്കൂമ്പാരങ്ങൾക്കിടയിൽ, അവൻ തന്നെ സൃഷ്ടിച്ച പ്രകൃതിനാശത്തിനു മദ്ധ്യത്തിൽ മനുഷ്യൻ ഭയന്നു വിറച്ച് ഭാവിയെക്കുറിച്ച് പ്രത്യാശയില്ലാതെ മനുഷ്യത്വത്തിന്റെ അന്തസ്സ് നഷ്ടപ്പെട്ട് നിസ്സഹായനായി കഴിയുന്നു.

മനുഷ്യനെ മനസ്സിലാക്കാൻ തീവ്രശ്രമങ്ങൾ ഇപ്പോഴും നടക്കുന്നുണ്ട്. ജീവശാസ്ത്രത്തിൽ ജീവകോശങ്ങളുടെ രഹസ്യത്തെക്കുറിച്ചും ജീവന്റെ പാരമ്പര്യത്തെക്കുറിച്ചും ഉല്പത്തിയെക്കുറിച്ചുമെല്ലാം ഒരു വശത്ത് ഗവേഷണങ്ങൾ നടക്കുന്നു. വേറൊരുവശത്ത് മനുഷ്യന്റെ തലച്ചോറിനെ സംബന്ധിച്ച പുതിയ ഗവേഷണങ്ങൾ ആരംഭിച്ചു കഴിഞ്ഞു. ഇതുവരെ ഏറ്റവും കുറച്ച് അറിയപ്പെട്ടിരുന്ന ശരീരഭാഗമാണ് മസ്തിഷ്കം. പ്രപഞ്ചത്തിലെ ഏറ്റവും സങ്കീർണ്ണമായ വസ്തു (The most complex piece of matter) എന്നും പലരും വിശേഷിപ്പിക്കുന്ന മസ്തിഷ്കത്തെക്കുറിച്ചുള്ള പഠനങ്ങൾ അത്ഭുതകരമായ ഒരു പ്രപഞ്ചമാണ് നമുക്ക് തുറന്നു തരുന്നത്. ഒരു കാലത്ത് മനുഷ്യനെക്കുറിച്ച് മിക്കവാറും എല്ലാം പഠിച്ചു കഴിഞ്ഞു എന്ന് വിചാരിച്ചിരുന്ന ലോകത്തിനു മുമ്പിൽ ആയിരക്കണക്കിനു വർഷങ്ങൾ ഗവേഷണം നടത്താവുന്ന സമസ്യകൾ വിടർന്നു വരുന്നു.

അജ്ഞേയനായ ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലുമാണ് മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത് എന്ന് ഇന്നു പല ദൈവശാസ്ത്രജ്ഞന്മാരേക്കാളും ബോദ്ധ്യം വലിയ വിശ്വാസികളല്ലാത്ത ജീവശാസ്ത്രജ്ഞന്മാർക്കും ഭൗതിക ശാസ്ത്രജ്ഞന്മാർക്കുമാണ്. അത്ര ആഴമേറിയതാണ് മനുഷ്യന്റെ രഹസ്യം. ഇന്ന് അതീന്ദ്രിയ ധ്യാനത്തിലൂടെയും മറ്റും മനുഷ്യരഹസ്യത്തെ പിടിച്ചെടുക്കുവാൻ മനുഷ്യൻ യത്നിക്കുന്നു. മനുഷ്യജീവിതത്തിന്റെ ഓരോ നിമിഷവും രഹസ്യാത്മകമാണ്. പരിചയംകൊണ്ട് നാമതു വിസ്മരിക്കുന്നു. കന്യകമറിയാമിന്റെ ഗർഭധാരണവും ക്രിസ്തുവിന്റെ ജനനവും മഹാരഹസ്യമായി സഭ ചൂണ്ടിക്കാണിക്കുന്നു. ക്രിസ്തീയ പാരമ്പര്യം ആ രീതിയിൽ അതിനെ വർണ്ണിക്കാൻ ശ്രമിക്കുന്നു. എന്നാൽ ലോകത്തിലേക്കു വരുന്ന ഓരോ ശിശുവിന്റെയും ജനനം അതുപോലെ തന്നെ ദൈവത്തിന്റെ മഹാരഹസ്യമാണ് (ഉദരത്തിൽ ശിശുവിനെപ്പേറുന്ന ഒരു സ്ത്രീയുടെ ഹൃദയത്തുടിപ്പുകൾ ഒരു പക്ഷേ പുരുഷന്മാർക്കും പുരുഷന്മാരായ പുരോഹിതന്മാർക്കും മനസ്സിലാക്കുക സാദ്ധ്യമല്ല. അതുകൊണ്ടായിരിക്കാം ഗർഭിണിയായ കന്യകമറിയം തന്നെ മനസ്സിലാക്കാൻ കഴിയുന്ന മറ്റൊരു സ്ത്രീയുടെ - എലിസബേത്തിന്റെ - അടുത്തേക്ക് കഷ്ടപ്പെട്ട് യാത്ര ചെയ്യുന്നത്).

ഓർത്തഡോക്സ് സഭകൾ സ്ത്രീകൾക്കു പൗരോഹിത്യം നൽകുന്നില്ല. എങ്കിലും ജീവന്റെ രഹസ്യത്തിനു പരിസേവകരായിത്തീരാൻ പുരുഷന്മാരേക്കാൾ കൂടുതൽ യോഗ്യത സ്ത്രീകൾക്കാണെന്നു തോന്നുന്നു. ദിവ്യജീവന്റെ അതീത രഹസ്യത്തിൽ നിന്നു ഭൂമിയിൽ ജനിച്ചു വീഴുന്ന കുഞ്ഞുങ്ങൾ പട്ടിണിയിലേക്കും അപമാനത്തിലേക്കും ജനിക്കുന്നു എന്നതാണ് നമ്മുടെ ദുരന്തം. മനുഷ്യന്റെ അന്തസ്സുയർത്തുകയും ദൈവത്തിന്റെ ജീവനിൽ അവനുള്ള സ്ഥാനം വീണ്ടെടുക്കുകയും ചെയ്യുകയെന്നത് സുപ്രധാനമായ പൗരോഹിത്യധർമ്മമാണ്. നിർഭാഗ്യവശാൽ നമ്മുടെ സാധുജന സംരക്ഷണവും ഇടവകയുടെ മറ്റു ജീവകാരുണ്യ പ്രവർത്തനങ്ങളും, പിച്ചക്കാശ് കൊടുക്കുന്നതിലും കൊടുക്കുന്നവരുടെ പടം പത്രത്തിൽ വരുന്നതിലും മിക്കവാറും കേന്ദ്രീകരിച്ചിരിക്കുന്നു. ഇത് മനുഷ്യന്റെ ജീവനെ അപമാനിക്കുകയാണ്. മനുഷ്യജീവന്റെ രഹസ്യത്തെക്കുറിച്ചും വിശുദ്ധിയെക്കുറിച്ചും ഗൗരവപൂർവ്വം മനസ്സിലാക്കാൻ നമുക്ക് ഇനിയും പരിശീലനം ലഭിക്കേണ്ടിയിരിക്കുന്നു. ജീവന്റെ കുരുന്നു നാമ്പുകൾ കാത്തുസൂക്ഷിക്കുവാൻ, അവയെ ബഹുമാനിച്ച് വളർത്തുവാൻ സീനായ് മലയുടെ കൊടുമുടിയോളം അവയെ നയിക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

### പ്രകൃതിയുടെ പരിസേവകർ

ഇതുപോലെ തന്നെയാണ് പ്രകൃതിയോടുള്ള ബന്ധവും. 17-ാം നൂറ്റാ

ണ്ടിൽ ഫ്രാൻസിസ് ബേക്കൺ പറഞ്ഞു: 'Scientia est Potestas.' അറിവ് ശക്തിയാണ്. ശാസ്ത്രീയ വിജ്ഞാനമാണ് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത്. അതിനു ശേഷം ദെക്കാർത്ത് എന്ന മഹാപ്രതിഭാശാലി പറഞ്ഞു, ഈ അറിവുപയോഗിച്ച് നാം പ്രകൃതിയുടെ യജമാനനും ഉടമയുമായിത്തീരണമെന്ന്. ഇവർ രണ്ടുപേരും ആധുനിക ശാസ്ത്രീയ സംസ്കാരത്തെ കരുപ്പിടിപ്പിച്ച രണ്ടു ചിന്തകന്മാരാണ്. അവിടുന്നിങ്ങോട്ട് പ്രകൃതിയെ ചൂക്ഷണം ചെയ്ത്, ഭൂമിയെ നശിപ്പിച്ച്, നമ്മുടെ കൊച്ചുഭൂമിയെ അധിവാസയോഗ്യമല്ലാത്ത, ശ്വാസം മുട്ടിക്കുന്ന ഒരു പുതിയ തടവറയാക്കിത്തീർത്തുകൊണ്ടിരിക്കുകയാണ് അത്യാഗ്രഹിയായ മനുഷ്യൻ. ഉല്പത്തി പുസ്തകത്തിലെ ''ഭൂമിയെ അടക്കിവാഴാനുള്ള'' ദൈവകല്പന സ്വാർത്ഥപരമായി വ്യാഖ്യാനിച്ച് മനുഷ്യൻ മനോഹരമായ ഭൂമിയിൽ അവന്റെ നരകം സൃഷ്ടിക്കുന്നു.

സൃഷ്ടിയുടെ പുരോഹിതൻ എന്ന നിലയിൽ നാം അടിസ്ഥാനപരമായി മനസ്സിലാക്കേണ്ടത് ദൈവത്തെയും മനുഷ്യനെയും പ്രപഞ്ചത്തെയും ഒന്നാക്കുന്ന ദിവ്യജീവനെക്കുറിച്ചാണ്. മനുഷ്യനിലും വസ്തുവിലൂടെയുമെല്ലാം നിഗൂഢമായ ഏക ജീവൻ വ്യാപരിക്കുന്നു. വിദൂരസ്ഥമായ നക്ഷത്രജാലങ്ങളെയും, നമ്മെയും, ഈ പ്രകൃതിയെയും, പ്രപഞ്ചത്തെ മുഴുവനും ഒരു ശരീരമാക്കിത്തീർക്കുന്ന ജീവനാണത്. ഷൂമാക്കർ എന്ന പണ്ഡിതൻ അടുത്തകാലത്തെഴുതിയ ഒരു പുസ്തകത്തിൽ ജീവന്റെ അവിഭാജ്യത വ്യക്തമാക്കുന്നുണ്ട്. നാമൊരു കല്ലെടുത്തു രണ്ടായി മുറിച്ചാൽ കല്ലിന്റെ സ്വഭാവത്തിനു മൗലികമായി മാറ്റം വരുന്നില്ല. കാരണം അതിൽ ജീവൻ സുസംഘടിതമല്ല. ഒരു ചെടി മുറിച്ചാൽ, മുറിഞ്ഞുവീണ കമ്പ് ചിലപ്പോൾ പൊട്ടികിളിർക്കും (എന്നാൽ തെങ്ങോ കമുകോ പോലുള്ള മരങ്ങൾ വെട്ടിയിട്ടാൽ മാറ്റപ്പെട്ട ഭാഗം വീണ്ടും വളരുന്നില്ല). സസ്യങ്ങളുടെ തലത്തിൽ സസ്യശരീരത്തിന്റെ ആന്തരിക ജീവൻ കുറേക്കൂടി സുസംഘടിതമാണ്. എന്നാൽ മൃഗത്തിന്റെയോ മനുഷ്യന്റെയോ അവയവങ്ങൾ വെട്ടിക്കളഞ്ഞാൽ വെട്ടിമാറ്റിയ കഷണങ്ങൾ വീണ്ടും ജീവിക്കുന്നില്ല. ഇവിടെ ശരീരത്തിന്റെ ആന്തരിക ജീവൻ പൂർണ്ണമായും സുസംഘടിതമാണ്. പരസ്പരം ബന്ധപ്പെടാതെ അവയവങ്ങൾക്കു ജീവനില്ല; പരസ്പരബന്ധത്തിലാണ് ജീവൻ നിലനില്ക്കുന്നത്.

ഏതാണ്ടിതുപോലെ ദൈവവും മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെ കാണാം. അത് ഏക ശരീരമാണ്. ദൈവത്തിന്റെ അനശ്വര ജീവനാണ് നമ്മെ ജീവിപ്പിക്കുന്നത്, വാനഗോളങ്ങളെ ഭ്രമണപഥങ്ങളിൽ ചലിപ്പിക്കുന്നത്, മൊട്ടുകളെ വിടർത്തുന്നത്, മുളകളെ വിരിയിക്കുന്നത്. ജീവന്റെ മഹാരഹസ്യം നമ്മിലും നമുക്കു ചുറ്റും അനുനിമിഷം ഇതൾ വിരിയുന്നു. ഈ ജീവന്റെ പരിസേവകരായി, സൂക്ഷിപ്പുകാരായി,

പങ്കാളികളായി നാം വിളിക്കപ്പെട്ടിരിക്കുന്നു.

കൂദാശകൾക്ക് Mysteries എന്ന് പേരു കൊടുത്തത് അർത്ഥവത്താണ്. സ്നേഹത്തിലും സത്യത്തിലും നാം ജീവിക്കുന്ന ഓരോ നിമിഷവും കൂദാശാനുഷ്ഠാനമാണ്. നമ്മുടെ കുർബ്ബാന ഒന്നര മണിക്കൂറല്ല, 24 മണിക്കൂറുകളാണ്, 365 ദിവസങ്ങളാണ്, ആയുസ്സ് മുഴുവനാണ്. നമ്മുടെ ബലിപീഠം പള്ളിക്കുള്ളിലെ ത്രോണോസല്ല, ദൈവത്തിന്റെ സൃഷ്ടിയായ ഈ പ്രപഞ്ചമാണ്. ഈ പ്രപഞ്ചവേദിയിൽ സൃഷ്ടിക്കുവേണ്ടി നാം ബലിയർപ്പിക്കുന്നു. കൈകളുയർത്തി ദിവ്യജീവനെ സൃഷ്ടിയിലേക്ക് ആവാഹിക്കുന്നു. മാലാഖമാരുടെ എണ്ണമറ്റ സംഘങ്ങളിൽ മനുഷ്യരും ചേരുന്നു. ഇങ്ങനെ ആരാധിക്കുന്ന സമൂഹത്തിന്മേൽ ദൈവത്തിന്റെ മഹത്വം ആവസിക്കുന്നു. ഈ മഹത്വത്തിന്റെ മേഘത്തിനുള്ളിൽ നമുക്കു ലഭിക്കുന്ന അനുഭവം മോശയുടെ അനുഭവമാണ്. അനുഭവമെന്താണെന്ന് വാക്കുകളിലൂടെ മോശ വിശദീകരിച്ചിട്ടില്ല. പക്ഷേ, മോശയുടെ മുഖത്തിന്റെ ത്വക്ക് പ്രകാശിക്കുന്നത് അല്പനിമിഷത്തേക്ക് ജനങ്ങൾ കണ്ടു. പിന്നെ ഒരു മൂടുപടം അതിന്മേൽ വീഴുകയും ചെയ്തു.

*(1983 മെയ് മാസത്തിൽ പരുമല വച്ച് നടന്ന അഖില മലങ്കര വൈദിക സമ്മേളനത്തിൽ ചെയ്ത പ്രസംഗം. പുരോഹിതൻ, 1983 ജൂൺ)*

# 3



# അനുഗൃഹീതമായ കണ്ണുനീർ

"എന്റെ ദൈവമേ, എന്റെ സ്നേഹമേ,
നിന്റെ രക്തം എന്റെ ഹൃദയത്തിലൊഴുകട്ടെ.
നീയല്ലാതെ ആരാണ് എനിക്ക്
കണ്ണുനീർ പ്രവാഹത്തെ സമ്മാനിക്കുന്നത്?"
- *നിനുവയിലെ വി. ഇസ്സഹാക്ക്*

ഓർത്തഡോക്സ് ആദ്ധ്യാത്മികതയിൽ, പ്രത്യേകിച്ചും സുറിയാനി പാരമ്പര്യത്തിൽ കണ്ണുനീരിന് സവിശേഷമായ ഒരു സ്ഥാനമുണ്ട്. ദുഃഖം, പശ്ചാത്താപം, സഹതാപം, നഷ്ടബോധം തുടങ്ങിയ മാനുഷിക വികാരങ്ങളോടാണ് കണ്ണുനീരിനെ നാം സാധാരണ ബന്ധിപ്പിക്കുന്നത്. എന്നാൽ ഇവയ്ക്കെല്ലാം ഉപരി, കണ്ണുനീരിനെ പരിശുദ്ധാത്മാവിന്റെ ഒരു നൽവരമായി കാണുന്ന പ്രബലമായ ഒരു പാരമ്പര്യം സഭയിലുണ്ട്.

പുരുഷമേധാവിത്വം കൊടികുത്തി വാഴുന്ന സംസ്ക്കാരത്തിൽ കണ്ണുനീരിനെ പുരുഷത്വത്തിന് യോജിക്കാത്ത ബലഹീനതയുടെ അടയാളമായി പൊതുവെ നാം വിശേഷിപ്പിക്കുന്നു. പരസ്യമായി കണ്ണീരൊഴുക്കുന്നത് പുരുഷന് കുറച്ചിലായി നാം കാണുന്നു. ആധുനികതയുടെ കാറ്റേൽക്കാത്ത "പ്രാകൃത മനുഷ്യൻ" കടുത്ത ദുഃഖം

വരുമ്പോൾ പൊട്ടിക്കരയുന്നു. "സംസ്ക്കാര"ത്തിന്റെ അളവു കൂടുന്നതനുസരിച്ച് എത്ര വലിയ ദുഃഖവും വിതുമ്മലായോ കൺകോണുകളിൽ നിന്ന് കൈലേസു കൊണ്ട് തുടച്ചു നീക്കപ്പെടുന്ന ഒന്നോ രണ്ടോ തുള്ളി കണ്ണുനീരായോ പുറത്തു വരുന്നു. കണ്ണുനീരിനെ അടിച്ചമർത്തുന്ന സംസ്ക്കാരമാണ് ഇന്ന് "പരിഷ്കൃത" ലോകത്തിൽ മാന്യതയണിഞ്ഞു നിൽക്കുന്നത്. പുരുഷനുമായി മത്സരിക്കുന്ന സ്ത്രീകളും കണ്ണുനീരിനെ അടക്കുവാൻ പരിശ്രമിക്കുന്നു.

വികാരപ്രധാനവും ഭൗതിക ദുഃഖങ്ങളെ ആശ്രയിച്ചും വരുന്ന കണ്ണുനീരിനെപ്പറ്റിയല്ല, കണ്ണുനീരെന്ന വരത്തെക്കുറിച്ചാണ് ഈ ചെറിയ ലേഖനത്തിൽ പ്രധാനമായും പറയുന്നത്. പക്ഷേ, പലപ്പോഴും ഇവ തമ്മിൽ വേർതിരിക്കാനാവാത്തവിധം സമ്മേളിക്കാറുണ്ട്. കുറ്റബോധം, അനുതാപം, പശ്ചാത്താപം തുടങ്ങിയവയോട് ചേർന്നുവരുന്ന കണ്ണുനീരിനെപ്പറ്റി നോമ്പിലെ പ്രാർത്ഥനകളിൽ കൂടെക്കൂടെ പറയുന്നുണ്ട്. "നിനക്ക് കണ്ണീരില്ലെങ്കിൽ, പാവപ്പെട്ടവരോട് കണ്ണീരിനെ വിലയ്ക്കു വാങ്ങുക' എന്ന സ്രൂഗിലെ വി. യാക്കോബ് നോമ്പുകാരോട് ഉപദേശിക്കുന്നു. അനുതാപം പൂർണ്ണമാകണമെങ്കിൽ കണ്ണുനീർ വേണമെന്നാണ് ഇവിടെ ഉദ്ദേശിക്കുന്നത്. പാവപ്പെട്ടവർക്ക് ഭൗതികദുഃഖങ്ങൾ ധാരാളമുള്ളതുകൊണ്ട് കണ്ണുനീരും ധാരാളം കാണും എന്ന് വിവക്ഷയുണ്ട്. ബാഹ്യദുഃഖങ്ങൾ കൊണ്ടുണ്ടാകുന്ന കണ്ണുനീർ ആ ദുഃഖം മാറുമ്പോൾ വറ്റിപ്പോകും. അനുതപിക്കുന്ന മനുഷ്യന്റെ കണ്ണുനീർ അനുതപിച്ചു കഴിയുമ്പോൾ അവസാനിച്ചേക്കാം. എന്നാൽ കണ്ണുനീരെന്ന ദാനം ഭൗതിക ദുഃഖത്തെയോ ആത്മീയ ദുഃഖത്തെയോ ആശ്രയിച്ച് ആരംഭിക്കുകയും അവസാനിക്കുകയും ചെയ്യുന്നില്ല.

ഗ്രീക്ക് പാരമ്പര്യത്തിലുണ്ടായ സ്റ്റോയിക്ക് ദർശനം (Stoicism) ക്രിസ്തീയ ചിന്തയെ വളരെ സ്വാധീനിച്ചിട്ടുണ്ട്. യഥാർത്ഥ ദാർശനികൻ എല്ലാ ദുഃഖങ്ങൾക്കും സന്തോഷങ്ങൾക്കും അതീതമായ നിസ്സംഗത കൈവരിക്കണം എന്നാണ് സ്റ്റോയിക് ഗുരുക്കന്മാർ പഠിപ്പിച്ചത്. നിർവ്വികാരതയോളമെത്തുന്ന വിരക്തിയാണ് ആദ്ധ്യാത്മികതയുടെ കാതൽ എന്നവർ ഉപദേശിച്ചു. ഇൻഡ്യയിലെ ചില ആത്മിക സാധനകളോട് സാമ്യമുള്ള ഈ ദർശനം ഗ്രീക്ക് ക്രിസ്തീയ പാരമ്പര്യത്തിൽ വളർന്ന പല സഭാപിതാക്കന്മാരെയും വളരെ ആകർഷിച്ചിട്ടുണ്ട്. ഒരുറ്റ സ്നേഹിതൻ മരിച്ചാൽപ്പോലും ദുഃഖിക്കുകയോ കരയുകയോ ചെയ്യുന്നത് ആത്മിക ജീവിതത്തിന് ചേർന്നതല്ല എന്നു പൊതുവേ സന്യാസപ്രസ്ഥാനത്തിൽ പഠിപ്പിക്കുന്നു. എന്നാൽ ഗ്രീക്ക് സ്വാധീനം അധികം ഏല്ക്കാത്ത പൗരസ്ത്യ ആദ്ധ്യാത്മികതയിൽ കണ്ണുനീരിന്റെ പ്രാധാന്യം ഊന്നിപ്പറയുന്നു. കണ്ണീർ ഇവിടെ കാതലായ ജീവന്റെ അടയാളമാണ്.

കണ്ണീരെന്ന നൽവരത്തിന്റെ അടിസ്ഥാനം ദൈവത്തിന്റെ മനുഷ്യ സ്നേഹമാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യം വേരൂന്നിയിരിക്കുന്നത് ഈ ദിവ്യസ്നേഹത്തിലും അപരിമേയമായ സഹാനുഭൂതിയിലുമാണ്. തന്റെ സൃഷ്ടിയോടുള്ള സ്നേഹവും സഹതാപവും മൂലം സ്രഷ്ടാവായ ദൈവം ഒഴുക്കിയ അമൂല്യമായ കണ്ണീർത്തുള്ളിയാണ് മനുഷ്യാവതാരത്തിൽ നാം കാണുന്നത്. സ്വയം വെറുമയാക്കി ക്രൂശിലെ മരണത്തോളം സ്വയം ത്യജിച്ച ദൈവപുത്രൻ സ്വർഗ്ഗീയമായ കണ്ണീരിന്റെ അലിവും ആർദ്രതയും സഹാനുഭൂതിയും നമുക്ക് വെളിപ്പെടുത്തി. "യേശു കരഞ്ഞു" എന്ന ചെറു വാകൃത്തിലൂടെ ദൈവത്തിന്റെ മനസ്സലിവും കരുണയുമാണ് സുവിശേഷം ഊന്നിപ്പറയുന്നത്.

ഈജിപ്തിലെ പ്രസിദ്ധമായ വിശുദ്ധ മക്കാറിയോസിന്റെ ആശ്രമത്തിൽ ഇന്നും സന്യാസിമാർ പ്രാർത്ഥനയിൽ പരസ്യമായി കണ്ണീരൊഴുക്കുന്നത് പതിവാണ്. പൗരസ്ത്യ പാരമ്പര്യത്തിൽ ജീവിച്ച വിശുദ്ധരായ വ്യക്തികളെല്ലാം കണ്ണീരിന്റെ ആത്മീയ പ്രാധാന്യം മനസ്സിലാക്കിയിട്ടുള്ളവരാണ്. പലരും കണ്ണീരെന്ന നൽവരത്തിനായി പ്രത്യേകിച്ച് പ്രാർത്ഥിച്ചിരുന്നു. നിനുവേയിലെ വിശുദ്ധ ഇസ്സഹാക്ക് (7-ാം നൂറ്റാണ്ട്) "നെസ്തോറിയൻ" പാരമ്പര്യത്തിൽ ജനിച്ചു വളർന്ന വ്യക്തിയായിരുന്നെങ്കിലും ഓർത്തഡോക്സ് ആദ്ധ്യാത്മിക പാരമ്പര്യത്തിൽ സുസമ്മതമായ സ്ഥാനം നേടിയ വിശുദ്ധനാണ്. കണ്ണീരെന്ന നൽവരത്തെ വളരെയധികം ഊന്നിപ്പറഞ്ഞിരുന്നു അദ്ദേഹം.

ദൈവത്തിന്റെ സൃഷ്ടിയോട് ദൈവം കാണിക്കുന്ന അതേ സ്നേഹവും സഹാനുഭൂതിയും സ്വന്തം ജീവിതത്തിൽ കാണിക്കുന്ന വിശുദ്ധ വ്യക്തികളാണ് കണ്ണീരിലൂടെ ആഴമേറിയ ആർദ്രത വെളിപ്പെടുത്തുന്നത്. ദൈവത്തിന്റെ സകല സൃഷ്ടിക്കും വേണ്ടി കണ്ണീരൊഴുക്കുന്നവർ കർത്താവിന്റെ മഹാപുരോഹിത ധർമ്മത്തിൽ പങ്കുചേരുന്നു. മനുഷ്യാവതാര രഹസ്യത്തിലേക്ക് ഉൾക്കാഴ്ച നൽകുന്ന അതുല്യമായ വാതിലാണ് കണ്ണീർ. കാരണം അത് ദിവ്യസ്നേഹത്തിന്റെയും സഹതാപത്തിന്റെയും ആഴക്കടലിലെ തുള്ളികൾ തന്നെയാണ്.

ദൈവത്തിന് തന്റെ സൃഷ്ടിയോടുള്ള മൗലികമായ ബന്ധത്തെയും മനോഭാവത്തെയും സൂചിപ്പിക്കാൻ സഭാപാരമ്പര്യം ഉപയോഗിക്കുന്ന പദമാണ് ആർദ്രസ്നേഹം. ശിക്ഷണവും ന്യായവിധിയുമെല്ലാം സ്നേഹവലയത്തിനുള്ളിലാണ്. മനുഷ്യൻ മാത്രമല്ല സകല ജീവജാലങ്ങളും അചേതനമെന്ന് നാം വിളിക്കുന്ന വസ്തുക്കളും ദൈവത്തിന്റെ ആർദ്രസ്നേഹത്തിന്റെയും മനസ്സലിവിന്റെയും പാത്രങ്ങളാണ്. അതുകൊണ്ടാണ് ഈ സ്നേഹത്തിന്റെയും സഹഭാവത്തിന്റെയും മാധുര്യമറിഞ്ഞ

വിശുദ്ധന്മാർ സകല ജീവികളോടും കാരുണ്യം കാണിക്കുന്നത്. വന്യമെന്നും ക്രൂരമെന്നും വിശേഷിപ്പിക്കപ്പെടുന്ന ജീവികളും വിശുദ്ധന്മാരും തമ്മിലുള്ള ഇണക്കം പ്രസിദ്ധമാണല്ലോ. പറുദീസായിൽ വച്ച് ആദാമും ഹവ്വായുമായി ഇണങ്ങിക്കഴിഞ്ഞിരുന്ന മൃഗങ്ങൾ, പറുദീസായിൽ നിന്ന് ബഹിഷ്കൃതനായ മനുഷ്യനെ കണ്ടപ്പോൾ "പേടിയും നടുക്കവും" അനുഭവിച്ചു തുടങ്ങിയെന്ന് ഉൽപ്പത്തി പുസ്തകം പറയുന്നു. അവയുടെ ഭയത്തിൽ നിന്ന് ആക്രമണവാസന ഉടലെടുത്തു. പാപം ചെയ്യുന്ന മനുഷ്യനോടും വിശുദ്ധന്മാർക്കുള്ള മനോഭാവം ദൈവത്തിന്റെ അനന്തമായ സഹതാപഭാവം തന്നെയാണ്. സൃഷ്ടി അതിന്റെ ആകെത്തുകയിൽ സഹതാപം അർഹിക്കുന്നു. ഇവിടെ സഹതാപം എന്നത് ഉയർന്ന നിലയിൽ നിൽക്കുന്ന ശക്തനായ വ്യക്തി ബലഹീനനായ ഒരു താണ വ്യക്തിയോടു കാണിക്കുന്ന തരത്തിലുള്ള സഹതാപമല്ല. നേരെമറിച്ച് സൃഷ്ടിയോടു ചേർന്നുള്ള സഹഭാവമാണ്. ഈ സഹഭാവമായിരുന്നല്ലോ കർത്താവിന്റെ മനുഷ്യാവതാരത്തിൽ നാം കണ്ടത്. "ദാസവേഷമെടുത്തു മനുഷ്യനായ" കർത്താവ് സൃഷ്ടിയുടെ സ്വഭാവത്തെ പൂർണ്ണമായും സ്വീകരിച്ചു. ഇതാണ് യഥാർത്ഥ സഹതാപം. കണ്ണീരെന്ന നൽവരം ലഭിക്കുന്നവർ ഈ സഹതാപം വെളിപ്പെടുത്തുവാൻ കഴിവുറ്റവരായിത്തീരുന്നു. അവരുടെ കണ്ണീരിലൂടെ വഴിയുന്നത് ദൈവത്തിന്റെ മഹാകരുണയും മനസ്സലിവുമാണ്. അതുകൊണ്ട് സ്വയം മറന്ന്, സകല സൃഷ്ടിയുടെയും രക്ഷയ്ക്കും ജീവനും വേണ്ടിയും അവർ പ്രാർത്ഥനയിൽ കണ്ണീരൊഴുക്കുന്നു. ഇവിടെ കാതലായ ഒരു വ്യത്യാസം കാണാം. ആത്മീയ ജീവിതത്തിൽ സാധാരണക്കാരായവർ അവരുടെ വ്യക്തിപരമായ ദുഃഖങ്ങൾ, പാപങ്ങൾ, കുറവുകൾ, വേദനകൾ ആവശ്യങ്ങൾ എന്നിവയെ ഓർത്തു പ്രാർത്ഥനയിൽ കണ്ണീരൊഴുക്കുമ്പോൾ യഥാർത്ഥ വിശുദ്ധി പ്രാപിച്ചവർ "തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേക്കയക്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ച" ദൈവത്തിന്റെ സ്നേഹത്താൽ പ്രേരിതരായി സർവ്വസൃഷ്ടിയ്ക്കും വേണ്ടി കണ്ണീരൊഴുക്കുന്നു. പൂർണ്ണമായ ആത്മത്യാഗവും സ്വയം ഇല്ലാതാക്കലും ഇവിടെയുണ്ട്. സ്വന്തം ആത്മാവിലേക്ക് മാത്രം തിരിഞ്ഞിരിക്കുന്ന അന്തർമുഖമായ ഭക്തി ചിലതരം മനോരോഗങ്ങളുടെ അതിരിൽ ചേർന്നു നിൽക്കുന്നു. എന്നാൽ ദൈവസൃഷ്ടിയുടെ ജീവസ്രോതസ്സുകൾ ദർശിക്കുകയും ആർദ്രമായ സ്നേഹത്താൽ അതിനോട് സഹഭാവം പ്രാപിക്കുകയും ചെയ്യുന്ന ഭക്തി ദൈവത്തിന്റെ ജീവനിൽ പങ്കു ചേരുന്നു.

കണ്ണുനീർ ബലഹീനതയുടെ അടയാളമായി സാധാരണ ചിത്രീകരിക്കപ്പെടുന്നതുപോലെ കണ്ണീരിന്റെ അഭാവം ധൈര്യത്തിന്റെയും ശക്തിയുടെയും അടയാളമായി പലരും കാണുന്നു. ശക്തി, അധികാരം എന്നിവയെ

ക്കുറിച്ചുള്ള നമ്മുടെ പരിഷ്കൃത സമൂഹത്തിന്റെ ഇന്നത്തെ ധാരണകൾ മനുഷ്യത്വത്തെ നിരാകരിക്കുന്നവയാണ്. വ്യവസായികമായും സാങ്കേതിക വിദ്യാപരമായും മുൻപന്തിയിൽ നിൽക്കുന്ന സമൂഹങ്ങളിൽ കടുത്ത അധികാര മത്സരങ്ങൾ ഉണ്ട്. പണം, സ്ഥാനം, മുതൽ എന്നിവയ്ക്കു വേണ്ടിയുള്ള മത്സരം എല്ലായിടത്തുമുണ്ടെങ്കിലും സാമ്പത്തിക പുരോഗതി ഉണ്ടെന്നു പറയുന്ന ആധുനിക സമൂഹങ്ങളിൽ രൂക്ഷവും പൈശാചികവുമായ മത്സരങ്ങൾ ആളിക്കത്തിക്കൊണ്ടിരിക്കും. ഇവയുടെ പ്രധാനമൂല്യം നിഷ്ക്കരുണമായി, അപരനെ അടിച്ചമർത്തി, സ്വന്തം വിജയക്കൊടി നാട്ടുക എന്നതാണ്. "ജീവിതവിജയം" പൂർണ്ണമായും പണം, അധികാരം എന്നിവയിൽ കേന്ദ്രീകരിച്ചിരിക്കുന്നു. കണ്ണുനീരും അതിനോടു ചേർന്ന മാനുഷികഭാവവും ഈ മത്സരങ്ങളുടെ അടുത്തൊന്നും എത്തുവാൻ ഇവയുടെ പിണിയാളുകൾ സമ്മതിക്കുകയില്ല.

അവരുടെ നോട്ടത്തിൽ കണ്ണീരിലൂടെ വെളിപ്പെടുന്നത് ബലഹീനതയാണ്, അഥവാ ജീവിതവിജയത്തിന്റെ നേരെ എതിർവശത്ത് നിൽക്കുന്ന ശക്തി ശൂന്യത. പക്ഷേ, ഈ ശക്തിരാഹിത്യത്തിന് ആത്മീയമായ നിരവധി സാദ്ധ്യതകളുണ്ട്. ലൗകികശക്തിയുടെ മേൽ ആത്യന്തികമായി വിജയം നേടുന്നതാണ് ഈ ശക്തിരാഹിത്യം. കർത്താവിന്റെ മനുഷ്യാവതാരത്തിൽ പ്രകടമായത് ശക്തി ശൂന്യതയായിരുന്നു. സ്വയം ത്യജിച്ച്, ബാഹ്യശക്തികളെയെല്ലാം ദൈവ തിരുവിഷ്ടത്തിന് അടിയറ വച്ച്, ദൈവസൃഷ്ടിയെ സഹഭാവപൂർവ്വം സ്നേഹിച്ച ശക്തിരാഹിത്യം. കണ്ണീരിനെ ദാനമായിക്കണ്ട വിശുദ്ധ വ്യക്തികൾ ഈ ദുർബലതയുടെ ശക്തി കണ്ടറിഞ്ഞു. നമ്മുടെ കാലത്ത് 'സ്ത്രീകളുടെ വിമോചന പ്രസ്ഥാനത്തിന്റെ' സ്വാധീനത്തിൽ വന്ന ആത്മീയ കാഴ്ചപ്പാടുള്ള ചില വ്യക്തികൾ കണ്ണീരും ശക്തിയും തമ്മിലുള്ള ബന്ധത്തിലേക്ക് പുതിയ ഉൾക്കാഴ്ചകൾ നൽകിയിട്ടുണ്ട്. യഥാർത്ഥത്തിൽ വളരെ പുരാതനമായ ഒരു ബന്ധമാണിത്. കണ്ണീരിനെ വിലയിടിച്ചു കാണിക്കുന്നതും പുരുഷമൂല്യങ്ങൾ അടക്കി വാഴുന്നതുമായ പുതിയ വ്യവസായിക – സാങ്കേതിക സംസ്കാരത്തിൽ നഷ്ടപ്പെട്ടുപോയ ഈ ബന്ധത്തെ വീണ്ടെടുക്കാനുള്ള ശ്രമം തികച്ചും ആത്മീയസംരംഭം തന്നെയാണ്. മനുഷ്യവംശത്തോടും സഹഭാവമുണ്ടാകണമെങ്കിൽ കണ്ണീരിലൂടെയല്ലാതെ മറ്റു മാർഗ്ഗമില്ല.

കണ്ണുനീർ ജീവന്റെ അടയാളമായിട്ട് ആത്മീയാചാര്യന്മാർ കാണുന്നു: "സ്വാഭാവികമായിട്ട് തന്നെ കരയുവാൻ കഴിയുന്നവരാണ് നാം എന്നത് വാസ്തവമാണ്. ജനിച്ചുവീഴുന്ന കുട്ടികൾ തന്നെ നമ്മെ ഇതു പഠിപ്പിക്കുന്നു. മാതാവിന്റെ ഗർഭപാത്രത്തിൽ നിന്ന് പുറത്തുവന്ന് ഭൂമിയിൽ പതിക്കുന്ന നിമിഷം തന്നെ കുഞ്ഞുങ്ങൾ കരയുന്നു. അമ്മമാരും സൂതികർമ്മിണികളും ഇത് പുതിയ ജീവന്റെ അടയാളമായി സ്വീകരിക്കുന്നു. കുട്ടി

കരയുന്നില്ലെങ്കിൽ അതിന് ജീവനുണ്ടോ എന്ന് സംശയിക്കാം. കരയുന്നതിലൂടെ, പ്രകൃതി തന്നെ കണ്ണീരും അതിനോടു ബന്ധപ്പെട്ട കഷ്ടതയും ജീവിതത്തിന്റെ അവിഭാജ്യ ഭാഗമാണെന്ന് നമ്മെ കാണിക്കുന്നു.... ശരീരത്തിന് ആഹാരവും പാനീയവും ആവശ്യമായിരിക്കുന്നതിൽ ഒട്ടും കുറയാതെ ആത്മാവിന് കണ്ണീര് അത്യന്താപേക്ഷിതമാണ്. എല്ലാ ദിവസവും കരയാൻ കഴിയാത്ത വ്യക്തി – എല്ലാ മണിക്കൂറുമെന്ന് ഞാൻ പറഞ്ഞാൽ ഒരു പക്ഷേ അതിശയോക്തിയെന്ന് ചിലർ പറഞ്ഞേക്കാം – ആത്മാവിന്റെ വിശപ്പിനെ കൊല്ലുകയും ആത്മാവിനെ നഷ്ടപ്പെടുത്തുകയും ചെയ്യുന്നു" (നിനുവേയിലെ വി. ഇസഹാക്ക്).

എപ്പോഴും നവീകരിക്കപ്പെടുന്ന ജീവനെയാണ് കണ്ണീർ പ്രതിനിധാനം ചെയ്യുന്നത്. ശരീരശാസ്ത്രപരമായി പറഞ്ഞാലും കണ്ണീരിന് ചില ധർമ്മങ്ങളുണ്ട്. അതുകൊണ്ടാണല്ലോ ശരീരത്തിൽ അത് സ്രവിപ്പിക്കാനുള്ള ഗ്രന്ഥികൾ നൽകിയിരിക്കുന്നത്. ചിലതരം വിഷമയമായ സ്രവങ്ങളെ കണ്ണീരിലൂടെ പുറന്തള്ളാൻ കഴിയുമെന്ന് വൈദ്യശാസ്ത്രം പറയുന്നു. അതുപോലെ ഓരോ തരത്തിലുള്ള കണ്ണീരിന്റെയും രാസസംയോഗത്തിൽ പ്രത്യേകതകളുമുണ്ടത്രെ. കോപത്തിന്റെ കണ്ണീരിൽ നിന്നും വ്യത്യസ്തമായിരിക്കും സന്തോഷത്തിന്റെ കണ്ണീർ. ഇവയിൽ നിന്ന് വ്യത്യസ്തമായിരിക്കും സ്നേഹത്തിന്റെയും സഹതാപത്തിന്റെയും കണ്ണീർ. വൈകാരിക സമ്മർദ്ദം കുറയ്ക്കാൻ കണ്ണീരിനുള്ള കഴിവ് മിക്കവർക്കും അനുഭവമാണ്.

നമ്മുടെ സഭയിൽ പരുമലത്തിരുമേനി, പാമ്പാടിത്തിരുമേനി തുടങ്ങിയവരും നമുക്ക് പലർക്കും അജ്ഞാതരും സാധാരണ കുടുംബജീവിതം നയിച്ചിരുന്നവരുമായ പല വ്യക്തികളും കണ്ണീരിന്റെ ആത്മീയ സാധ്യതകളെ സാക്ഷാത്ക്കരിച്ചവരായി നമുക്ക് സാക്ഷ്യം നൽകുന്നു. ഇത് അവർക്ക് കിട്ടിയത് പൗരസ്ത്യ സഭയുടെ ആത്മീയ പാരമ്പര്യത്തിൽ നിന്നാണ്. റോമൻ കത്തോലിക്കരും ഇംഗ്ലീഷുകാരും ഇവിടെ നമ്മുടെ ഇടയിൽ കൊണ്ടുവന്ന ആദ്ധ്യാത്മിക പാരമ്പര്യം ഇതിൽ നിന്ന് വ്യത്യസ്തമായിരുന്നു. ആ പാരമ്പര്യങ്ങൾക്ക് നമ്മുടെ സഭയിൽ ആഴമായ ആത്മീയ സ്വാധീനം ചെലുത്താൻ കഴിഞ്ഞില്ല. ബാഹ്യമായ സംഘടനാശേഷിയും സാമൂഹ്യസേവനപരമായ ചില പ്രവർത്തനശൈലികളുമാണ് അവർ നമ്മെ പഠിപ്പിച്ചത്. നിർഭാഗ്യവശാൽ നമ്മുടെ സ്വന്തം ആത്മീയ പാരമ്പര്യത്തെ നാം വിസ്മരിച്ചു. പാശ്ചാത്യർ കാണിച്ച സംഘടനാപാടവം, കാര്യക്ഷമമായ ഭരണം, പണമുണ്ടാക്കുന്ന പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളും പടുത്തുയർത്തൽ എന്നീ സംഗതികൾ നമ്മുടെ സഭയിലെയും മുഖ്യ മൂല്യങ്ങളായി മാറിക്കൊണ്ടിരിക്കയാണ്. ഇവയൊക്കെ ഒരളവുവരെ ആവശ്യമാണെങ്കിലും, നമ്മുടെ സ്വന്തമായ സംഭാവനകൾ

ഇവയിലല്ല നാം നൽകേണ്ടത്. വിശുദ്ധരായ വ്യക്തികളെ ലഭിക്കണമെങ്കിൽ നമുക്കൊരു ആദ്ധ്യാത്മിക സംസ്ക്കാരമുണ്ടായിരിക്കണം. നോമ്പിന്റെയും ആത്മശിക്ഷണത്തിന്റെയും കണ്ണീരിന്റെയും അതിശക്തമായ ഒരു സംസ്കാരത്തിന്റെ പിൻതുടർച്ചക്കാരാണ് നാം. അത് എങ്ങനെ കൂടുതൽ ആഴവും ശക്തിയുമുള്ളതാക്കാം എന്നാണ് നാം കൂട്ടായി അന്വേഷിക്കേണ്ടത്. മനുഷ്യസ്നേഹത്തിന്റെയും സഹാനുഭൂതിയുടേയും പുതിയ നാളങ്ങൾ തീർച്ചയായും ഈ സംസ്കാരത്തിൽ നിന്ന് കൊളുത്തപ്പെടും. ആത്മീയ സംസ്കാരമെന്ന് ഇവിടെ ബോധപൂർവ്വം പറയുന്നതാണ്. കാരണം, സഭയെന്നുള്ള നിലയ്ക്ക് സമൂഹമായിത്തന്നെ നാം സ്വീകരിക്കുന്ന സമീപനങ്ങളും വിലമതിക്കുന്ന മൂല്യങ്ങളുമാണ് അതിലെ വ്യക്തികളെ പ്രചോദിപ്പിക്കുന്നതും പുതിയ ആദ്ധ്യാത്മികമാനങ്ങൾ തേടാൻ അവരെ സഹായിക്കുന്നതും. ഒറ്റപ്പെട്ട പല വ്യക്തികൾ ഇപ്പോഴും നമ്മുടെ പാരമ്പര്യത്തിന്റെ മൂല്യങ്ങൾ ഉയർത്തിപ്പിടിക്കയും ആത്മീയ സാധനകൾ അഭ്യസിക്കയും ചെയ്യുന്നുണ്ട്. പക്ഷേ അതൊരു സമൂഹത്തിന്റെ മുഖമുദ്രയും ആവേശവുമായിത്തീരണമെങ്കിൽ സമൂഹം കൂട്ടായി യത്നിക്കുകയും അനുകൂലമായ സാംസ്കാരിക - മൂല്യവ്യവസ്ഥ സൃഷ്ടിക്കുകയും ചെയ്യണം.

നമ്മുടെ സഭ ഇപ്പോൾ മുൻഗണന നൽകുന്ന പല കാര്യങ്ങളും ഇങ്ങനെയൊരു ദിശയിലേക്കല്ല ഉന്നം വയ്ക്കുന്നത് എന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു. ചിട്ടി, ലോട്ടറി തുടങ്ങിയവയുടെ തത്വം സ്വീകരിച്ച് കോടിക്കണക്കിന് രൂപ സംഭരിക്കയാണ് സഭയുടെ ശക്തിക്ക് ഇന്ന് ഏറ്റവും ആവശ്യം എന്ന് ചിലർ ചിന്തിക്കുന്നു. പടുകൂറ്റൻ റാലികളും റാസകളും സംഘടിപ്പിച്ച് രാഷ്ട്രീയ രീതിയിൽ ശക്തിപ്രകടനം നടത്തിയാൽ സഭയ്ക്ക് പുതിയ ജീവൻ കൈവരും എന്ന് മറ്റൊരു കൂട്ടർ ചിന്തിക്കുന്നു. ഇവിടെയൊന്നും നമ്മുടെ ആത്മിക പൈതൃകത്തിന്റെ ആഴത്തെക്കുറിച്ചോ, നമ്മുടെ യഥാർത്ഥമായ സംഭാവനകളെക്കുറിച്ചോ കാര്യമായ പരിജ്ഞാനമോ താൽപ്പര്യമോ കാണുന്നില്ല. നമ്മുടെ സഭ ഇവിടത്തെ മണ്ണിൽ സ്വാതന്ത്ര്യത്തോടും തേജസ്സോടും കൂടി നിലനിൽക്കണമെങ്കിൽ നമുക്ക് വിനയത്തിലും ദൈവസ്നേഹത്തിലും മനുഷ്യരോടുള്ള സഹാനുഭൂതിയിലും വേരൂന്നിയ ഒരു ആത്മീയ പരിതോവസ്ഥ ആവശ്യമാണ്. ഉത്തമ ക്രിസ്തീയ സാഹിത്യം, ആദ്ധ്യാത്മിക ചിത്രകല, സംഗീതം, ആരാധനാ രൂപങ്ങൾ, ദേവാലയശില്പങ്ങൾ, മനുഷ്യസ്നേഹപരമായ സേവനം എന്നിവയുണ്ടാകണമെങ്കിൽ സുദൃഢവും ആത്മീയ മൂല്യങ്ങളിലടിയുറച്ചതുമായ സഭാജീവിതം ആദ്യമേ ആവശ്യമാണ്. നമ്മുടെ പാരമ്പര്യത്തിന്റെ ഉറവകൾ ഇപ്പോഴും കുറെയൊക്കെ സജീവമാണ്. അവ തീർത്തും വറ്റിപ്പോകുന്നതിനു മുൻപ് നമുക്ക് സമൂഹമായി ഒരു മാനസ്സാന്തരം ആവശ്യമാണ്.

നമ്മുടെ നോമ്പിന്റെ പാരമ്പര്യം വ്യക്തിയിൽ കേന്ദ്രീകരിച്ചതല്ല. വ്യക്തിയുടെ ജീവിത വിശുദ്ധിയും ആത്മശിക്ഷണവും നോമ്പിന്റെ ഫല മായി ഉണ്ടാകണമെന്ന് നാം പ്രതീക്ഷിക്കുന്നു. സമൂഹത്തിന്റെ മാനസാ ന്തരം (Social metanoia) അതിന്റെ പ്രമുഖ ലക്ഷ്യങ്ങളിലൊന്നാണ്. അതു കൊണ്ടാണ് നാം കൂട്ടായ് ഉപവസിക്കുന്നതും കൂട്ടായ് കുമ്പിടുന്നതും കൂട്ടായി പ്രാർത്ഥനകൾ നടത്തുന്നതും. വ്യക്തികൾ നന്നായാലും സമൂഹം നന്നായില്ലെന്ന് വരാം. വ്യക്തികളുടെ ധാർമ്മിക ബോധത്തിനും ആത്മീയ മനോഭാവത്തിനും വിരുദ്ധമായി നയപരിപാടികൾ ഉണ്ടാക്കുന്ന തിനും, ദേശീയ സുരക്ഷിതത്വത്തിന്റെ പേരിൽ മനുഷ്യരാശിയെ മുഴുവൻ നശിപ്പിക്കുന്ന മാരകായുധങ്ങൾ ഉണ്ടാക്കാനും വിൽക്കാനും പാവങ്ങളുടെ നീതിയും സമാധാനവും മറിച്ചുകളയുവാനും ക്രിസ്തീയമെന്നു പേരുള്ള രാജ്യങ്ങൾക്ക് കഴിയുന്നുണ്ടല്ലോ. അതേസമയം, രാജ്യത്തിന്റെ പൊതുന യങ്ങളും കാര്യനിർവ്വഹണവും നിയമസംവിധാനവും നീതിയിലും സത്യ ത്തിലും ഊന്നിയതാണെങ്കിൽ ആ രാജ്യത്തെ വ്യക്തികളുടെ ധർമ്മിക ജീവിതത്തെയും നീതിബോധത്തെയും അത് സ്വാധീനിക്കയും ശക്തിപ്പെ ടുത്തുകയും ചെയ്യും. വ്യക്തികളുടെ വെറും കൂട്ടമാണ് സമൂഹം എന്ന ചിന്ത അപകടമാണ്. വ്യക്തികളുടെ താല്പര്യങ്ങൾക്കുപരിയായോ വിരു ദ്ധമായോ നിൽക്കാൻ ആ വ്യക്തികൾ ഉൾപ്പെടുന്ന സമൂഹത്തിനു കഴിയും. അതുകൊണ്ടാണ് നോമ്പ് ക്രിസ്തീയ സമൂഹത്തിന്റെ കൂട്ടായ വിമർശനത്തിനും മനംതിരിവിനുമുള്ള പരമ്പരാഗത മാർഗ്ഗമാണെന്ന് സൂചിപ്പിക്കുന്നത്.

കണ്ണീരിനെ പരിശുദ്ധാത്മാവിന്റെ നൽവരമായിക്കാണുന്ന ആദ്ധ്യാത്മി കത ഒട്ടും ഉപരിപ്ലവമല്ല. നമ്മിലുള്ള പുറംപൂച്ചുകളെയും കാപട്യത്തേയും സ്വയം നീതീകരണത്തെയും വെല്ലുവിളിക്കാനും നശിപ്പിക്കാനും അതിനു കഴിവുണ്ട്. ദൈവസ്നേഹത്തിന്റെ ആഴങ്ങളിലേക്കിറങ്ങാൻ നമ്മെ സഹാ യിക്കുന്ന ആത്മിക സാധനയാണത്. നിശ്ശബ്ദതയിലും ശാന്തതയിലും കണ്ണീരിന്റെ ആർദ്രതയിലും നാം കേൾക്കേണ്ട പല ശബ്ദങ്ങളുമുണ്ട്, അറിയേണ്ട പല രഹസ്യങ്ങളുമുണ്ട്. അനുഗ്രഹീതമായ കണ്ണുനീർ (blessed tears), വിശുദ്ധ കണ്ണുനീർ (holy tears) എന്നൊക്കെയാണ് യഥാർത്ഥ സ്നേഹത്തിന്റെ കണ്ണുനീരിനെ പാരമ്പര്യം വിശേഷിപ്പിക്കു ന്നത്. അനുഗ്രഹീതമായ കണ്ണുനീരിന്റെ രഹസ്യ ഉറവകൾ ദൈവത്തിന്റെ അപ്രമേയ രഹസ്യത്തിന്റെ നിഗൂഢ ഗിരികളിലെവിടെയോ ആരംഭിക്കുന്നു.

# 4



## കുമ്പസാരമെന്ന ചികിത്സ

റൂമേനിയൻ ഓർത്തഡോക്സ് സഭയിലെ സമാരാധ്യനായ ദൈവശാസ്ത്രജ്ഞൻ ഫാദർ സ്റ്റാനിലോയേ അവിടെ ഇന്നു ജീവിച്ചിരിക്കുന്ന ഒരു സന്യാസി പട്ടക്കാരന്റെ കഥ പറയുന്നുണ്ട്. നല്ല ഒരു കുമ്പസാരപിതാവ് എന്നു പേരുള്ള ഈ സന്യാസിക്ക് ഒരു പ്രത്യേകതയുണ്ട്. തന്റെ അടുക്കൽ കുമ്പസാരിക്കാൻ വരുന്ന ഓരോ വ്യക്തിയും പാപങ്ങൾ ഏറ്റുപറയുമ്പോൾ, ആ പാപങ്ങളെക്കുറിച്ചു കുമ്പസാരപിതാവ് ദുഃഖിച്ചു കണ്ണീർ വാർക്കുന്നു. പട്ടക്കാരന്റെ ദുഃഖവും കണ്ണീരും കാണുമ്പോൾ കുമ്പസാരിക്കുന്ന ആളിന്റെ ഹൃദയത്തിൽ അനുതാപത്തിന്റെ പുതിയ ഉറവകൾ പൊട്ടുന്നു. അയാളും പശ്ചാത്തപിച്ചു കരയുന്നു. സത്യകുമ്പസാരം നടക്കുന്നു. കുമ്പസാരിക്കുന്ന വ്യക്തി യഥാർത്ഥമായ മാനസ്സാന്തരത്തോടെ തിരിച്ചു പോകുന്നു.

ശരിയായി കുമ്പസാരിപ്പിക്കാനുള്ള ഒരു 'പൊടിക്കൈ' പ്രയോഗമല്ല ഈ പട്ടക്കാരന്റെ കണ്ണുനീർ എന്നു ഫാദർ സ്റ്റാനിലോയെ എടുത്തു പറയുന്നു. കുമ്പസാരിക്കുന്ന വ്യക്തിയോടു താദാത്മ്യം പ്രാപിച്ച് അയാളുടെ കുറ്റത്തെ സ്വയം ഏറ്റെടുത്തു കരയുകയാണു കുമ്പ

സാരപിതാവ്. മുടിയനായ പുത്രനോടു പിതാവ് കാണിക്കുന്ന ആഴമായ സഹാനുഭൂതിയാണ് ഇവിടെ കണ്ണീരിന്റെ കാരണം. തന്റെ മക്കൾക്കു വേണ്ടി കരയുന്ന പിതാവായ ദൈവത്തിന്റെ സ്നേഹമാണ് കുമ്പസാര പിതാവിൽ നിറഞ്ഞൊഴുകുന്നത്. കുമ്പസാരിക്കുന്നവരും, കുമ്പസാരിപ്പിക്കുന്നവരും ഇവിടെ ഒരുമിച്ച് അനുതാപത്തോടെ ദൈവസന്നിധിയിൽ നിൽക്കുന്നു. ഇതാണ് ശരിയായ കുമ്പസ്സാരം. യാന്ത്രികമായി കുമ്പസ്സാരിപ്പിക്കുന്നവരും അകന്നു നിന്നു പാപമോചനം നൽകുന്നവരും, മുടിയനായ പുത്രനെ ഇരുകൈകളും നീട്ടി സ്വീകരിക്കുന്ന പിതാവിന്റെ ഉരുകുന്ന ഹൃദയം അനുഭവിക്കുന്നില്ല.

1. കുമ്പസാരം സൗഖ്യദാനത്തിന്റെ കൂദാശയാണ്. രോഗികൾക്ക് രോഗശമനം നൽകുന്നതിനുവേണ്ടിയുള്ള തൈലാഭിഷേകത്തിന്റെ ഭാഗമായിട്ടു കുമ്പസാരം ക്രമീകരിച്ചിരിക്കുന്നു. 'എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിനു, തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞ്, ഒരുവന് വേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ' (യാക്കോ. 5:16). കുമ്പസാരത്തെക്കുറിച്ചുള്ള ഓർത്തഡോക്സ് ചിന്ത രോഗശാന്തിയോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. പാപം രോഗമാണ്. അതുകൊണ്ട് ശിക്ഷയല്ല, ചികിത്സയാണ് അതിനാവശ്യം. കർത്താവ് സ്വർഗീയ വൈദ്യനായി നമ്മുടെ പാപരോഗങ്ങൾക്കുള്ള ഔഷധവുമായി വന്നു. താൻ നമ്മുടെ രോഗം ഏറ്റെടുക്കുകയും നമുക്കു സൗഖ്യം നൽകുകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് പാപം ഏറ്റുപറയുകയും ദൈവത്തിൽ നിന്നു പാപമോചനം പ്രാപിക്കുകയും ചെയ്യുന്ന ശുശ്രൂഷ ഒരു ചികിത്സാവിധി (therapy) യാണ്. ശിക്ഷയും പ്രായശ്ചിത്തവും വേദനയുമെല്ലാം ചിലപ്പോൾ ഈ ചികിത്സയുടെ ഭാഗമായി സ്വീകരിക്കാം. കുറ്റക്കാരനു ശിക്ഷ വിധിക്കുന്ന ന്യായാധിപനും രോഗിക്ക് ചികിത്സ ചെയ്യുന്ന വൈദ്യനും തമ്മിൽ വലിയ അന്തരമുണ്ട്. കുമ്പസാരത്തിൽ വൈദികൻ വൈദ്യനാണ്. കർത്താവിന്റെ മനസ്സലിവാണ് പാപിയെ മാനസ്സാന്തരത്തിലേയ്ക്കു നയിക്കുന്നത്. വൈദ്യനായ ദൈവത്തിന്റെ മരുന്നും ഇതു തന്നെ.

2. ഒരു വ്യക്തിക്കുണ്ടാകുന്ന രോഗങ്ങൾ ശരീരത്തിന്റെയോ മനസ്സിന്റേയോ ആത്മാവിന്റേയോ അയാളുടെ വ്യക്തിപരമായ പാപംകൊണ്ടോ പൂർവികരുടെ പാപം കൊണ്ടോ ആകണമെന്നു നിർബന്ധമില്ല. കർത്താവ് ഇതു വ്യക്തമാക്കിയിട്ടുണ്ട് (യോഹ. 9:3). എന്നാൽ മനുഷ്യവർഗ്ഗത്തിന്റെ രോഗങ്ങൾ മനുഷ്യന്റെ വീഴ്ചയുടെയും ദൈവത്തിൽ നിന്നുള്ള ഐതര്യത്തിന്റെയും അടയാളമാണെന്നു ചിന്തിക്കാം. കാരണം രോഗം ആത്യന്തികമായി മരണത്തിലേക്കു നയിക്കുന്നു. അതുകൊണ്ട് രോഗങ്ങൾക്ക് അടിസ്ഥാനമായി ഒരു ആത്മീയ ഘടകമുണ്ട്. ആധുനിക വൈദ്യശാസ്ത്രത്തിലും മനോരോഗചികിത്സയിലും ഈ ആത്മീയഘടകത്തെ ഗൗര

വമായി എടുത്തിട്ടില്ല. സൈക്കോതെറാപ്പിയും കൗൺസിലിംഗും വ്യാപകമായി മനോരോഗ ചികിത്സയിൽ ഇന്ന് ഉപയോഗിക്കുന്നുണ്ട്. ക്രിസ്തീയ പാരമ്പര്യങ്ങളുള്ള ചികിത്സകന്മാർ പോലും ഇത്തരം കാര്യങ്ങളിൽ ഉപരിപ്ലവമായ പല മനഃശാസ്ത്രാഭിപ്രായങ്ങളെയാണ് പിൻതുടരുന്നത്. വലിയ മനോരോഗ ചികിത്സകനായിരുന്ന ക്രിസ്തുവിന്റെ മാതൃക ഇവർ പഠിക്കേണ്ടതാണ്. കുമ്പസാരത്തിന്റെ വൈദ്യഘടകം നാം ഗൗരവമായി ട്ടെടുത്ത് ഗൗരവതരമായ പാപങ്ങളും മനസ്സിന്റെ ആതുരമായ അവസ്ഥയും തമ്മിലുള്ള ബന്ധം വൈദികർ പഠിക്കേണ്ടതാണ്. കുമ്പസാരത്തെ കൂടുതൽ പ്രസക്തവും പ്രയോജനപ്രദവുമാക്കാൻ ഇവ നമ്മെ സഹായിക്കും.

3. വ്യക്തിയുടെ പാപത്തെ വ്യക്തിപരമായ മണ്ഡലത്തിൽ ഒതുക്കാതെ, അതു സഭാശരീരത്തിനുണ്ടാകുന്ന വ്രണമാണെന്നു കുമ്പസാരിക്കുന്ന വ്യക്തിയെ ബോധ്യപ്പെടുത്തേണ്ടതാണ്. അനുതാപത്തിന്റെ കൂട്ടായ വശം മനസ്സിലാക്കാൻ ഇതു നമ്മെ സഹായിക്കും. ആദിമസഭയിൽ പരസ്യപാപങ്ങൾക്കു പരസ്യമായ ഏറ്റുപറച്ചിൽ നടത്തിയിരുന്നു. ക്രിസ്തുവിന്റെ ശരീരമായ സഭയുടെ ഒരവയവം പാപം ചെയ്താൽ അതു ശരീരത്തെ മുഴുവനായി ബാധിക്കും. അതുകൊണ്ടാണ് നാം മുകളിൽ കണ്ട കുമ്പസാര പിതാവും കുമ്പസാരക്കാരനോടൊരുമിച്ചു കരഞ്ഞ് അനുതപിക്കുന്നത്. കുമ്പസാരത്തിന്റെ സാമൂഹ്യമാനം (coporate dimension) സഭ ശരിയായി മനസ്സിലാക്കിയാൽ വിപ്ലവകരമായ മാറ്റം സഭാജീവിതത്തിലുണ്ടാകും.

4. പട്ടമേല്ക്കാൻ വിളിച്ചപ്പോൾ ആദ്യം ഒളിച്ചോടിപ്പോയ നാസിയാൻസിലെ വിശുദ്ധ ഗ്രീഗോറിയോസ് (4-ാം നൂറ്റാണ്ടിൽ) താൻ എന്തുകൊണ്ടു പൗരോഹിത്യം സ്വീകരിക്കാൻ മടികാണിച്ചു എന്നതിനെക്കുറിച്ച് ഒരു ദീർഘമായ പ്രസംഗം പിന്നീട് ചെയ്തു. അതിൽ ക്രിസ്തീയ പൗരോഹിത്യത്തെക്കുറിച്ച് ആഴമായും മനോഹരമായും പ്രതിപാദിക്കുന്നുണ്ട്. സഭാംഗങ്ങൾ എല്ലാവരും ആത്മീയമായി ഒരേ ആവശ്യങ്ങൾ ഉള്ളവരോ, ഒരുപോലെ പ്രതികരിക്കുന്നവരോ അല്ലാത്തതുകൊണ്ട് ഇടയനായ വൈദികന്റെ ചുമതലയും സമീപനരീതികളും അതിസങ്കീർണ്ണമാണ് എന്നദ്ദേഹം പറയുന്നു. എല്ലാവരും ആത്മീയമായും മാനസികമായും ഒരേ അച്ചിലിട്ടു വാർത്തവരല്ലാത്തതുകൊണ്ട് അജപരിപാലന ശുശ്രൂഷയിൽ 'കൊട്ടത്താപ്പ്' പ്രയോഗങ്ങൾ ഒഴിവാക്കണം എന്നു വിശുദ്ധ ഗ്രീഗോറിയോസ് ഉപദേശിക്കുന്നു. കുമ്പസാരത്തിലും ഇതു ശരിയാണ്. ആണ്ടു കുമ്പസാരം കൊട്ടത്താപ്പ് പ്രയോഗമാണ്. എല്ലാ ആളുകളും ഒരേ രീതിയിലോ ഒരേ സമയത്തോ ഒരേ അളവിലോ അല്ല അനുതാപം പ്രകടിപ്പിക്കുന്നത്. അനുതാപം ഒട്ടും പുറമേ കാണിക്കാത്തവരുമുണ്ട്. ഈ വൈവി

ധ്യമെല്ലാം കണക്കിലെടുക്കുന്ന ഒരു കുമ്പസാര ശുശ്രൂഷ പ്രയോഗത്തിൽ വരുത്തുന്നതിനെക്കുറിച്ചു നാം ഗൗരവമായി ചിന്തിക്കേണ്ടതാണ്.

5. അനുരഞ്ജന കൂദാശ (sacrament of reconciliation) എന്നാണ് ഇന്നു പൊതുവെ കുമ്പസാരം അറിയപ്പെടുന്നത്. ദൈവത്തെയും മനുഷ്യനെയും തമ്മിലും മനുഷ്യനെയും മനുഷ്യനെയും തമ്മിലും മനുഷ്യനെയും ഇതര പ്രകൃതിയെയും തമ്മിലും ഒന്നാക്കുന്ന ഒരു കൂദാശയായി നാം ഇതിനെ കാണുമ്പോൾ കുമ്പസാരത്തിന്റെ പുതിയ ചക്രവാളങ്ങൾ വ്യക്തമാകും. കാനോനുകളുടെയും ആചാരങ്ങളുടെയും പരിമിതികൾക്കുള്ളിൽ മാത്രം കുമ്പസാരത്തെ കാണാതെ, വിപുലമായ അതിന്റെ അനുരഞ്ജനസാദ്ധ്യതകൾ കണ്ടെത്തുവാൻ പരിശുദ്ധാത്മാവിന്റെ വഴികാട്ടൽ നമുക്കാവശ്യമാണ്. ചുരുക്കത്തിൽ, നന്നായി കുമ്പസാരിപ്പിക്കാനുള്ള കഴിവ് പരിശുദ്ധാത്മാവിന്റെ ദാനമാണ്. അങ്ങനെ നൽവരങ്ങൾ ലഭിച്ചിട്ടുള്ള വ്യക്തികളെ കണ്ടെത്തുകയും സഭയ്ക്കുവേണ്ടി ആ നൽവരത്തെ കൂടുതൽ ഉപയോഗിക്കുവാൻ അവരെ പ്രേരിപ്പിക്കയും ചെയ്യുകയെന്നതു നമ്മുടെ ഇടയശുശ്രൂഷയുടെ ഒരു ഭാഗം തന്നെയാണ്.

# 5



## കൂട്ടായ കുമ്പസാരം

റഷ്യൻ ഓർത്തഡോക്സ് സഭയ്ക്ക് ആയിരം വർഷം തികഞ്ഞതിന്റെ ആഘോഷങ്ങൾ ആരംഭിക്കുന്നതിനു തൊട്ടുമുമ്പ് 1988 ഏപ്രിൽ മാസത്തിൽ ക്രെംലിൻ കൊട്ടാരത്തിൽ ഒരു കുമ്പസാരം നടന്നു. റഷ്യൻ സഭയുടെ പാത്രിയർക്കീസായ പീമെൻ ബാവായും റഷ്യൻ കമ്യൂണിസ്റ്റ് പാർട്ടിയുടെ ജനറൽ സെക്രട്ടറിയായ ഗോർബച്ചേവും തമ്മിലായിരുന്നു പരസ്യമായ ആ കുമ്പസാരം.

പാത്രിയർക്കീസിനെ ക്രെംലിനിൽ സ്വീകരിച്ചുകൊണ്ടു സോവിയറ്റു യൂണിയനിലെ അതിശക്തനായ ആ നേതാവ് ഹൃദയസ്പർശിയായ ഒരു പ്രസംഗം ചെയ്തു. കഴിഞ്ഞ എഴുപതു വർഷങ്ങളായി കമ്യൂണിസ്റ്റ് ഭരണകൂടത്തിൽനിന്നും ഓർത്തഡോക്സ് സഭ അനുഭവിക്കേണ്ടി വന്ന പീഡനങ്ങളെക്കുറിച്ചു റഷ്യയിലെ പരമാധികാരിയായ ആ കമ്യൂണിസ്റ്റ് നേതാവ് പരിതപിച്ചു. അതെല്ലാം യഥാർത്ഥ സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽനിന്നുള്ള വ്യതിയാനങ്ങളായിരുന്നു എന്ന് അദ്ദേഹം ഏറ്റുപറഞ്ഞു. സഭയുടെ നല്ല സംഭാവനകളെ അദ്ദേഹം അംഗീകരിച്ചു. സഭയും ഗവൺമെന്റും തമ്മിൽ ക്രിയാത്മകമായ ഒരു പുതിയ സമീപനം അദ്ദേഹം വാഗ്ദാനം ചെയ്തു.

മറുപടിയായി അതേ പശ്ചാത്താപത്തിന്റെ ആത്മാവിൽ പാത്രിയർക്കീസ് കമ്യൂണിസ്റ്റ് രാഷ്ട്രത്തലവന്റെ മുൻപിൽ സഭയുടെ കഴിഞ്ഞകാല വീഴ്ചകളെക്കുറിച്ചു ദുഃഖിച്ചു. പുതിയ മാറ്റങ്ങളിൽ സന്തുഷ്ടി പ്രകടിപ്പിച്ചു. ജനങ്ങൾക്കു യഥാർത്ഥ നീതിയും സമത്വവും സമാധാനവും കൈവരുത്തുന്നതിനു രാഷ്ട്രനേതാക്കന്മാരോടൊപ്പം സഭാംഗങ്ങൾ നിലകൊള്ളുമെന്നു ഉറപ്പുകൊടുക്കയും ചെയ്തു.

ഗ്ലാസ്നോസ്റ്റ്, പെരെസ്ത്രോയിക്കാ എന്നീ വാക്കുകളൊക്കെ ഈ സന്ദർഭത്തെ വിശേഷിപ്പിക്കാൻ ചിലർ ഉപയോഗിച്ചേക്കാം. പക്ഷേ, ഇതൊരു കുമ്പസാരമായിരുന്നു. വളരെ പഴയ മട്ടിലുള്ള ഒരു സത്യകുമ്പസാരം. രാഷ്ട്രത്തലവനെ അഭിസംബോധന ചെയ്തപ്പോൾ, സാധാരണ അത്തരം ഔപചാരിക സന്ദർഭങ്ങളിൽ ചെയ്യേണ്ടതുപോലെ മിസ്റ്റർ ഗോർബച്ചേവ് എന്നല്ല പാത്രിയർക്കീസ് വിളിച്ചത്. 'ബഹുമാന്യനായ മിഖായേൽ സെർഗ്യേവിച്ച്' എന്ന ഓമനപ്പേര് വിളിച്ച പാത്രിയർക്കീസ് അദ്ദേഹത്തിന്റെ സ്നേഹവും ആഴമായ ആത്മീയബന്ധവും പ്രകടമാക്കി.

ഇവിടെ കുമ്പസാരത്തിന്റെ സാമൂഹ്യമാനം (Social dimension) തെളിഞ്ഞുനിൽക്കുന്നു. റഷ്യയിൽ സഭയും രാഷ്ട്രവും തമ്മിൽ സങ്കീർണമായ ഒരു ബന്ധമാണ് നിലനിന്നിരുന്നത്. റഷ്യൻ ജനതയ്ക്ക് സ്വന്തമായ ലിപിയും എഴുത്തുഭാഷയും സംസ്ക്കാരികമായ തനിമയും നൽകിയതു റഷ്യൻ ഓർത്തഡോക്സ് സഭയായിരുന്നു. നിരവധി നിർണായക നിമിഷങ്ങളിൽ വിദേശാക്രമണങ്ങൾക്കെതിരെ ഒരു വൻകോട്ട പോലെ നിലകൊണ്ടു സഭ ജനങ്ങളെ സംരക്ഷിച്ചു. വിവിധ ഗോത്രങ്ങളിലായി തമ്മിലടിച്ചു കഴിഞ്ഞിരുന്ന റഷ്യൻ ജനതയെ സഭയാണ് ഒന്നാക്കിയത്.

പക്ഷേ, ചരിത്രത്തിന്റെ ചില ദശാസന്ധികളിൽ ഔദ്യോഗിക സഭാനേതൃത്വം മർദ്ദക ഭരണകൂടത്തിന്റെയും ഉപരിവർഗ്ഗത്തിന്റെയും ചട്ടുകമായിത്തീർന്നു തെറ്റായ മാർഗത്തിൽ ചരിച്ചിട്ടുണ്ട്. അതിനുള്ള തിരിച്ചടിയായിരുന്നു ഒക്ടോബർ വിപ്ലവം തൊട്ടു റഷ്യൻസഭ അനുഭവിച്ചത്.

റഷ്യൻ സമൂഹത്തിൽ യഥാർത്ഥ നീതിയും സമത്വവും കൈവരുത്തുവാൻ ആരംഭിച്ച സോഷ്യലിസ്റ്റ് വിപ്ലവം കുറെ കഴിഞ്ഞപ്പോൾ ജനങ്ങൾക്കു യഥാർത്ഥ സ്വാതന്ത്ര്യം നിഷേധിക്കുന്നതും മനുഷ്യാവകാശധ്വംസകവുമായ ഭരണകൂടങ്ങൾക്കു ജന്മം നൽകി. രാഷ്ട്രനേതൃത്വവും തെറ്റായ വഴികളിലേക്ക് നീങ്ങി.

സഭയും രാഷ്ട്രവും ഈ ക്രെംലിൻ കുമ്പസാരത്തിലൂടെ തങ്ങളുടെ തെറ്റുകൾ ഏറ്റുപറഞ്ഞു പശ്ചാത്താപത്തോടെ പരസ്പരം സ്വീകരിക്കയും സ്വാതന്ത്ര്യത്തിലും നീതിയിലും ജനക്ഷേമത്തിലും ഊന്നിയ പുതിയൊരു ബന്ധം ഇനിയുണ്ടാകുമെന്നു പരസ്പരം ഉറപ്പുകൊടുക്കയും ചെയ്തു.

സാധാരണഗതിയിൽ ഒരു വ്യക്തിയുടെ അനുതാപം, ഏറ്റുപറച്ചിൽ, മാനസ്സാന്തരം എന്നിവയോടാണു നാം കുമ്പസാരത്തെ ബന്ധിപ്പിക്കുന്നത്. ഇതുപോലെതന്നെ സുപ്രധാനമാണു കുമ്പസാരത്തിന്റെ സാമൂഹ്യമാനം, അഥവാ, സമൂഹങ്ങളുടെ അനുതാപം, ഏറ്റുപറച്ചിൽ, മാനസ്സാന്തരം എന്നിവ. ഒരു വ്യക്തിയുടെ യഥാർത്ഥ കുമ്പസാരത്തിന് അനേകം സൽഫലങ്ങൾ ചുറ്റുപാടും ഉളവാക്കാൻ കഴിയുന്നതുപോലെ, സമൂഹത്തിന്റെ കുമ്പസാരത്തിനു വ്യാപകമായ സൽഫലങ്ങളെ ഉണ്ടാക്കുന്നതിനും ചരിത്രത്തിന്റെ ഗതിയെ അഭികാമ്യമായ രീതിയിൽ തിരിച്ചുവിടുന്നതിനും കഴിയും.

സമൂഹം ഒന്നടങ്കം ക്രിസ്തീയ വിശ്വാസം സ്വീകരിക്കാനിടയാക്കിയ ബഹുജന മാനസ്സാന്തരം (mass conversion) ചിലപ്പോൾ ചരിത്രത്തിലുണ്ടായിട്ടുണ്ട്. കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലത്തു ക്രിസ്തീയ വിശ്വാസം സ്വീകരിച്ച റോമൻ സാമ്രാജ്യത്തിലെ പ്രജകൾ, മൂന്നാം നൂറ്റാണ്ടിൽ രാഷ്ട്രമെന്ന നിലയിൽ ക്രിസ്തുവിലുള്ള വിശ്വാസത്തെ സ്വീകരിച്ച അർമ്മീനിയക്കാർ, ഒൻപതാം നൂറ്റാണ്ടിൽ ക്രിസ്തുമതം സ്വീകരിച്ച റഷ്യൻ ജനത ഇങ്ങനെ ജനത ഒന്നടങ്കം ക്രിസ്തീയ വിശ്വാസത്തിലേക്കു വന്ന സംഭവങ്ങളെ ചരിത്രകാരന്മാർ സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നു. വ്യക്തിപരമായ ബോധ്യത്തേക്കാളുപരി, ഭരണകർത്താക്കളുടെ പ്രേരണ, സാമൂഹ്യസമ്മർദ്ദങ്ങൾ തുടങ്ങിയവയാണ് ഇത്തരം മാനസ്സാന്തരത്തിനു പുറകിൽ എന്ന ആരോപണം ഒരളവുവരെ ശരിയാണ്. വ്യക്തിപരവും യുക്തിപൂർവകവുമായ വിശ്വാസത്തിൽ മാത്രം ക്രിസ്തീയതയുടെ അർത്ഥം കാണുന്ന ചരിത്രകാരന്മാരാണു കൂടുതലും ഈ ആരോപണം ഉന്നയിക്കുന്നത്.

എന്നാൽ ഇതിനൊരു മറുവശമുണ്ട്. ഭരണകർത്താക്കളുടെ മാതൃക അനുകരിച്ചോ സമൂഹത്തിന്റെ ഒഴുക്കനുസരിച്ചോ എങ്ങിനെയാണെങ്കിലും പുതിയ വിശ്വാസം സമൂഹം മുഴുവനായും സ്വീകരിക്കുമ്പോൾ വിപ്ലവകരമായ മാറ്റങ്ങളാണു സമൂഹത്തിൽ ഉളവാകുന്നത്. സമൂഹത്തിന്റെ ധാർമ്മികമൂല്യങ്ങളിലും സദാചാരരീതികളിലും സാമൂഹ്യബന്ധങ്ങളിലും വൻ മാറ്റങ്ങൾ ഉണ്ടാകുന്നു. വിവാഹബന്ധം തന്നെ ഉദാഹരണമായെടുക്കാം. ബഹുഭാര്യത്വം, ബഹുഭർതൃത്വം എന്നിവയും അവയോടു ബന്ധപ്പെട്ട നിരവധി ആചാരങ്ങളും മനുഷ്യപീഡനവും നിലനിന്നിരുന്ന സമൂഹങ്ങളിൽ ക്രിസ്തീയ വിശ്വാസം സമൂലപരിവർത്തനം വരുത്തി പാവപ്പെട്ട ജനതകളെ ചൂഷണം ചെയ്യുന്ന ബഹുരാഷ്ട്ര കമ്പനികളും മറ്റു രാജ്യങ്ങളിലെ രാഷ്ട്രീയ വ്യവസ്ഥിതിയെ തകിടം മറിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന വൻകിട രാഷ്ട്രങ്ങളും ആയുധശേഖരണത്തിലൂടെയും വിൽപ്പനയിലൂടെയും മനുഷ്യവർഗ്ഗത്തെ നാശത്തിലേക്കു നയിക്കുന്ന

രാഷ്ട്രീയ-സാമ്പത്തിക താല്പര്യങ്ങളും ശരിക്കും കുമ്പസാരിക്കാതെ നമ്മുടെ ലോകത്തിൽ നന്മ കൈവരുകയില്ല. അഖിലലോക സഭാകൗൺസിൽ പോലെയുള്ള പല രാഷ്ട്രീയേതര സംഘടനകളുടെയും പ്രധാന ശ്രമം ഈയൊരു ബോധം അന്താരാഷ്ട്രതലത്തിൽ സൃഷ്ടിച്ച് ഒരു സാമൂഹ്യ മാനസാന്തരത്തിനു വഴിയൊരുക്കുകയെന്നതാണ്.

പക്ഷേ ഇതു ദുഷ്കരമായൊരു യത്നമാണ്. വ്യക്തികളുടെ മനസ് അനുതാപത്തിനു വഴങ്ങാതെ കഠിനമാകുന്നതുപോലെ സമൂഹത്തിന്റെ മനസ്സും കഠിനമാകാം. ഭോപ്പാലിൽ സംഭവിച്ച മഹാദുരന്തത്തിൽ സഹതപിക്കാത്ത വ്യക്തികൾ ഒരു പക്ഷേ ലോകത്തിൽ ആരും കാണുകയില്ല. പക്ഷേ അനേകായിരങ്ങളെ നിരാലംബരും രോഗികളുമാക്കിയ ആ ദുരന്തത്തിനു കാരണമായ യൂണിയൻ കാർബൈഡ് എന്ന ഭീമൻ ബഹുരാഷ്ട്ര കമ്പനി ദുഃഖിക്കുകയോ പശ്ചാത്തപിക്കയോ ചെയ്യുന്നില്ല. തങ്ങളുടെ വാർഷിക വരുമാനത്തിന്റെ വളരെച്ചെറിയൊരംശം ദുരന്തത്തിനിരയായവർക്കു നൽകാൻ അവർ സന്മനസ്സു കാണിച്ചിരുന്നെങ്കിൽ, ഇപ്പോൾ സമ്മർദ്ദം കൊണ്ട് കൊടുക്കാമെന്നു സമ്മതിച്ചിരിക്കുന്ന പണത്തിന്റെ എത്രയോ ഇരട്ടിയാകുമായിരുന്നു അത്. ഇവിടെ പണം മാത്രമല്ല പ്രശ്നം. കൊള്ളലാഭമെടുക്കാൻ വേണ്ടി പാവപ്പെട്ട രാജ്യത്തെ പാവങ്ങളിൽ പാവങ്ങളായവരെ ഊറ്റിപ്പിഴിയുകയും നശിപ്പിക്കയും ചെയ്യുന്നതു തെറ്റാണെന്നുള്ള ധാർമ്മികബോധം ഈ അമേരിക്കൻ കമ്പനിക്കില്ല. കാരണം ലാഭത്തിലും മുതലിലും അധികാരത്തിലും മാത്രം വിശ്വാസമർപ്പിച്ചിരിക്കുന്ന ഒരു സംസ്കാരത്തിലാണ് ആ കമ്പനിയുടെ വേരുകൾ. അതുകൊണ്ട് പതിനായിരങ്ങളെ കൊന്നാലും കമ്പനിക്കു ലാഭമുണ്ടാക്കാൻ കഴിയുമെങ്കിൽ അതു വൻവിജയമായും പുരോഗതിയുടെ അടയാളമായും അവർ കരുതുന്നു. വ്യക്തികൾ അനുതപിച്ചാലും സമൂഹം അനുതപിക്കണമെന്നു നിർബന്ധമില്ല ഇവിടെയാണു സാമൂഹ്യ മാനസാന്തരത്തിന്റെ പ്രസക്തി നാം കാണേണ്ടത്.

നമ്മുടെ ധർമ്മശാസ്ത്രങ്ങളിൽ പൊതുവേ കാണുന്ന ഒരു ആന്തരിക വൈരുദ്ധ്യമുണ്ട്. വ്യക്തി ചെയ്യരുതെന്നു അനുശാസിക്കുന്ന കാര്യങ്ങൾ സമൂഹം ചെയ്യുമ്പോൾ നമ്മുടെ ധർമ്മശാസ്ത്രം അവയെ ന്യായീകരിക്കുന്നു. ഉദാഹരണമായി, ഒരു വ്യക്തി മറ്റൊരുവനെ കൊല്ലുന്നതു കഠിനമായ തെറ്റാണെന്നു നാം പറയുന്നു. എന്നാൽ ഒരു രാജ്യവും മറ്റൊരു രാജ്യവുമായി യുദ്ധം ചെയ്യുമ്പോൾ ആ വ്യക്തി തന്നെ എതിർചേരിയിലുള്ള വ്യക്തികളെ കൊല്ലുന്നതു തെറ്റല്ലെന്നു മാത്രമല്ല, അങ്ങനെ കൊല്ലുന്നവനെ രാജ്യം ബഹുമാനിക്കയും, വീരശൃംഖലകൾ സമ്മാനിക്കയും ചെയ്യുന്നു. സ്വന്തം രാജ്യത്തിന്റെ സുരക്ഷിതത്വം എന്ന തത്വത്തിന്റെ അടിസ്ഥാനത്തിലാണ് ഇവിടെ കൊലപാതകത്തെ ന്യായീകരി

ക്കുന്നതും കൊലയാളിയെ ബഹുമാനിക്കുന്നതും, പക്ഷേ, ചരിത്രം നമ്മെ പലപ്പോഴും പഠിപ്പിച്ചിട്ടുള്ളതുപോലെ, രാജ്യസ്നേഹം, വംശ സ്നേഹം തുടങ്ങിയവ നല്ല മൂല്യങ്ങളായി നാം കരുതുന്നുണ്ടെങ്കിലും, പല അവസരങ്ങളിലും ഇവ അന്ധമായിത്തീർന്ന് ഒടുങ്ങാത്ത വൈരവും, വിദ്വേഷവും അഹങ്കാരവും സൃഷ്ടിക്കാൻ കാരണമാകുന്നു. അഡോൾഫ് ഹിറ്റ്ലറും അയാളെ പിൻതുടർന്ന നല്ലൊരു ശതമാനം ജർമ്മൻ ജനതയും ദേശസ്നേഹത്തിന്റെയും വംശസ്നേഹത്തിന്റെയും പേരിലാണു മനുഷ്യ ചരിത്രത്തിലെ ഏറ്റവും കിരാതമായ പ്രവർത്തനത്തിലേർപ്പെട്ടത് എന്നു നാം ഓർക്കുക.

വ്യക്തി കോഴ വാങ്ങുകയോ കൊടുക്കുകയോ ചെയ്യരുതെന്ന് ഉപദേ ശിക്കുന്ന മതങ്ങൾ, സ്വന്തം സ്ഥാപനങ്ങളോ സംഘടനകളോ സാമൂ ഹ്യതലത്തിൽ കോഴ വാങ്ങിച്ചാൽ അതിനെ എതിർക്കുന്നില്ല. വ്യക്തികൾ പരസ്പരം ബഹുമാനിക്കയും സഹായിക്കയും ചെയ്യണമെന്ന് അനുശാ സിക്കുന്ന സമൂഹങ്ങൾ ഇതര സമൂഹങ്ങളുമായി വിദ്വേഷം വച്ചുപുല ർത്തുന്നതിനെ ന്യായീകരിക്കുന്നു. ഇതാണു ധർമ്മശാസ്ത്രങ്ങളിലെ ആന്തരിക വൈരുദ്ധ്യമെന്നു സൂചിപ്പിച്ചത്.

ക്രിസ്തീയ ധർമ്മശാസ്ത്രത്തിന്റെ വെളിച്ചത്തിൽ ഈ വൈരുദ്ധ്യത്തെ ന്യായീകരിക്കാനാവില്ല. സഭാംഗങ്ങളായ വ്യക്തികൾ അനുഷ്ഠിക്കണ മെന്നു സഭ അനുശാസിക്കുന്ന ധാർമ്മിക പ്രമാണങ്ങൾ സഭയുടെ പൊതുജീവിതത്തിലും പാലിക്കപ്പെടേണ്ടതാണ്. നോമ്പിലെ പ്രാർത്ഥന കളിൽ വിശേഷിച്ചും വ്യക്തികൾ നീതിപൂർവകമായ ജീവിതം പിൻതു ടരണമെന്നും ദരിദ്രർക്കും പീഡിതർക്കും ന്യായം പാലിച്ചുകൊടുക്കണ മെന്നുമുള്ള ഉൽബോധനങ്ങൾ ധാരാളമാണ്. ഇതു വ്യക്തിയോടു മാത്ര മായി നടത്തുന്ന ധാർമ്മികോൽബോധനമായി നാം കരുതരുത്. സമൂഹ ത്തിൽ നീതിപൂർവകമായ ഘടനകൾ സൃഷ്ടിക്കാനും സമൂഹത്തിലെ അന്യായത്തിനും അധർമ്മത്തിനുമെതിരെ ആഞ്ഞടിക്കാനും സഭയെന്ന നിലയിൽ നമുക്കു ചുമതലയുണ്ടെന്നും ഇതു നമ്മെ ഓർമ്മിപ്പിക്കുന്നു. വ്യക്തി അനുഷ്ഠിക്കേണ്ട ധാർമ്മിക പ്രമാണവും സമൂഹം അനുഷ്ഠി ക്കേണ്ട ധാർമ്മിക പ്രമാണവും തമ്മിൽ പരസ്പരം ബന്ധമില്ലാതെ വരുന്നതു ക്രിസ്തീയ തത്വങ്ങൾക്കു നിരക്കുന്നതല്ല.

കുറ്റം ഏറ്റുപറഞ്ഞു പരസ്യമായി കുമ്പസാരിക്കുന്ന സമൂഹങ്ങളെയും സംഘടനകളെയും നാം അധികം കാണാറില്ല. ഒന്നാമത്തെ കാരണം സമൂഹങ്ങൾക്കു ചുരുക്കമായേ കുറ്റബോധം വരാറുള്ളൂ എന്നതാണ്. കുറ്റബോധം ഉണ്ടായാൽ തങ്ങളുടെ താൽപ്പര്യങ്ങൾ ഹനിക്കപ്പെടും എന്നു വിചാരിക്കുന്ന ശക്തികൾ സമൂഹത്തിനുള്ളിൽ പ്രവർത്തിച്ച് തെറ്റിനെ ശരിയാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കും. പഴയനിയമ പ്രവാച

കന്മാരുടെ പ്രധാന ശ്രമങ്ങളിലൊന്നു യഹൂദസമൂഹത്തെ അതിന്റെ തന്നെ കുറ്റങ്ങളെക്കുറിച്ചു ബോധമുള്ളതാക്കുക എന്നതായിരുന്നു. എപ്പോഴും സംഘടിത മതവും സംഘടിതമായ പ്രത്യയശാസ്ത്രങ്ങളും പൊതുവായ ആത്മവിമർശനത്തിനും കുറ്റബോധത്തിനും എതിരായി നിൽക്കും. കർത്താവു തന്റെ പ്രവചനദൗത്യം യഹൂദ സമൂഹത്തിൽ നിറവേറ്റാൻ യത്നിച്ചു. പക്ഷേ സമൂഹഹൃദയം കഠിനമായിത്തീർന്നു. അതുകൊണ്ടു സമൂഹം സ്വയം ന്യായവിധിയിലേക്കു പ്രവേശിക്കയും ചെയ്യുന്നു.

കുറ്റബോധമുണ്ടായെങ്കിലെ അനുതാപവും ഏറ്റുപറച്ചിലുമുണ്ടാകൂ. സ്വന്തം വീഴ്ചകൾ ആത്മാർത്ഥതയോടെ ഏറ്റുപറയുന്ന സമൂഹങ്ങളും സഭകളും ഉണ്ടെങ്കിൽ അതു നമ്മുടെ ലോകചരിത്രത്തെ നിർണായകമായി സ്വാധീനിക്കയും മനുഷ്യരാശിക്കു നന്മയുടെ പുതിയ ചക്രവാളങ്ങളെ കണ്ടെത്തുകയും ചെയ്യും. അതിനുള്ള ഒരു നല്ല ഉദാഹരണമാണ് റഷ്യൻ ഓർത്തഡോക്സ് സഭയുടെയും റഷ്യൻ സോഷ്യലിസ്റ്റ് ഭരണകൂടത്തിന്റെയും പരസ്പര കുമ്പസാരത്തിൽ ചൂണ്ടിക്കാണിച്ചത്. യുദ്ധഭീഷണി കൊണ്ടും പരസ്പരഭീതി കൊണ്ടും കലുഷമായിരുന്ന നമ്മുടെ ലോകത്തിൽ പുതിയ പ്രത്യാശയുടെ ചില എളിയ തിരിനാളങ്ങളെങ്കിലും കൊളുത്തുവാൻ അതിനു കഴിഞ്ഞു.

സമൂഹ മാനസാന്തരവും കൂട്ടായ കുമ്പസാരവും നമ്മുടെ ലോകത്തിന്റെ അടിയന്തിരമായ ആവശ്യങ്ങളാണ്.

**(1988)**

# 6



# രോഗാതുരമായ സമൂഹവും രോഗിയുടെ തൈലാഭിഷേകവും

റഷ്യ, റുമേനിയ, ഗ്രീസ്, ബൾഗേറിയ തുടങ്ങിയ രാജ്യങ്ങളിലെ പൗരസ്ത്യ ഓർത്തഡോക്സ് സഭ (ബിസന്റയിൻ പാരമ്പര്യം) കളിൽ കഷ്ടാനുഭവാഴ്ചയിലെ ബുധനാഴ്ച വൈകിട്ട്, എല്ലാ വിശ്വാസികൾക്കുമായി നടത്തപ്പെടുന്ന ഒരു തൈലാഭിഷേക ശുശ്രൂഷയുണ്ട്. ബുധനാഴ്ച വൈകിട്ട് നമസ്കാരത്തോടു കൂടി പള്ളികളിൽ നടക്കുന്ന ഈ കർമ്മം നമ്മുടെ കന്തീലാ ശുശ്രൂഷയോട് വളരെ സാമ്യമുള്ളതാണ്. തിരികൾ കത്തിച്ചുവച്ച് ദീർഘമായ പ്രാർത്ഥനകളോടും വേദവായനകളോടും കൂടി എണ്ണ വാഴ്ത്തുന്നു. വാഴ്ത്തിയ എണ്ണ കൊണ്ട് ഓരോ വ്യക്തിയേയും നെറ്റിയിലും കൈത്തലങ്ങളിലും അഭിഷേകം ചെയ്യുന്നു.

പെസഹാ കുർബാനയ്ക്കു വേണ്ടി നടത്തുന്ന ഈ ഒരുക്കം പാപമോചനത്തിന്റെയും സൗഖ്യദാനത്തിന്റെയും ശുശ്രൂഷയാണ്. 'രോഗികളുടെ തൈലാഭിഷേകം' രോഗികളായ വ്യക്തികൾക്കു വേണ്ടിയാണ് നാം സാധാരണ നടത്തുന്നത്. എന്നാൽ മേൽപ്പറഞ്ഞ

ശുശ്രൂഷ, പ്രത്യേകമായി രോഗമുള്ളവർക്കു വേണ്ടി മാത്രം നടത്താതെ, എല്ലാ മനുഷ്യരെയും സൗഖ്യ സ്വീകരണത്തിനായി ക്ഷണിക്കുകയും മുമ്പോട്ടു വരുന്നവർക്കെല്ലാം തൈലാഭിഷേകം നടത്തുകയും ചെയ്യുന്നു. നമ്മുടെ കന്തീലാ ശുശ്രൂഷയിലും രോഗിയെ മാത്രമല്ല, കൂടിവന്നിരിക്കുന്ന എല്ലാ വിശ്വാസികളെയും തൈലം പൂശുന്ന രീതിയുണ്ടല്ലോ. വളരെ അർത്ഥപൂർണ്ണമായ ഒരു പുരാതന ക്രിസ്തീയ ഉൾക്കാഴ്ച ഈ കർമ്മ ത്തിൽ അടങ്ങിയിട്ടുണ്ട്.

1. പാപത്തെ രോഗമായിട്ടാണല്ലോ ഓർത്തഡോക്സ് പാരമ്പര്യം കാണുന്നത്. പാശ്ചാത്യ ക്രിസ്തീയ പാരമ്പര്യവുമായി തട്ടിച്ചുനോക്കു മ്പോൾ, പൗരസ്ത്യ സഭയുടെ ഈ ധാരണയ്ക്കു മൗലിക പ്രാധാന്യ മുണ്ട്. പാശ്ചാത്യപാരമ്പര്യം പാപത്തെ കുറ്റമായി കണ്ട്, ആ കുറ്റത്തിനു ശിക്ഷ വിധിക്കുകയും ദൈവത്തെ ശിക്ഷ നല്കുന്ന ന്യായാധിപനായി കാണുകയും പുരോഹിതന്മാരെ ആ ശിക്ഷിക്കുന്ന ദൈവത്തിന്റെ പ്രതി പുരുഷന്മാരായി വ്യാഖ്യാനിക്കയും ചെയ്തിരുന്നു. കുറ്റവും ശിക്ഷയും, വിധിയും വിധികർത്താവുമടങ്ങിയ ഭീകരമായ അന്തരീക്ഷത്തിൽ ക്രിസ് തീയ വിശ്വാസത്തെ തളച്ചിട്ടതിന്റെ തിരിച്ചടിയായിട്ടാണ് ഹ്യൂമനിസവും ദൈവത്തെ നിഷേധിക്കുന്ന വിവിധ ശാസ്ത്രീയ ചിന്തകളും ഉടലെടു ത്തത്.

ഓർത്തഡോക്സ് പാരമ്പര്യത്തെ ഒരളവുവരെ ഈ പാശ്ചാത്യ ചിന്ത സ്വാധീനിച്ചിട്ടുണ്ടെങ്കിലും, പാപത്തെ രോഗമായും ദൈവത്തെ അനുക മ്പയുള്ള വൈദ്യനായും, ക്രിസ്തീയ ശിക്ഷണത്തെ ചികിത്സയായും, രക്ഷയെ രോഗസൗഖ്യമായും കാണുന്ന പൗരസ്ത്യ ധാരണയെ നാം വികസിപ്പിച്ച് അതിന്റെ വിപുലമായ അർത്ഥതലങ്ങൾ കണ്ടെത്തേണ്ട താണ്. ശിക്ഷാ പ്രധാനമല്ല, ചികിൽസാ പ്രധാനമാണ് (Therapeutic) ക്രിസ്തീയ രക്ഷയുടെ മാർഗ്ഗം. ഭയവും ഭയപ്പെടുത്തലുമല്ല, സ്നേഹവും ആർദ്രകരുണയുമാണ് ചികിത്സാവിധി. ശാസനയ്ക്കും ശിക്ഷണത്തിനും ഇതിനുള്ളിൽ സ്ഥാനമുണ്ട്. പാപമോചനമെന്നതു കുറ്റത്തിൽ നിന്നുള്ള വിടുതലല്ല, രോഗത്തിൽ നിന്നുള്ള സൗഖ്യമാണ്. രോഗികളുടെ തൈലാ ഭിഷേക ശുശ്രൂഷയിൽ വ്യക്തമായിരിക്കുന്നത് ഈ സത്യമാണ്.

2. രോഗനിർണ്ണയത്തിലും ചികിത്സയിലും വ്യക്തിയും സമൂഹവുമാ യുള്ള ബന്ധത്തെയും ശരിയായി മനസ്സിലാക്കേണ്ടതാണ്. ഒരു വ്യക്തിയെ രോഗിയായിക്കണ്ടു ചികിത്സിക്കുമ്പോൾ ആ രോഗത്തെ വ്യക്തിയിലൊ തുക്കാനാണ് ആധുനിക വൈദ്യശാസ്ത്രം ശ്രമിച്ചുപോന്നത്. വ്യക്തിയുടെ രോഗത്തിന് സാമൂഹികമായ വേരുകളുണ്ടെന്നും ലക്ഷോപലക്ഷം വർഷ ങ്ങൾക്കപ്പുറത്തേക്ക് ആ വേരുകൾ നീണ്ടുപോകാമെന്നുമുള്ള സത്യം ഇപ്പോൾ കുറേശ്ശെയായി ശാസ്ത്രം മനസ്സിലാക്കിത്തുടങ്ങിയിട്ടുണ്ട്. ഒരു

വ്യക്തി രോഗിയാകുമ്പോൾ, മനുഷ്യരാശിയിൽ രോഗമുണ്ട് എന്നാണർത്ഥം. ലോകത്തിന്റെ ഏതെങ്കിലുമൊരു കോണിൽ ഏതെങ്കിലും ഒരു വ്യക്തി രോഗലക്ഷണങ്ങൾ കാണിക്കുന്ന കാലത്തോളം മനുഷ്യവർഗം രോഗിയാണ് എന്നു പറയേണ്ടി വരും.

ആധുനിക ജനിതക വിജ്ഞാനത്തിന്റെ (Genetics) സഹായത്തോടെ ഒരു വ്യക്തിയിലുണ്ടാകാവുന്ന കാൻസർ മുതലായ മാരകരോഗങ്ങൾ വ്യക്തിയുടെ ഭ്രൂണാവസ്ഥയിൽ തന്നെ കണ്ടെത്താൻ കഴിയുന്ന അവസ്ഥയിലേക്ക് നാം വന്നിരിക്കയാണ്. ഒരാൾ ജനിക്കുന്നതിനു മുമ്പുതന്നെ അയാൾക്ക് ഭാവിയിൽ ഉണ്ടാകാവുന്ന ചില മുഖ്യ രോഗങ്ങളെയെങ്കിലും കണ്ടുപിടിച്ച് ചികിത്സ ആരംഭിക്കാൻ സാധിക്കുന്നത് തീർച്ചയായും നല്ലതുതന്നെ. മാതാപിതാക്കളിൽ നിന്നു ശിശു സ്വീകരിക്കുന്ന അതിസൂക്ഷ്മമായ ജനിതകവസ്തു ചില രോഗങ്ങളും കൂടി ചിലപ്പോൾ വഹിച്ചുകൊണ്ടു വരുന്നു. ഈ രോഗങ്ങളുടെ വേരുകൾ പുരുഷാന്തരങ്ങൾക്കപ്പുറത്ത്, മനുഷ്യവർഗ്ഗത്തിന്റെ ആദിയുഗങ്ങളിലേക്കു നീണ്ടുപോയെന്നുവരാം. എന്താണിതിനർത്ഥം? മനുഷ്യരാശി മുഴുവനും ഒരു ശരീരമാണ്. ഇപ്പോൾ ജീവിച്ചിരിക്കുന്നവർ മാത്രമല്ല, കഴിഞ്ഞുപോയ അസംഖ്യം തലമുറകളും ഭാവിക്കുവേണ്ടി നമ്മിൽ അങ്കുരിക്കുന്ന മുകുളങ്ങളും എല്ലാം ഒരേ ശരീരത്തിന്റെ അവയവങ്ങളാകുന്നു. ഒരവയവത്തിന്റെ രോഗം ശരീരത്തിന്റെ മുഴുവൻ രോഗമാകുന്നു. ഇന്നലെയും ഇന്നും നാളെയുമായി നമുക്ക് അനുഭവപ്പെടുന്ന ഏക മനുഷ്യശരീരത്തിനാണ് രോഗം ബാധിക്കുന്നത്. അതുകൊണ്ട് ഒരുവൻ രോഗിയാകുമ്പോൾ സഭയെ വിളിക്കുന്നു (യാക്കോ. 5:14-16).

ഈ ശരീരത്തിന്റെ ജൈവമണ്ഡലത്തിലുള്ള (biosphere) എല്ലാ ചെടികളും മൃഗങ്ങളും പക്ഷികളും പ്രാണികളും ഈ ശരീരത്തിന്റെ ഭാഗമാണ് എന്നു കൂടി നാം ഓർത്തിരിക്കണം. അങ്ങനെയാവുമ്പോൾ അവയ്ക്ക് ഉണ്ടാകുന്ന രോഗങ്ങളും മനുഷ്യരാശിയുടെ രോഗം തന്നെയാണ്. സൗഖ്യദാനത്തിന്റെ ശുശ്രൂഷ പ്രകൃതിയുടെ മുഴുവൻ സൗഖ്യവും സമന്വയവുമാണ്. ക്രിസ്തുവിന്റെ സൗഖ്യദാന ശുശ്രൂഷ തുടങ്ങുന്നതു തന്നെ പ്രകൃതിയുടെ സ്വഭാവത്തെ രൂപാന്തരപ്പെടുത്താനുള്ള തന്റെ ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ടാണല്ലോ (കാനാവിലെ കല്യാണത്തിൽ വെള്ളം വീഞ്ഞാക്കിയത്). മനുഷ്യനിലെ പാപരോഗം മൂലം, ആദിമാതാപിതാക്കളിൽ നിന്ന് അകന്ന്, ഭയത്തിന്റെയും ആക്രമണത്തിന്റെയും വൈറസിനു വിധേയമായിത്തീർന്ന സൃഷ്ടിയെ തിരിച്ചു സുഭദ്രമായ ഐക്യത്തിലേക്കും ദിവ്യമായ താളക്രമത്തിലേക്കും കൊണ്ടുവരുവാനുള്ള അനുഷ്ഠാനം കൂടിയാണ് തൈലാഭിഷേക ശുശ്രൂഷ.

3. വ്യക്തിക്ക് പാപമോചനം നല്കുന്നത് വ്യക്തിപരമായ ഒരു സംഗ

തിയല്ല. സമൂഹശരീരത്തിനു ബാധിച്ചിരിക്കുന്ന പാപരോഗത്തിന്റെ ബഹിർ സ്ഫുരണമാണ് വ്യക്തിയിൽ കാണുന്നത്. അതുകൊണ്ട് ഞാൻ ഒരു വ്യക്തിയെന്ന നിലയിൽ മറ്റൊരു വ്യക്തിയോട് ക്ഷമിക്കുമ്പോൾ പോലും സമൂഹത്തിനു മുഴുവൻ സൗഖ്യദാനം നൽകുകയാണ്. കൂദാശകളിൽ ഇതിന്റെ സാമൂഹിക വശം വളരെ വ്യക്തമാകുന്നുണ്ട്. രോഗികളുടെ കുമ്പസാരവും തൈലാഭിഷേകവും സൗഖ്യദാനമെന്ന കൗദാശിക കർമ്മ ത്തിന്റെ രണ്ടു ഭാഗങ്ങളാണ് ('ദിവ്യബോധനം' പരമ്പരയിൽ *ജനതക ളുടെ പ്രകാശം* എന്ന പുസ്തകത്തിന്റെ അവസാന ഭാഗം കാണുക. പേജ് 105 മുതൽ). നമ്മുടെ ശാരീരിക രോഗത്തിന് ആഴമായ വേരുകൾ ഉള്ളതുപോലെ വ്യക്തിയുടെ പാപങ്ങൾക്കും മനുഷ്യരാശിയുടെ ആക മാന സത്തയിൽ വേരുകളുണ്ട്. അതുകൊണ്ട് പാപവും രോഗവും തമ്മി ലുള്ള ബന്ധത്തെ നമുക്ക് നിഷേധിക്കാനാവില്ല. കർത്താവ് കാണിച്ചുത ന്നതുപോലെ, ഒരു വ്യക്തിയുടെ രോഗത്തിന് നേരിട്ട് അയാളുടെയോ അയാളുടെ മാതാപിതാക്കളുടെയോ പാപവുമായി ബന്ധമുണ്ടായിരിക്ക ണമെന്നു നിർബന്ധമില്ലെങ്കിലും മനുഷ്യവർഗ്ഗത്തിന്റെ പാപവും വ്യക്തി കളുടെ രോഗവുമായി ബന്ധമുണ്ട്. കർത്താവിന്റെ സൗഖ്യദാനകർമ്മ ത്തിൽ പാപമോചനവും രോഗസൗഖ്യവും അഭേദ്യമായി യോജിച്ചിരി ക്കുന്നു.

ദൈവത്തിന്റെ അപ്രമേയമായ ആർദ്രതയായിരിക്കണം പാപമോചന ത്തിലും രോഗികളുടെ തൈലാഭിഷേകത്തിലും നമ്മെ നയിക്കേണ്ട ശക്തി. ദൈവസ്നേഹത്തിന്റെ പ്രതീകമായ എണ്ണ (എണ്ണയെ സ്നേഹമെന്നും വിളിക്കാറുണ്ട്) സകലത്തിലും കിനിഞ്ഞിറങ്ങി അവയെ ആർദ്രമാക്കുന്നു. ശരീരത്തിന്റെ മുറിവുകളെപ്പോലെതന്നെ, ആർദ്രകരുണയുടെ എണ്ണ വിണ്ടുകീറിയിരിക്കുന്ന നമ്മുടെ മാനുഷിക ബന്ധങ്ങളെയും കൂടുതൽ ആർദ്രമാക്കണം. നമ്മോട് സകലവും ക്ഷമിക്കയും സഹാനുഭൂതി കാണിക്കയും ചെയ്യുന്ന ദൈവത്തിന്റെ പ്രതിപുരുഷന്മാരായിത്തീരണമെ ങ്കിൽ, നാമും ദൈവത്തിന്റെ ആർദ്രതയിൽ നിത്യം മുങ്ങിക്കുളിക്കണം. അധികാരത്തിന്റെയും നിയമത്തിന്റെയും പാണ്ഡിത്യത്തിന്റെയും മാർഗ്ഗ ങ്ങളൊക്കെ ചിലപ്പോൾ പ്രയോജനപ്പെട്ടേക്കും. പക്ഷേ, ആത്യന്തികമാ യി അവയൊന്നും തകർന്നു പോകുന്ന മനുഷ്യജീവിതങ്ങളെയും ശിഥി ലമാകുന്ന ബന്ധങ്ങളെയും നേരെയാക്കുവാൻ സഹായിക്കയില്ല.

കഷ്ടാനുഭവാഴ്ചയിലെ ബുധനാഴ്ച സന്ധ്യാനമസ്ക്കാരത്തോട് ചേർത്തു പരസ്യമായ തൈലാഭിഷേക ശുശ്രൂഷ എല്ലാവർക്കും വേണ്ടി നടത്തുന്ന പൗരസ്ത്യരീതി നമ്മുടെ സഭയിലും നടപ്പാക്കുന്നതു നന്നാ യിരിക്കും. ഇപ്പോഴത്തെ സാധാരണ തൈലാഭിഷേക ക്രമത്തിൽ നിന്നും കന്തീലാ ക്രമത്തിൽ നിന്നുമുള്ള പ്രസക്തഭാഗങ്ങൾ ചേർത്ത് ഒരു പുതിയ

ശുശ്രൂഷാക്രമം ഉണ്ടാക്കേണ്ടി വരും. ഇതുകൊണ്ട് പല പ്രയോജനങ്ങൾ ഉണ്ടാകാം.

a. നോമ്പിലും കഷ്ടാനുഭവാഴ്ചയിലും കുമ്പസാരിക്കുന്നവർക്ക് അവരുടെ കുമ്പസാരത്തിന്റെ യഥാർത്ഥമായ അർത്ഥമെന്താണെന്ന്, വിശിഷ്യ പാപമോചനവും രോഗശാന്തിയും തമ്മിലുള്ള ബന്ധമെന്താണെന്നു ഗ്രഹിക്കുവാൻ ഈ ശുശ്രൂഷ സഹായിക്കും. കുമ്പസാരം വെറുമൊരു വ്യക്തിപരമായ കർമ്മമായിട്ടാണല്ലോ പലരും ഇപ്പോൾ കാണുന്നത്. അതിൽ നിന്ന് ഉദ്ഭവിക്കുന്ന സാമൂഹിക പ്രതിബദ്ധതയെക്കുറിച്ചോ സഭാ ശരീരത്തിന് അതുമൂലം ലഭിക്കുന്ന അനുരഞ്ജനാനുഭവത്തെക്കുറിച്ചോ മിക്കവരും ഇന്ന് അജ്ഞരാണല്ലോ. പൊതുവായ ‘ഹൂസോയോ’ വാക്കുകൾ കൊണ്ടു മാത്രം കൊടുക്കാതെ അതു തൈലാഭിഷേകത്തിലൂടെയാക്കുന്നതു കഷ്ടാനുഭവാഴ്ചയിൽ കൂടുതൽ അർത്ഥവത്തായിത്തീരും.

b. രോഗികളുടെ തൈലാഭിഷേകത്തെക്കുറിച്ചു പൊതുജനങ്ങൾക്കിടയിലുള്ള തെറ്റുധാരണകൾ മാറ്റാൻ ഇതു സഹായിക്കും. അന്ത്യകൂദാശ എന്ന തെറ്റായ പേരാണല്ലോ ലത്തീൻ പാരമ്പര്യത്തിൽ നിന്നു നമ്മുടെ ജനങ്ങൾക്കു കിട്ടിയിരിക്കുന്നത്.

c. ചികിത്സാ പ്രധാനമായ (therapeutic) ഒരു ശിക്ഷണ സംവിധാനം (discipline) നമ്മുടെ സഭയിൽ ഉണ്ടാകണം. അനേക വർഷങ്ങളായി കേസിലും കോടതികളിലും കുരുങ്ങിക്കിടക്കുന്ന നമ്മുടെ ഇടവകകളിൽ നിസ്സാര മാനുഷിക പ്രശ്നങ്ങൾ പോലും സങ്കീർണ്ണമായ പ്രശ്നങ്ങളായി മാറുകയാണ്. കാരണം, ഓർത്തഡോക്സ് സഭയുടെ ആത്മീയ സ്രോതസുകളെക്കുറിച്ചോ ദൈവത്തെ ദർശിക്കുന്ന രീതികളെക്കുറിച്ചോ ആത്മീയ മൂപ്പെത്തിയ ഗുരുജനങ്ങളുടെ സഹായത്തെക്കുറിച്ചോ ഒന്നും നമുക്കറിഞ്ഞുകൂടാ. നമ്മുടെ കാനോനുകളും മെത്രാന്മാരുടെയും വൈദികരുടെയും അജപാലനശൈലികളും ഇടവകജനങ്ങൾ തമ്മിലുള്ള ബന്ധവുമെല്ലാം ഒരു പുതിയ വെളിച്ചത്തിൽ കാണാൻ നമുക്ക് കഴിയണം. ശക്തമായ പാശ്ചാത്യ റോമാ സഭയുടെ ഏഴാം തരം അനുകരണം നടത്താതിരിക്കാൻ നമ്മുടെ ചെറിയ സഭയും അതിന്റെ വിവിധ സ്ഥാനങ്ങൾ വഹിച്ച് ജനങ്ങളെ നയിക്കുന്ന നാമും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. വിനയത്തോടും മനുഷ്യസ്നേഹത്തോടും സഹോദരപ്രീതിയോടും കൂടി മുമ്പോട്ടു പോകേണ്ട ഒരു ചെറിയ ക്രിസ്തീയ സമൂഹം വ്യാജ മൂല്യങ്ങളിലേക്ക് തെന്നിപ്പോകാതിരിക്കാൻ നാം ശ്രദ്ധിക്കേണ്ടതാണ്. സൗഖ്യദാനമെന്ന മഹത്തായ ഒരു കൂദാശയിൽ നിന്നു പല പുതിയ മനോഭാവങ്ങളും സൃഷ്ടിക്കാൻ നമുക്കു കഴിയും.

*(പുരോഹിതൻ, 1983 ജൂലൈ)*

# 7



# പരിശുദ്ധാത്മാവും സഭയുടെ അനുദിന പെന്തിക്കോസ്തിയും

നമ്മുടെ ആരാധനയിൽ പരിശുദ്ധാത്മാവിനെ 'ജീവദായകനായ പരിശുദ്ധാത്മാവ്' എന്നാണല്ലോ സാധാരണയായി വിശേഷിപ്പിക്കുന്നത്. പരിശുദ്ധാത്മാവ് ജീവൻ നല്കുന്നത് രണ്ടു വിധത്തിൽ മനസ്സിലാക്കാം.

1. ജീവൻ പുതുതായി സൃഷ്ടിച്ച് നൽകുക. സൃഷ്ടിയുടെ ആദിയിൽ നാം കാണുന്നത് ഇതാണ്. ശൂന്യമായ അവസ്ഥയിൽ നിന്നാണ് ജീവനെ ഉളവാക്കുന്നത്.

2. മങ്ങിയ ജീവനുള്ള ഒന്നിന്റെ ജീവൻ ജ്വലിപ്പിച്ച് നവീകരിക്കുക.

അതുകൊണ്ട് ജീവൻ നൽകുന്ന പരിശുദ്ധാത്മാവ് എന്നുപറഞ്ഞാൽ സൃഷ്ടിക്കയും നവീകരിക്കയും ചെയ്യുന്ന ആത്മാവും എന്നാണ് നാം മനസ്സിലാക്കുന്നത്.

### പരിശുദ്ധാത്മാവും പുതിയ സൃഷ്ടിയും

സഭയുടെ ആത്മീയ നവോത്ഥാനത്തെക്കുറിച്ച് നാം ചിന്തിക്കുമ്പോൾ ഈ രണ്ടു വശങ്ങളും പ്രസക്തങ്ങളാണ്.

സൃഷ്ടിയുടെ ആരംഭത്തിലുള്ള പരിശുദ്ധാത്മാവിന്റെ പ്രവർത്തനവും പെന്തിക്കൊസ്തിയിലുള്ള ആത്മാവിന്റെ പ്രവർത്തനവും തമ്മിൽ ബന്ധിപ്പിക്കുന്നതിന് ചില സഭാപിതാക്കൻമാർ ശ്രമിച്ചിട്ടുണ്ട്. ഉൽപ്പത്തി പുസ്തകത്തിൽ നാം വായിക്കുന്നു: "ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു. ഭൂമി പാഴായും ശൂന്യമായും ഇരുന്നിരുന്നു. ആഴത്തിൻമീതെ ഇരുൾ ഉണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവ് വെള്ളത്തിൻമീതെ പരിവർത്തിച്ചുകൊണ്ടിരുന്നു."

അങ്ങനെയാണ് സൃഷ്ടി ഉടലെടുത്തത്. വെള്ളത്തിനു രൂപമില്ല എന്നു നമുക്കറിയാം. ഏതു പാത്രത്തിൽ ഒഴിച്ചുവയ്ക്കുന്നോ ആ പാത്രത്തിന്റെ രൂപമാണ് വെള്ളത്തിനുള്ളത്. രൂപമില്ലാത്ത വെള്ളം രൂപരഹിതമായ, ശൂന്യമായ അവസ്ഥയുടെ പ്രതീകമാണ്. ഈ ശൂന്യതയിൽനിന്നാണ് രൂപമുള്ള സൃഷ്ടി ഉടലെടുത്തത്.

പെന്തിക്കൊസ്തിദിവസം പുതിയ സൃഷ്ടിയുടെ നാന്ദിയായ സഭ ഉടലെടുക്കുന്നു. അതുവരെ നിശ്ചിതരൂപമില്ലാതിരുന്ന ക്രിസ്തീയ സമൂഹത്തിൻമേൽ ആത്മാവ് ശക്തിയോടെ ആവസിച്ചു. ക്രിസ്തീയ സമൂഹത്തിന് വ്യക്തമായ രൂപവും ഭാവവും കൈവന്നു. അപ്പോൾ ക്രിസ്തീയ സഭ അതിന്റെ പരിണാമത്തിന്റ പക്വമായ ഘട്ടത്തിലേക്ക് പ്രവേശിച്ചത് പെന്തിക്കോസ്തിയുടെ അനുഭവത്തോടു കൂടിയാണ്. വേറൊരു വിധത്തിൽ സഭയെ പെന്തിക്കൊസ്തിയുടെ സമൂഹം (a pentecostal community) എന്ന് വിളിക്കാം. ഇന്ന് pentecostal എന്ന വാക്കിന് അർത്ഥവ്യത്യാസം സംഭവിച്ചിട്ടുണ്ടെങ്കിലും ഓർത്തഡോക്സ് പാരമ്പര്യത്തിൽ സഭയ്ക്ക് സ്വീകാര്യമായ പേരാണ് പെന്തിക്കൊസ്തിയുടെ സമൂഹം എന്നത്.

സൃഷ്ടിക്കുന്ന പരിശുദ്ധാത്മാവാണ് ഈ സമൂഹത്തിന്റെ ആന്തരിക ജീവൻ. ആദിമുതൽ സർവ്വസൃഷ്ടിയിലും പ്രവർത്തിക്കുന്ന ആത്മാവാണ് പരിശുദ്ധാത്മാവെങ്കിൽ സഭയിലെ ആത്മാവിന്റെ പ്രവർത്തനവും സഭയ്ക്ക് പുറത്ത് 'ലോക'ത്തിലുള്ള ആത്മാവിന്റെ പ്രവർത്തനവും തമ്മിൽ എങ്ങനെ വേർതിരിക്കാം? രണ്ടും ഒന്നുതന്നെയല്ലേ എന്നു ചിലർ ചോദിച്ചേക്കാം. രണ്ടും ഒരേ ആത്മാവു തന്നെ. പക്ഷേ, സഭയിൽ ആത്മാവിനെ ബോധപൂർവ്വം അംഗീകരിക്കയും ആത്മദാനങ്ങൾക്കായി സഭ പ്രത്യാശയോടെ കാത്തിരിക്കയും ചെയ്യുന്നു. എന്നാൽ ലോകം ആത്മാവിനെ തിരിച്ചറിയുകയോ, ആത്മാവിനായി കാത്തിരിക്കയോ ചെയ്യുന്നില്ല. അതുകൊണ്ട് സഭയ്ക്കുള്ളിൽ ആത്മാവ് പ്രത്യേക രീതിയിൽ പ്രവർത്തിക്കുന്നു. സഭ ആത്മാവിന്റെ സമൂഹം (Community of the spirit) എന്നറിയപ്പെടുന്നു.

## ഭാവിയുടെ പ്രതിച്ഛായ

ആദിമസഭ സ്വയം മനസ്സിലാക്കിയത് ഒരു യുഗാന്ത്യസമൂഹം (Eschatological Community) ആയിട്ടാണ്. പെന്തിക്കൊസ്തിയോടു കൂടി സഭ ഒരു പുതിയ യുഗത്തിലേക്ക് പ്രവേശിച്ചു. ഇത് അന്ത്യയുഗമാണ്. കാരണം യോവേൽ പ്രവാചകൻ അന്ത്യനാളിനെക്കുറിച്ച് പ്രവചിച്ചത് പെന്തിക്കൊസ്തി ദിവസം നിവൃത്തിയായി എന്ന് പത്രോസ് ശ്ലീഹാ പ്രഖ്യാപിക്കുന്നു. പെന്തിക്കൊസ്തിക്ക് ശേഷം സഭ ജീവിച്ചത് ഈ ലോകത്തിലും, ഈ കാലത്തിലുമാണെങ്കിൽ അതിനുള്ളിൽ പെന്തിക്കൊസ്തി മൂലം പുതിയൊരു ലോകവും പുതിയൊരു കാലവും ആരംഭിച്ചിരിക്കുന്നു എന്ന് ആദിമസഭ വിശ്വസിച്ചു. നമ്മുടെ മനുഷ്യചരിത്രത്തിനുള്ളിൽ പുതിയൊരു ചരിത്രം. നമ്മുടെ സമയത്തിനുള്ളിൽ പുതിയൊരു സമയം. ഇത് അന്ത്യയുഗത്തിന്റെ ആരംഭമാണ്.

യേശുക്രിസ്തുവിന്റെ ഉയിർപ്പാണ് ഈ പുതിയ യുഗത്തിന്റെയും ചരിത്രത്തിന്റേയും കാലത്തിന്റേയും യഥാർത്ഥ തുടക്കമിട്ടത്. അതുകൊണ്ട് ഞായറാഴ്ചയും, പെന്തിക്കൊസ്തിയും തമ്മിൽ വേദശാസ്ത്രപരമായ ഒരു ബന്ധം സ്ഥാപിക്കാൻ പുരാതനസഭയിലെ പ്രമുഖ വേദശാസ്ത്രജ്ഞന്മാർ ശ്രമിച്ചിട്ടുണ്ട്. നമ്മുടെ പെന്തിക്കൊസ്തി ശുശ്രൂഷയിൽ “ഞായറാഴ്ച പെന്തിക്കൊസ്തി ദിവസങ്ങൾ ഭാവിലോകത്തിന്റെ പ്രതിച്ഛായ കൂടിയാണെന്ന്” സൂചിപ്പിക്കുന്നു. എന്തുകൊണ്ടാണ് ഞായറാഴ്ച പെന്തിക്കൊസ്തി ദിവസങ്ങളെ ഭാവിലോകത്തിന്റെ പ്രതിച്ഛായ എന്നു വിളിക്കുന്നത്?

## ആഴ്ചവട്ടത്തിന്റെ എട്ടാം ദിവസം

ഇത് പുരാതനമായ ഒരു പാരമ്പര്യമാണ്. ഞായറാഴ്ച അഥവാ കർത്താവിന്റെ ഉയിർപ്പുദിവസത്തെ ആഴ്ചയിലെ 8-ാം ദിവസമെന്ന് 4-ാം നൂറ്റാണ്ടു മുതൽ വിളിച്ചിരുന്നു. ഒരാഴ്ചയ്ക്ക് 7 ദിവസങ്ങളാണ് പൊതുവെ എല്ലായിടത്തും അംഗീകരിച്ചിരുന്നത്. ഞായറാഴ്ച തുടങ്ങി ശനിയാഴ്ചയിൽ അവസാനിക്കുന്ന കാലത്തെയാണ് ആഴ്ചവട്ടം (cycle of the week) എന്നു വിളിക്കുന്നത്. ഈ ആഴ്ചവട്ടം ചരിത്രത്തിന്റെ പ്രതീകമായി ഗ്രീക്കുകാരും, റോമാക്കാരും, ഭാരതീയരും മറ്റും കരുതിയിരുന്നു. കാരണം ചരിത്രം ഒരു കറക്കമാണ്. സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾ ആവർത്തിക്കപ്പെടുന്നു. യുഗങ്ങളുടെ പരിസര പ്രളയത്തിൽ അവസാനിക്കുന്നു. വീണ്ടും പുതിയ യുഗം ആരംഭിക്കുന്നു. ഗ്രീക്കുകാരുടെ ചിന്തയിൽ ഒരു പാമ്പ് സ്വന്തം വാൽ വിഴുങ്ങുന്നതാണ് ചരിത്രത്തിന്റെ ചിത്രം. ഏഴു ദിവസങ്ങൾ ഉള്ള ആഴ്ചവട്ടവും ഇതുപോലെ അർത്ഥശൂന്യമായ ചരിത്രത്തിന്റെ വിരസമായ ആവർത്തനത്തെ കാണിക്കുന്നു. ഉയിർപ്പുഞായറാഴ്ചയെ

എട്ടാം ദിവസമെന്ന് പിതാക്കന്മാർ വിളിച്ചപ്പോൾ അവർ ആഴ്ചവട്ടത്തിന്റെ വട്ടംചുറ്റലിനെ തകർത്ത് പ്രത്യാശനിറഞ്ഞ പുതിയൊരു ജീവനിലേക്കാണ് വിരൽ ചൂണ്ടിയത്. കർത്താവിന്റെ ഉയിർപ്പ് ഈ ലോകത്തിന്റെ ചരിത്രവൃത്തത്തെ തകർത്ത് ലോകത്തിന് പുതിയ ജീവൻ നൽകിയിരിക്കുന്നു.

എട്ടാം ദിവസം നിത്യജീവന്റെ പ്രതീകമാണ്. ഈ ലോകത്തിനതീതമായ ജീവന്റെ പ്രതീകമാണ്. വിരസമായ ആഴ്ചവട്ടത്തിനു പുറത്തുള്ള പ്രത്യാശയുടെ പ്രതീകമാണ്. ഇങ്ങനെ 7 ആഴ്ചവട്ടങ്ങൾ കൂടുന്ന 49 ദിവസങ്ങൾ കഴിഞ്ഞുവരുന്ന 50-ാം ദിവസമാണ് പെന്തിക്കൊസ്തി. അതുകൊണ്ട് അലക്സന്ത്രിയായിലെ ബിഷപ്പായിരുന്ന മഹാനായ മാർ അത്താനാസ്യോസ് ഇതിനെ വലിയ ഞായറാഴ്ച (The Great Sunday) എന്നു വിളിക്കുന്നു. പെന്തിക്കൊസ്തി അങ്ങനെ നിത്യജീവന്റെയും ഭാവിലോകത്തിന്റെയും പ്രതീകമായിത്തീർന്നു. കൈസര്യായിലെ വി. ബസേലിയോസും (4-ാം നൂറ്റാണ്ട്) ഉയിർപ്പ് ഞായറാഴ്ചയേയും, പെന്തിക്കൊസ്തിയേയും തമ്മിൽ ബന്ധിപ്പിച്ച് പെന്തിക്കൊസ്തിയെ ഭാവിലോകത്തിന്റെ പ്രതീകം, വരുവാനിരിക്കുന്ന യുഗത്തിന്റെ നാന്ദി എന്നൊക്കെ വിളിക്കുന്നു. ഇവർ രണ്ടു പേരും ഉപയോഗിച്ച അതേ വാക്കുകളാണ് 'ഞായറാഴ്ച, പെന്തിക്കൊസ്തി ദിവസങ്ങൾ ഭാവിലോകത്തിന്റെ പ്രതിച്ഛായ' എന്നു നമ്മുടെ ആരാധനാക്രമത്തിൽ ഉപയോഗിച്ചിരിക്കുന്നത്.

## പരിശുദ്ധാത്മാവിന്റെ സമൂഹം

ആദിമസഭയുടെ സ്വാവബോധം (self-understanding) എന്താണെന്നു നോക്കുമ്പോൾ രണ്ടു കാര്യങ്ങൾ ആണ് പ്രധാനമായും നാം കണ്ടത്.

1. പെന്തിക്കൊസ്തിയുടെ സമൂഹമാണ് അഥവാ പരിശുദ്ധാത്മാവിന്റെ സമൂഹമാണ് സഭ.

2. യുഗാന്ത്യസമൂഹമാണ് സഭ.

പെന്തിക്കൊസ്തിയുടെ സമൂഹത്തിന്റെ ജീവൻ പരിശുദ്ധാത്മാവാണ്. ജ്വലിക്കുന്ന ആത്മാവ്, ചലിക്കുന്ന ആത്മാവ്. അതുകൊണ്ട് ഈ സമൂഹം എപ്പോഴും ജ്വലിക്കുന്നു. എപ്പോഴും ചലനാത്മകമായിരിക്കുന്നു. ഈ സമൂഹത്തിന്റെ ഏക ആധാരം ഉയിർത്തെഴുന്നേറ്റ ക്രിസ്തുവാണ്. മരണത്തിന്റെ ഇരുണ്ട ചാരത്തിൽനിന്ന്, ശൂന്യതയിൽ നിന്ന് ഈ സമൂഹത്തെ വിളിച്ചുകൂട്ടിയത് ഉയിർപ്പാണ്. മറ്റ് യാതൊരു സമ്പത്തും, അവകാശങ്ങളും ഈ സമൂഹത്തിനില്ല. സമൂഹത്തിനുള്ളിൽ ആത്മാവ് കത്തിജ്വലിക്കുന്നു. ആത്മാവ് തന്റെ ദാനങ്ങൾ സമൂഹത്തിൽ വർഷിക്കുന്നു.

ആദിമസഭയുടെ ഈ അനുഭവത്തിന്റെ അവകാശികളാണ് നാം. അതു

കൊണ്ട് നിത്യമായി പെന്തിക്കൊസ്തി ആഘോഷിക്കുകയും, പെന്തിക്കൊസ്തിയുടെ അനുഭവത്തിൽ ഉല്ലസിക്കയും ചെയ്യുന്ന സമൂഹമാണ് സഭ എന്ന് നാം മനസ്സിലാക്കുന്നു. ആത്മാവിന്റെ ജ്വാലയില്ലെങ്കിൽ ഈ സമൂഹത്തിന് ചൂടും വെളിച്ചവുമില്ല. അത് തണുത്തുറയും. സത്യത്തിൽ നടത്തുന്ന ആത്മാവ് എന്ന കാര്യസ്ഥനു വേണ്ടി കാത്തിരിക്കുന്നില്ലെങ്കിൽ ഈ സമൂഹത്തിന് വഴിമുട്ടും. അത് അപഥസഞ്ചാരം നടത്തും.

## പരിശുദ്ധാത്മാവ് എന്ന വക്കീൽ

പാരക്ലീത്ത (Paracletos) ആയ ആത്മാവിനെ അയച്ചുതരും എന്നാണ് കർത്താവ് വാഗ്ദാനം ചെയ്തത്. കാര്യസ്ഥൻ, ഉപദേഷ്ടാവ്, ആശ്വാസപ്രദൻ, സഹായി, വാദിക്കുന്നവൻ എന്നൊക്കെ നാം പാരാക്ലീത്തോസ് എന്ന വാക്ക് തർജ്ജമ ചെയ്യാറുണ്ട്. 'നമ്മുടെ വിളി കേട്ട് അടുത്തുവന്ന് സഹായിക്കുന്നവൻ' എന്ന് ഈ വാക്കിന്റെ ആക്ഷരികാർത്ഥം. Paracletos എന്ന ഗ്രീക്ക് വാക്കിന്റെ കൃത്യമായ ലത്തീൻ തർജ്ജമയാണ് advocatus അഥവാ അഡ്വക്കേറ്റ്. അപ്പോൾ പരിശുദ്ധാത്മാവിനെ പാരാക്ലീത്തോസ് അഥവാ അഡ്വക്കേറ്റ് ആയി സ്വീകരിച്ചിരിക്കുന്ന സമൂഹമാണ് പെന്തിക്കൊസ്തിയുടെ സമൂഹം. ഈ സമൂഹത്തെ അന്ത്യകാലത്ത് ന്യായാസനങ്ങളിലേക്കും നീതിപീഠങ്ങളിലേക്കും പീഡകരായ മനുഷ്യർ വലിച്ചിഴയ്ക്കുമെന്നും കർത്താവ് പ്രവചിച്ചു. അപ്പോൾ എന്തു പറയും, എങ്ങനെ വാദിക്കും എന്നതിനെക്കുറിച്ച് ഭാരപ്പെടേണ്ട എന്ന് ക്രിസ്തു അപ്പോസ്തലൻമാരോട് കല്പിച്ചു. കാരണം പരിശുദ്ധാത്മാവ് തന്നെയാണ് അപ്പോഴും നമ്മുടെ പാരാക്ലീത്തോസ് അഥവാ അഡ്വക്കേറ്റ് (മർക്കോസ് 13:9-11).

## ആത്മാവിന്റെ യുഗം

സഭ യുഗാന്ത്യസമൂഹമാണെന്നു പറയുമ്പോൾ ഈ ലോകത്തിന്റെ അതിരിൽ വസിക്കുന്ന സമൂഹമാണെന്നാണ് സൂചന. സഭ ഇപ്പോൾ പൂർണ്ണമായും ഈ ലോകത്തിന്റേതല്ല. പൂർണ്ണമായും ദൈവരാജ്യത്തിലുമല്ല. തിന്മയും ഇരുട്ടുമുള്ള ലോകത്തിലായിരിക്കുന്ന സഭ ഇപ്പോൾ തിന്മയോട് സമരം ചെയ്തുകൊണ്ടാണ് ജീവിക്കുന്നത്. ഇപ്പോൾ സഭ അതിന്റെ പ്രവാചകധർമ്മം നിർവഹിക്കാൻ വിളിക്കപ്പെട്ടിരിക്കുന്നു. ഈ ലോകത്തിന് അനുരൂപമാകാതെ വരുവാനുള്ള ലോകത്തിന്റെ രൂപരേഖകൾ നമ്മുടെ ലോകത്തിന് നൽകുവാൻ സഭ വിളിക്കപ്പെട്ടിരിക്കുന്നു. വന്നവനും വരുവാനിരിക്കുന്നവനുമായവനാണ് സഭയുടെ നാഥൻ. അതുകൊണ്ട് വർത്തമാനകാലത്തിന്റേയും ഭാവിയുഗത്തിന്റേയും ഇടയിൽ നിന്നുകൊണ്ട് സഭ സാക്ഷ്യം നല്കുന്നു. ഈ ബോധമാണ് സഭയുടെ ഇടയജോലിയിലും, ഭരണകാര്യങ്ങളിലും, ഭൗതികജീവിതത്തിലും നമ്മെ വഴിനടത്തേ

ണ്ടത്. പരിശുദ്ധാത്മാവ് അപ്രതീക്ഷിതമായതിനെ പ്രത്യക്ഷമാക്കുന്നവനാണ്. ഭാവിയെ വർത്തമാനകാലത്തിലേക്കു സംവഹിക്കുന്നവനാണ്. അതിവിപുലമായ സാധ്യതകൾ നമുക്കു മുൻപിൽ തുറക്കുന്നവനാണ്. ഹൈന്ദവർ കൃതായുഗം, ത്രേതായുഗം, കലിയുഗം എന്നൊക്കെ പറയുന്നതുപോലെ സഭ ജീവിക്കുന്നത് പരിശുദ്ധാത്മയുഗത്തിലാണ്, നിയമത്തിന്റെ യുഗത്തിലല്ല. പരിശുദ്ധാത്മയുഗം അന്ത്യയുഗമാണ്.

ഈ പശ്ചാത്തലത്തിൽ സൃഷ്ടിക്കുകയും നവീകരിക്കുകയും ചെയ്യുന്ന പരിശുദ്ധാത്മ ജീവനിൽ പദമൂന്നിയിരിക്കുന്ന ക്രിസ്തീയ സമൂഹത്തിന്റെ സവിശേഷധർമ്മങ്ങൾ എന്തെല്ലാമാണ് എന്ന് നോക്കാം.

### 1. ആഹ്വാനവും ആവാസവും

പരിശുദ്ധാത്മാവിനെ അനവരതം ആഹ്വാനം ചെയ്യുന്ന സമൂഹമാണ് ക്രിസ്തീയസഭ. നമ്മുടെ ആരാധനാക്രമത്തിലെ അതിപ്രധാനമായ ഒരു ഘടകമാണ് പരിശുദ്ധാത്മാഹ്വാനം അഥവാ ക്രൊയ്ത്തോദ് റൂഹോ. സഭയുടെ ജീവിതത്തിൽ ഉടനീളം അനുഷ്ഠിക്കേണ്ട ധർമ്മമാണ് ക്രൊയ്ത്തോദ് റൂഹോ. ആരാധനാക്രമത്തിലെ ഒരു കർമ്മം മാത്രമായി അതിനെ തരംതാഴ്ത്തരുത്.

പ്രസിദ്ധ ബ്രിട്ടിഷ് ഓർത്തഡോക്സ് ചിന്തകനായ കാലിസ്റ്റൊസ് വെയർ നമ്മുടെ കൈകൾ കൊണ്ട് കാണിക്കാവുന്ന മൂന്ന് മുദ്രകളെപ്പറ്റി പറയുന്നുണ്ട്.

(a) കൈപ്പത്തികൾ ചുരുട്ടി മുഷ്ടികളാക്കി കാണിക്കുക. ഇത് ആക്രമണം, ഭീഷണി, സമരം തുടങ്ങിയവയെ സൂചിപ്പിക്കുന്നു. നാം സമരഭീഷണി മുഴക്കുന്നതും ചിലപ്പോൾ ആക്രമിക്കുന്നതും മുഷ്ടി ചുരുട്ടിയാണല്ലോ. സഭാസംരക്ഷണം എന്ന മഹത്തായ കൃത്യത്തിൽ നാം ഏർപ്പെടുന്നത് പലപ്പോഴും മുഷ്ടി ചുരുട്ടിയാണ്. വസ്തുക്കളെയും സ്വത്തുക്കളെയും ഇറുകിപ്പിടിക്കുന്നതിന്റെ സൂചനയും ഇത് നൽകുന്നു.

(b) കൈകൾ അലസമായി താഴേക്ക് തൂക്കിയിടുക. തികഞ്ഞ നിഷ്ക്രിയത്വമാണ് ഇത് കാണിക്കുക. ഒന്നിലും താത്പര്യമില്ലാത്ത, ഒന്നിനോടും ആഭിമുഖ്യമില്ലാത്ത, നിഷേധാത്മകമായ അലസതയുടെ അടയാളമാണിത്.

(c) കൈകൾ മുകളിലേക്ക് ഉയർത്തിപ്പിടിക്കുക. വി. കുർബാനയിൽ നാം കൂടെക്കൂടെ കാണിക്കുന്ന ഒരു കൈമുദ്രയാണിത്. ഒന്നാം നൂറ്റാണ്ടിൽ റോമിലെ ഭൂഗർഭഗുഹകളിൽ വരച്ചിരിക്കുന്ന ക്രിസ്തീയ ചിത്രങ്ങളിൽ ഒന്ന് കൈകൾ ആകാശത്തിലേക്കുയർത്തി, മുകളിലേക്ക് മിഴികളുയർത്തി നിൽക്കുന്ന ഒരു സ്ത്രീയുടെ രൂപമാണ്. സഭയുടെ പ്രാർഥന

യുടെ ഏറ്റവും പുരാതനമായ ഒരു പ്രതീകമാണിത്. ഇത് പരിശുദ്ധാത്മാ ഹ്വാനമാണ്. നിവർത്തിയ വിരലുകളും, ആകാശത്തിലേക്കുയർത്തിയ കൈകളും, പരിശുദ്ധാത്മാവിന്റെ വരവർഷങ്ങളെ സ്വീകരിക്കാൻ തയ്യാ റായി നില്ക്കുന്നു. സഭയുടെ അതിപ്രമുഖമായ ധർമ്മമാണിത്. സർവ്വസൃ ഷ്ടിക്കുംവേണ്ടി, ദൈവസന്നിധിയിൽ എഴുന്നേറ്റുനിന്ന്, സ്വർഗത്തിലേക്ക് കൈകളുയർത്തുക. തുറന്നു നീട്ടിയ കൈകൾ തന്നെ ഹൃദയത്തെയും പ്രതീക്ഷാനിർഭരമായ ആത്മാവിനെയും കുറിക്കുന്നു. ഇത് മഹത്തായ കാത്തിരിപ്പാണ്. പരിശുദ്ധാത്മാവിനുവേണ്ടി കാത്തിരുന്ന ആദിമസഭ യുടെ കാത്തിരുപ്പു തന്നെയാണിത്. ഈ കൈമുദ്രയിൽ ആക്രമണ വാസനയോ ഭീഷണിയോ വസ്തുവകകളിൽ അള്ളിപ്പിടിക്കാനുള്ള ആർത്തിയോ ഇല്ല. അലസതയോ നിഷ്ക്രിയത്വമോ ഇതിലില്ല. ആത്മ ദാനങ്ങൾ സ്വീകരിക്കാൻ സുസജ്ജമായ സമൂഹത്തെയും വ്യക്തിയെയും ഇത് കുറിക്കുന്നു.

ഈ കൈമുദ്രയോടൊപ്പം നമ്മുടെ വി. കുർബാനയിൽ മറ്റൊരു മുദ്ര കൂടി നാം കാണിക്കുന്നു. അത് പരിശുദ്ധാത്മാവിന്റെ ആവസിപ്പിക്കലാണ്. കൈകളുയർത്തി വിരലുകൾ വിടർത്തി ആത്മാവിനെ നാം സ്വീകരിക്കു ന്നു. റൂഹായെ അപ്പത്തിൻമേലും വീഞ്ഞിൻമേലും നാം ആവസിപ്പിക്കു ന്നു. ഈ അപ്പവും വീഞ്ഞും വസ്തുമയമായ ഈ പ്രപഞ്ചത്തിന്റെയും മനുഷ്യവർഗ്ഗത്തിന്റെയും പ്രതീകമാണ്. അങ്ങനെ അപ്പത്തിലും വീഞ്ഞി ലുംകൂടെ ദൈവത്തിന് സ്തോത്രകാഴ്ചയായി നാം സമർപ്പിക്കുന്ന ഈ പ്രപഞ്ചത്തിൻമേലും മനുഷ്യജാതിയിൻമേലും പരിശുദ്ധാത്മാവിനെ നാം ആവസിപ്പിക്കുന്നു. സഭയുടെ അതിമഹത്തായ പൗരോഹിത്യ ശുശ്രൂഷ യാണിത്. സർവ്വസൃഷ്ടിയിൻമേലും സ്രഷ്ടാവിന്റെ ജീവദായകമായ മുദ്ര നാം പതിക്കുന്നു. ആദിയിൽ വെള്ളത്തിൻമേൽ പരിവർത്തിച്ച ആത്മാവ് ഇന്ന് സഭയുടെ വിളി കേട്ട്, തന്റെ സൃഷ്ടിയിൻമേൽ ആവസിക്കുന്നു. അതുകൊണ്ടാണ് ക്രൊയ്ത്തോട് റൂഹോ സഭയുടെ പരമമായ ധർമ്മമാണ് എന്ന് സൂചിപ്പിച്ചത്. ഇത് അനശ്വരമായ പെന്തിക്കൊസ്തിയുടെ അനു ഭവമാണ്.

ഭരണഘടനയും, നിയമങ്ങളും, ധർമ്മസ്ഥാപനങ്ങളും, സാമൂഹ്യപ്രവ ർത്തനങ്ങളും സഭയ്ക്കുണ്ടാകാം. പക്ഷേ, നിരന്തരം അത്യുന്നതങ്ങളി ലേക്ക് കൈകളുയർത്തി പരിശുദ്ധാത്മാവിനെ ആഹ്വാനം ചെയ്യുന്നെങ്കിൽ മാത്രമേ സഭയ്ക്കു ജീവനുണ്ടാകയുള്ളൂ. മുഷ്ടി ചുരുട്ടാതെയും, കൈ കൾ അലസമായി താഴ്ത്തിയിടാതെയും ജാഗ്രതയോടെ നാം കൈകളു യർത്തണം. ഇങ്ങനെ വിശ്വാസത്തോടും, പ്രത്യാശയോടും കൂടി കൈക ളുയർത്തുന്നതാണ് സഭയുടെ ധർമ്മമെന്നു നമ്മുടെ ജനങ്ങളേയും, ആത്മായനേതാക്കൻമാരെയും നാം പഠിപ്പിക്കുകയും ചെയ്യേണ്ടിയി രിക്കുന്നു.

പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നത് തന്റെ സ്വന്തം ഇഷ്ടപ്രകാരമാണോ അതോ നമ്മുടെ ആഹ്വാനമനുസരിച്ചാണോ എന്ന് ഇവിടെ ഒരു ചോദ്യം ചോദിക്കാവുന്നതാണ്. ഇതു രണ്ടും തമ്മിൽ പരസ്പര വൈരുദ്ധ്യം ഒന്നും ഇല്ല എന്ന് ചൂണ്ടിക്കാണിക്കാവുന്നതാണ്. പരിശുദ്ധാത്മാവ് കാറ്റടിക്കുന്നതുപോലെ സ്വന്തം ഇഷ്ടമനുസരിച്ച് പ്രവർത്തിക്കുന്നു. കൊർന്നല്യോസിന്റെ ഭവനത്തിൽ പത്രോസ് പ്രസംഗിച്ചുകൊണ്ടിരുന്നപ്പോൾതന്നെ സ്നാനമേൽക്കുന്നതിനു മുമ്പ് പരിശുദ്ധാത്മാവ് ജാതികളുടെമേൽ ആവസിക്കുന്നതായി നാം കാണുന്നു (അപ്പോ. പ്ര. 10:44). വേറൊരിടത്ത് സ്നാനത്തിനു ശേഷം കുറെ കഴിഞ്ഞ് പത്രോസിന്റേയും യോഹന്നാന്റേയും കൈവയ്പിനാൽ ശമര്യക്കാരിൽ പരിശുദ്ധാത്മാവ് ആവസിക്കുന്നതായും നാം കാണുന്നു (അപ്പോ. പ്ര. 8:15–17). ഏതായാലും സഭയുടെ ചുമതല ബോധപൂർവ്വം പരിശുദ്ധാത്മാവിനെ വിളിച്ചുവരുത്തുകയാണ്. അതിനതീതമായ എല്ലാ സ്വാതന്ത്ര്യവും ആത്മാവിനുണ്ട്.

### 2. സൃഷ്ടിശക്തിയുതിർക്കുന്ന സമൂഹം

സൃഷ്ടിക്കുന്നവനായ പരിശുദ്ധാത്മാവിൽ ജീവിക്കുന്ന സഭയുടെ രണ്ടാമത്തെ ധർമ്മം സൃഷ്ടിക്കുക എന്നതാണ്. സൃഷ്ടിശക്തി (creativity) ആത്മാവിന്റെ അതിമഹത്തായ ദാനമാണ്. സഭയുടെ ആന്തരികജീവന്റെ ലക്ഷണമാണ് അതിന്റെ ബാഹ്യമായ സർഗപ്രവണത (creativity). പെന്തിക്കൊസ്തി ദിവസം പരിശുദ്ധാത്മാവിന്റെ സൃഷ്ടിശക്തിയുടെ പ്രതീകമായി പ്രത്യക്ഷപ്പെട്ടത് അഗ്നിനാളങ്ങളാണ്. അഗ്നിയെ സാധാരണ വിനാശകനായിട്ടാണ് നാം കാണുന്നത്. പക്ഷേ, ജീവൻ നഷ്ടപ്പെട്ട് ഉണങ്ങിക്കരിഞ്ഞ വസ്തുക്കളെയാണ് സാധാരണ അഗ്നി നശിപ്പിക്കുന്നത്. ഇരുണ്ട രാത്രിയിൽ തീക്കുണ്ഡത്തിൽ കത്തിയുയരുന്ന അഗ്നിനാളങ്ങളെ നോക്കി അല്പസമയം ധ്യാനിക്കുന്ന ആർക്കും മനസ്സിലാകും അഗ്നി വിനാശകനല്ല, നേരെമറിച്ച് അതിസാന്ദ്രമായ ശക്തിയുടെ ഉറവിടമാണെന്ന്. ഉജ്ജ്വലമായ വീര്യം പ്രസരിപ്പിക്കുന്ന സൃഷ്ടിയുടെ ഉറവിടമാണത്. ജീവനോടു ജീവനും ശോഭയോടു ശോഭയും കൂട്ടിച്ചേർക്കുന്നവനാണ് അഗ്നി. ഭാരതീയ സങ്കൽപത്തിൽ അഗ്നി ദേവനാണ്. പഞ്ചഭൂതങ്ങളിലൊന്നാണ്. അഗ്നിസാക്ഷിയായിട്ടാണ് നല്ല കാര്യങ്ങൾ നിർവ്വഹിക്കുന്നത്. അഗ്നി സൂര്യന്റെ മാർഗ്ഗമാണ്. അതുകൊണ്ട് ജീവന്റെ പ്രഭവസ്ഥാനവുമാണ്. സൃഷ്ടിശക്തിയുറ്റ അഗ്നിനാളങ്ങൾ എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നു. അവ മുകളിലേക്ക് മാത്രം ഉയർന്നു കത്തുന്നു. സൃഷ്ടിശക്തിയുള്ള ഒരു സമൂഹത്തിന്റെ അന്തരാത്മാവിനെ വരച്ചുകാണിക്കാൻ ഇതിൽപ്പരം ശക്തമായ മറ്റൊരു പ്രതീകമില്ല. വെറുതെയല്ല ആത്മാവിന്റെ ആവാസം അഗ്നിനാവുകൾപോലെ ആദിമസഭയ്ക്ക് അനുഭവപ്പെട്ടത്.

യഹൂദപാരമ്പര്യങ്ങളിൽ നിന്നും, ജീവൻ നഷ്ടപ്പെട്ട യഹൂദ ഓർത്തഡോക്സിയിൽനിന്നും ക്രിസ്തീയസഭയെ വിമോചിപ്പിച്ചതും വേർതിരിച്ചതും ആത്മാവിന്റെ സൃഷ്ടിശക്തിയായിരുന്നു. ന്യായപ്രമാണത്തിന്റേയും യഹൂദവിശ്വാസത്തിന്റെയും മുഴുവൻ പ്രതീകമായിരുന്ന പരിച്ഛേദന ക്രിസ്ത്യാനികൾ അനുഷ്ഠിക്കേണ്ട എന്ന് യരുശലേം സുന്നഹദോസ് നിശ്ചയിച്ചത് അന്ന് ഏറ്റം വിപ്ലവകരമായ ഒരു തീരുമാനമായിരുന്നു. ആ തീരുമാനം "പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയ"തിന്റെ ഫലമാണെന്ന് അപ്പോസ്തോലന്മാർ പ്രഖ്യാപിക്കുന്നു. ഇതുപോലെ അനേകം തീരുമാനങ്ങൾ എടുക്കാൻ ആദിമസഭയെ സഹായിച്ചത് സഭയുടെ ഉള്ളിൽ കത്തിജ്വലിച്ച പരിശുദ്ധാത്മാവിന്റെ അഗ്നിയായിരുന്നു. ഈ സൃഷ്ടിശക്തിക്ക് രണ്ടു വശമുണ്ടായിരുന്നു.

ഒരു വശത്ത്, ചൈതന്യം നഷ്ടപ്പെട്ടതും, അർത്ഥശൂന്യവുമായ പാരമ്പര്യങ്ങളെ മുഖംനോക്കാതെ, ഭയപ്പെടാതെ കത്തിച്ചുകളയുക. മറുവശത്ത് ആത്മാവിന്റെ അനേകം വരങ്ങളെ സമൂഹം പ്രാപിച്ച് ദൈവത്തെ സ്തുതിച്ചുകൊണ്ട് ലോകത്തിന് ദിവ്യശക്തിയുടെ പ്രവാഹങ്ങൾ ഒഴുകുന്ന പുതിയപുതിയ ഉറവകൾ സൃഷ്ടിക്കുക. ആയിരങ്ങൾ മാനസാന്തരപ്പെട്ടതും സുഖം പ്രാപിച്ചതും, അപ്പോസ്തോലൻമാർ "ലോകത്തെ കീഴ്മേൽ മറിക്കുന്ന" ശക്തിയുടെ ഉടമകളായിത്തീർന്നതും ഈ പുതിയ സൃഷ്ടിശക്തിയുടെ ഫലമാണ്. ഇന്നും സഭയിൽ അനശ്വരമായ പെന്തിക്കൊസ്തിയുടെ അനുഭവം കൈവരണമെങ്കിൽ ഈ രണ്ടു കാര്യങ്ങളും പ്രസക്തമാണ്.

നമ്മുടെ സഭ നൂറ്റാണ്ടുകളായി സ്വാതന്ത്ര്യത്തിനുവേണ്ടി അത്യദ്ധ്വാനം ചെയ്യുകയാണ്. മറ്റുള്ളവർ ഓരോ തരത്തിൽ നമ്മുടെ സ്വാതന്ത്ര്യം കവർന്നെടുത്തുകൊണ്ടിരുന്നു. പക്ഷേ, നമ്മുടെ തനിമ (identity) യും സ്വാതന്ത്ര്യവും വീണ്ടെടുക്കണമെങ്കിൽ നാം സൃഷ്ടിക്കുന്ന ഒരു സമൂഹമായി മാറണം. സുറിയാനി പാരമ്പര്യം ഒരുകാലത്ത് അതീവ സർഗശക്തിയുള്ള ഒന്നായിരുന്നു. പക്ഷെ, നാം അന്തോഖ്യൻ സുറിയാനിക്കാരുമായി ബന്ധപ്പെടുന്ന 17-ാം നൂറ്റാണ്ടാകുമ്പോഴേക്ക് അവരുടെ സൃഷ്ടിശക്തിയെല്ലാം നശിച്ച് ആചാരാനുഷ്ഠാനങ്ങളിൽ മാത്രം മുഴുകിയ ഒരു പാരമ്പര്യമായി മാറിയിരുന്നു അത്. നിർഭാഗ്യവശാൽ മരവിച്ചു തുടങ്ങിയ ആ പാരമ്പര്യമാണ് കുറെയേറെ നാം സ്വീകരിച്ച് വിലമതിച്ചത്. നമുക്ക് വലിയ പരിശുദ്ധൻമാർ ഉണ്ടായെങ്കിലും നമ്മുടെ പശ്ചാത്തലത്തിൽ പ്രാർത്ഥനകളോ വേദശാസ്ത്ര വ്യാഖ്യാനങ്ങളോ, വേഷവിധാനങ്ങളോ, ഉണ്ടാക്കാൻ നാം കാര്യമായി ശ്രമിച്ചില്ല. നാം തനിമയും, സ്വാതന്ത്ര്യവും പ്രാപിക്കാതിരുന്നതു മൂലം വീണ്ടും വീണ്ടും നാം അധികാരമോഹികളായവരുടെ ആക്രമണത്തിന് വിധേയരായിക്കൊണ്ടിരുന്നു. നാം

തിരസ്കരിക്കേണ്ടിയിരുന്ന പല സംഗതികളും ഓർത്തഡോക്സിയുടെ പേരിൽ നാം സ്വീകരിച്ചു ബഹുമാനിച്ചു.

പരിശുദ്ധാത്മാവാണ് നമ്മുടെ സൃഷ്ടിയുടെ ഉറവിടം. നാം സമൂഹമായി ആ മഹാശക്തിയിലേക്ക് തിരിയുകയും പരിശുദ്ധാത്മാവിനും, നമുക്കും ഒരു പോലെ തോന്നുന്ന കാര്യങ്ങൾ ഭയമില്ലാതെ നടപ്പിലാക്കി ഇവിടെ ആത്മാവിന്റെ ജ്വാലകളുയർത്തണം. അപ്പോൾ നമ്മുടെ ക്രിസ്തീയ സമൂഹം നിർഭയമായ സ്വാതന്ത്ര്യം പ്രാപിക്കും.

### 3. ആത്മാവും ആവരണവും

മൂന്നാമതായി, പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്ന ഒരു സമൂഹം അതിന്റെ ബാഹ്യരൂപങ്ങളെ ആന്തരിക ശക്തിക്ക് വിധേയപ്പെടുത്തുന്നു. ഒരു ഉദാഹരണം കൊണ്ട് ഇത് വ്യക്തമാക്കാം. ഒരു മുട്ടയ്ക്ക് അതിന്റേതായ പ്രത്യേക ആകൃതി നൽകുന്നത് അതിന്റെ തോടാണ് എന്നു നമുക്കറിയാം. അപ്പോൾ മുട്ടയ്ക്ക് നിശ്ചിതമായ രൂപമുണ്ട്. പക്ഷേ, എന്തുകൊണ്ടാണ് മുട്ടത്തോട് വളരെ നേർത്തതും തൊട്ടാൽ പൊട്ടുന്നതുമായിരിക്കുന്നത് എന്നു നമുക്കറിയാം. കാരണം മുട്ടയുടെ സത്ത സ്ഥിതി ചെയ്യുന്നത് അതിനുള്ളിലെ കരുവിലാണ്. ആ മുട്ടക്കരു വികസിച്ച് വളരുന്നതുവരെയുള്ള താൽക്കാലികമായ രൂപം മാത്രമാണ് മുട്ടയ്ക്കുള്ളത്. വളർന്നുവരുന്ന ആന്തരിക ജീവന് എപ്പോൾ വേണമെങ്കിലും വഴിമാറിക്കൊടുക്കാൻ തയ്യാറായിട്ടിരിക്കുന്നതുകൊണ്ടാണ് മുട്ടത്തോട് അത്ര നേർത്തതായിരിക്കുന്നത്. പക്ഷിക്കുഞ്ഞിന്റെ വികാസത്തെ തടസ്സപ്പെടുത്താതെ താല്കാലികമായി സംരക്ഷിക്കുക മാത്രമാണ് മുട്ടത്തോടിന്റെ ധർമ്മം. പൂർണ്ണമായ ഒരു ഉദാഹരണമല്ലെങ്കിലും ക്രിസ്തീയസമൂഹത്തെ ഒരു മുട്ടയോട് ഉപമിക്കാമെന്ന് തോന്നുന്നു.

യേശുക്രിസ്തുവിന്റെ ശരീരമായ സഭയുടെ ആന്തരികജീവൻ പരിശുദ്ധാത്മാവാണ്. പരിശുദ്ധാത്മാവ് നമ്മുടെ സമൂഹത്തിനുള്ളിൽ വികസിക്കാൻ വിതുമ്പുകയാണ്. ആത്മാവ് നമ്മുടെയുള്ളിൽ ഞരങ്ങുന്നു (The Spirit groans in us) എന്ന് പ. പൗലോസ് ശ്ലീഹാ പറയുന്നതിൽ ഒരു പക്ഷേ ഈ സംഗതിയും ഉൾപ്പെട്ടിരിക്കാം. പക്ഷേ, ആത്മാവ് ഇവിടെ ബന്ധിക്കപ്പെട്ടിരിക്കയില്ല. സർവ്വവ്യാപിയായ ആത്മാവു തന്നെയാണ് ക്രിസ്തീയ സമൂഹമാകുന്ന മുട്ടയുടെമേൽ അടയിരുന്ന് അതിന്റെയുള്ളിൽ ആത്മാവിനെ വിരിയിക്കുന്നത്. അകത്തും പുറത്തും ആത്മാവു തന്നെ. ആത്മാവ് വിളിക്കുന്നു. ആത്മാവ് ഉത്തരം പറയുന്നു. The Spirit calls and the Spirit responds. ഇതോടൊപ്പം ക്രിസ്തീയസമൂഹം ആത്മമയമായിത്തീരുന്നു.

ആത്മാവിന്റെ ചൂട് സ്വാഭാവികമായി ലഭിക്കുമ്പോൾ സമൂഹത്തിന്റെ പുറന്തോടും പൊട്ടി ഉള്ളിലെ ജീവനു വഴിനൽകും. ഭരണഘടനകളും

നിയമങ്ങളും ചട്ടങ്ങളും ആചാരങ്ങളും എല്ലാം താൽക്കാലികമാണെന്ന് നാം മനസ്സിലാക്കണം. ഇവയൊന്നും ദൈവരാജ്യത്തിലേക്കു കടക്കയില്ല. അവിടെവരെ നമ്മുടെ ജീവനെ പൊതിഞ്ഞു നിൽക്കുന്ന പുറന്തോടാണ് അവ. നാം ആദ്യം കണ്ടതുപോലെ യുഗാന്ത്യസമൂഹമായ സഭ അതിന്റെ എല്ലാ ബാഹ്യരൂപങ്ങളെയും ആന്തരികമായ ആത്മാവിന്റെ വികാസപരിണാമങ്ങൾക്കു വിധേയമാക്കുന്നു.

പുറന്തോടിനെ കഴിയുന്നത്ര നേർത്തതായി സൂക്ഷിക്കണം എന്ന് മനസ്സിലാക്കാതെ ചിലപ്പോൾ ആന്തരികജീവനെ സംരക്ഷിക്കാനുള്ള വ്യഗ്രതയിൽ നാം അതിനെ കനത്തിൽ സിമന്റ് ഇട്ട് ഉറപ്പിക്കാൻ ശ്രമിക്കാറുണ്ട്. പക്ഷേ, ജീവൻ ശ്വാസംമുട്ടി മരിക്കുന്നു. മുട്ടയുടെ ഉദാഹരണം അപൂർണ്ണമാണെന്ന് നമുക്കറിയാം. ക്രിസ്തീയസമൂഹത്തെ സംബന്ധിച്ചിടത്തോളം ആന്തരികജീവന്റെ നിത്യമായ വികാസമാണ് സംഭവിക്കുന്നത്. അതുകൊണ്ട് ബാഹ്യരൂപങ്ങൾക്ക് തുടരെത്തുടരെയുള്ള അഴിച്ചുപണികൾ നടത്തേണ്ടതുണ്ട്. ആരാധനാരീതികളിലും വേഷവിധാനങ്ങളിലും, ഭരണമാതൃകകളിലും, സംവിധാനങ്ങളിലുമെല്ലാം നാം ആത്മാവിന്റെ നിയോഗം അനുസരിച്ച് പുതുക്കം പ്രാപിച്ചുകൊണ്ടിരിക്കണം. ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ മുന്നോടിയായി വന്ന യോഹന്നാൻ സ്നാപകൻ പറഞ്ഞു. 'അവനോ വളരേണം, ഞാനോ കുറയേണം.' ബാഹ്യഘടനകൾ അന്തരാത്മാവിനെക്കുറിച്ച് ഇതുതന്നെ പറയണം. അന്ധമായ ഏതെങ്കിലും ഓർത്തഡോക്സിയുടെ പേരിൽ നാം ആത്മാവിനെ ഞെരുക്കാനിടയാകരുത്. ബാഹ്യമായ നല്ല പരിവർത്തനങ്ങൾ ആന്തരികവളർച്ചയുടെ ലക്ഷണമാണ്. ജീവനുള്ള പാമ്പ് ഇടയ്ക്കിടെ പടംപൊഴിക്കുന്നു. ചത്ത പാമ്പ് ഒരിക്കലും പടം പൊഴിക്കുന്നില്ല.

### 4. ഭയത്തിൽ നിന്ന് വിമോചനം

ആത്മാവിൽ വേരൂന്നിയ സമൂഹം അതിന്റെ രോഗങ്ങളെ പെട്ടെന്ന് വിവേചിച്ചറിഞ്ഞ് ആത്മാവിന്റെ ഔഷധം പ്രയോഗിക്കുന്നു. ലോകത്തിലായിരിക്കുന്നതുകൊണ്ട് ക്രിസ്തീയസമൂഹത്തിന് ഇടയ്ക്കിടെ രോഗം ബാധിക്കാം. ആദിമ ക്രിസ്തീയസമൂഹത്തിലും കലഹം, അഭിപ്രായഭിന്നതകൾ, വിദ്വേഷം, ഭിന്നത എന്നിവ തലപൊക്കുന്നതായി നാം അപ്പോസ്തലപ്രവൃത്തിയിൽ കാണുന്നുണ്ട്. പക്ഷേ, അപ്പോസ്തലികസമൂഹം അതിനെ പെട്ടെന്ന് തിരിച്ചറിഞ്ഞ്, അതിനു പ്രത്യൗഷധം ചെയ്യുന്നു.

ചെറിയ സമൂഹങ്ങൾക്കുണ്ടാകാവുന്ന ഒരു പ്രധാന മാനസികരോഗമാണ് ഭയം. സ്വന്തം നിലനില്പ് അപകടത്തിലാകുമെന്ന ഭയം എപ്പോഴുമുണ്ടാകും. അതുമൂലം മറ്റുള്ളവരെ സംശയത്തോടെ നോക്കാനും, കടന്നാക്രമിക്കാനും, എപ്പോഴും പ്രതിരോധത്തിന്റെ മനോഭാവം നിലനിർത്താനും

ഇടയായേക്കാം. ഇതിന്റെ മറുവശത്തുള്ള ഒരു മാനസികരോഗമാണ് megalomania അഥവാ സ്വന്തം മഹത്വത്തെക്കുറിച്ചുള്ള അതിരുകവിഞ്ഞ ആത്മവിശ്വാസം. വ്യക്തികൾക്കു ബുദ്ധിഭ്രമവും മറ്റും പിടിപെടുന്നതു പോലെ സമൂഹത്തിനും മാനസികമായ വികൽപ്പങ്ങൾ ഉണ്ടാകാം. ഉള്ളിലുള്ള ഭയത്തെ മറച്ചുവയ്ക്കുന്നതിന് സ്വന്തം പാരമ്പര്യത്തെക്കുറിച്ചും, പൗരാണികത്വത്തെക്കുറിച്ചും നാം വീമ്പിളക്കിയേക്കാം. എല്ലാ സമൂഹങ്ങ ൾക്കും കുറെയൊക്കെ ഭയവും മഹത്വഭ്രാന്തും കാണും. പക്ഷേ, ഒരളവിൽ കവിയുമ്പോൾ അത് രോഗമാകുന്നു. അതുകൊണ്ട് നമ്മുടെ സമൂഹം ഒന്നും പുതുതായി സൃഷ്ടിക്കാതിരിക്കയും എപ്പോഴും പുറകോട്ടുനോക്കി പാരമ്പര്യം, പൗരാണികത്വം എന്നിവയെക്കുറിച്ച് പറയാനുള്ള പ്രവണത കാണിക്കയും ചെയ്യുന്നുണ്ടെങ്കിൽ സമൂഹം രോഗഗ്രസ്തമാണെന്ന് നാം മനസ്സിലാക്കണം. സൃഷ്ടിശക്തിയുടെ ഉറവയായ പരിശുദ്ധാത്മാവിലുള്ള കൂടുതൽ ആശ്രയവും വിനയപരിശീലനവും പുതിയ പുതിയ രീതിയിലുള്ള ആത്മാവിഷ്കാരവുമാണ് ഇവയ്ക്ക് മറുമരുന്ന്.

ഭയം ചിലപ്പോൾ ബാഹ്യമായ ശക്തിപ്രകടനങ്ങളിൽ അഭയം തേടാറുണ്ട്. റാസകളുടെ പ്രൗഢിയും, ഘോഷയാത്രകളുടെ നീളവും, ഗാംഭീര്യവുംകൂട്ടി സമൂഹത്തിന്റെ ശക്തി പ്രകടനത്തിന് നാം ഒരുങ്ങാറില്ലേ? ഇത് ആത്മാവിന്റെ ശക്തിയല്ല, നേരെമറിച്ച് ഉൾഭയത്തിന്റെ മറ്റൊരു മുഖമാണ് കാണിക്കുന്നത്.

### 5. പരിശുദ്ധാത്മാവും സാഹസികമായ ഭാവിയും

അവസാനമായി, ആത്മാവിന്റെ സൃഷ്ടിയായ സമൂഹം എപ്പോഴും സാഹസികമായ ആത്മീയ സംരംഭങ്ങളിൽ ഏർപ്പെടുന്ന സമൂഹമാണ്. ആദിമ ക്രൈസ്തവസമൂഹം ക്രിസ്തുവിനെ സാക്ഷിച്ചത് അദ്ഭുതകരമായ സാഹസികതയോടെയാണ്. കോപഭ്രാന്തരായി പല്ലുകടിച്ചുകൊണ്ട് കല്ലെറിയുവാൻ തയ്യാറായി ചുറ്റുംനിൽക്കുന്ന യഹൂദൻമാരുടെ മദ്ധ്യത്തിൽനിന്ന് പരിശുദ്ധാത്മാവ് നിറഞ്ഞവനായി സ്വർഗത്തിലേക്ക് ഉറ്റുനോക്കിക്കൊണ്ട് സ്തേഫാനോസ്: “ഇതാ സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്ത് നിൽക്കുന്നതും ഞാൻ കാണുന്നു” എന്ന് വിളിച്ചുപറഞ്ഞു. ഇത് ആദിമസമൂഹത്തിന്റെ സാഹസികമായ ദർശനമാണ്. ഇതിൽ ഉജ്ജ്വലമായ പ്രവാചകദർശനം കത്തിനിൽക്കുന്നു. ഇതാണ് യഥാർത്ഥ സാക്ഷ്യം അഥവാ martyria. ലോകനിയമങ്ങളുടെ യുക്തികളുടെയും അവ ഉന്നയിക്കുന്ന പ്രതികൂലതകളുടെയും മദ്ധ്യത്തിൽ നമ്മുടെ സമൂഹം പരിശുദ്ധാത്മാവ് നിറഞ്ഞ് തുറന്നിരിക്കുന്ന സ്വർഗ്ഗവും അവിടെ മനുഷ്യപുത്രൻ പിതാവിന്റെ വലത്തുഭാഗത്ത് നിൽക്കുന്നതും കാണണം. ഈ മഹത്തായ ദർശനം നമുക്കു

ണ്ടെങ്കിൽ കല്ലെറിയാൻ ചീറിയടുക്കുന്ന സമൂഹത്തെ നാം ഭയപ്പെടു കയില്ല. നമ്മുടെ ദർശനം മൂടിവയ്ക്കാതെ നാം ഉച്ചത്തിൽ ഉൽഘോഷി ക്കും. മനുഷ്യരുടെ യുക്തിയും നിയമവും, ന്യായാസനങ്ങളും നമുക്കെതി രെ വാതിലടയ്ക്കുമ്പോൾ ആ വാതിലുകളിൽ തന്നെയല്ല നാം മുട്ടേണ്ടത്. അപ്പോൾ അവ സൃഷ്ടിക്കുന്ന ഇരുട്ടിൽ തുറന്നിരിക്കുന്ന സ്വർഗം കാണാ ൻ നമ്മുടെ സമൂഹത്തിന് ആത്മശക്തിയുണ്ടാകണം. സ്തേഫാനോസി നെപ്പോലെ പരിശുദ്ധാത്മാവിൽ നിറഞ്ഞെങ്കിൽ മാത്രമേ തുറന്നിരിക്കുന്ന സ്വർഗം കാണുവാൻ നമുക്ക് കഴിവ് ലഭിക്കുകയുള്ളൂ. അല്ലെങ്കിൽ നാം വീണ്ടും മനുഷ്യരുടെ വാതിലുകളിൽ വ്യർത്ഥമായി മുട്ടിക്കൊണ്ടിരിക്കും.

സാഹസികമായ ആത്മീയസംരംഭം (spiritual adventure) പരിശുദ്ധാ ത്മാവിന്റെ നടത്തിപ്പ് എന്ന കർത്തൃവാഗ്ദാനത്തിൽ വിശ്വസിച്ചുകൊണ്ട് അബ്രഹാമിനെപ്പോലെ അജ്ഞാതദേശത്തേക്കുള്ള തീർത്ഥാടനമാണ്. അവിടേക്ക് ദൈവത്തിന്റെ കരങ്ങൾ നമ്മെ നയിക്കുന്നുവെന്നും അത്യദ്ഭു തകരമായ ഭാവിയിലേക്ക് നമ്മെ അവൻ നടത്തുമെന്നും നാം വിശ്വാസ ത്തിലൂടെ മാത്രം അറിയുന്നു. "Sayings of the Desert Fathers" എന്ന പുസ് തകത്തിൽ അബ്ബാ യൗസേഫ് എന്ന ആത്മീയ ഗുരുവിന്റെ അടുക്കൽ ഒരു യുവസന്യാസി വന്ന കഥ പറയുന്നുണ്ട്. യുവാവായ സന്യാസി ആചാര്യനോടു പറഞ്ഞു. "ഞാൻ എന്നാൽ കഴിയുന്നവിധമെല്ലാം വ്രത ങ്ങൾ എടുക്കയും, നിഷ്ഠയോടെ ആത്മീയജീവിതം നയിക്കയും, നിരന്തരം പ്രാർത്ഥിക്കയും ചെയ്യുന്നു. ഇനി എനിക്ക് എന്ത് ചെയ്വാൻ കഴിയും എന്ന് ഉപദേശിക്കണം." അബ്ബാ യൗസേഫ് ഒന്നും മറുപടി പറയാതെ എഴുന്നേറ്റ് സ്വർഗ്ഗത്തിലേക്കുനോക്കി രണ്ടു കൈകളും പ്രാർ ത്ഥനാപൂർവ്വം മുകളിലേക്കുയർത്തിപ്പിടിച്ചു. നിമിഷങ്ങൾ കഴിഞ്ഞ്, യുവസന്യാസി നോക്കിയപ്പോൾ പ്രാർത്ഥനാനിരതനായ ആചാര്യന്റെ മുകളിലേക്കു നീട്ടിയ പത്തുവിരലുകൾ, കത്തിജ്വലിക്കുന്ന പത്ത് അഗ്നിനാളങ്ങളായി ഉയരുന്നത് കണ്ടു. അബ്ബാ യൗസേഫ് ശിഷ്യനോട് പറഞ്ഞു: "നിന്റെ പ്രാർത്ഥന അഗ്നിജ്വാലകളായിത്തീരട്ടെ." സഭയുടെ പ്രാർത്ഥന ആത്മാവിന്റെ അഗ്നിനാളങ്ങളായിത്തീരട്ടെ.

"ആത്മാവും മണവാട്ടിയും വരിക എന്നു പറയുന്നു. കേൾക്കുന്നവരും വരിക എന്നു പറയട്ടെ" (വെളിപാട് 22:17). "മാറാ നാഥാ, കർത്താവായ യേശുവേ വരണമെ" (വെളിപാട് 22:21).

*(പുരോഹിതൻ, 1983)*

# 8



# ക്രിസ്തുവർഷവും ക്രിസ്തീയ വിശ്വാസവും

എ. ഡി. 1984. അന്നോ ദൊമിനി (Anno Domini) 'കർത്താവിന്റെ വർഷ'മാണ്. റോമാ സാമ്രാജ്യം ഔദ്യോഗികമായി ക്രിസ്തുമതം സ്വീകരിച്ചതിനു ശേഷമാണ്, കാലഗണനയ്ക്ക് അവർ 'കർത്താവിന്റെ വർഷം' ഉപയോഗിച്ചു തുടങ്ങിയത്. പിന്നീട് യൂറോപ്പിലുണ്ടായ ക്രിസ്തീയ രാഷ്ട്രങ്ങളെല്ലാം സ്വാഭാവികമായും ഇത് സ്വീകരിച്ചു. ക്രിസ്തുമത വിശ്വാസികളായിരുന്ന ഭരണാധിപന്മാർ ചരിത്രപുരുഷനായ യേശുക്രിസ്തുവിന്റെ ജനനത്തെ അടിസ്ഥാനമാക്കിയ കാലഗണനാ സമ്പ്രദായത്തെ അംഗീകരിച്ചു.

പക്ഷേ, 16-ാം നൂറ്റാണ്ടു മുതൽ ആരംഭിച്ച യൂറോപ്യൻ രാഷ്ട്രങ്ങളുടെ കൊളോണിയൽ വികസനത്തോടു കൂടിയാണ് മറ്റു ഭൂഖണ്ഡങ്ങളിൽ, ഈ കാലഗണന വ്യാപകമായിത്തീർന്നത്. ഇൻഡ്യാ, ചൈന തുടങ്ങിയ പുരാതന സംസ്ക്കാരങ്ങളിലെല്ലാം നിരവധി കാലഗണനാ സമ്പ്രദായങ്ങൾ നിലനിന്നിരുന്നു. അക്രൈസ്തവ ഭൂരിപക്ഷം വസിച്ചിരുന്ന ഏഷ്യയിലും ആഫ്രിക്കയിലും മറ്റും വ്യാപകമായി ക്രിസ്തുവർഷം സ്വീകരിക്കാനുള്ള പ്രധാന

കാരണം യൂറോപ്യൻ രാഷ്ട്രങ്ങളുടെ ആഗോളസ്വാധീനവും അധീശത്വ വുമായിരുന്നു. റോമാ സാമ്രാജ്യത്തിനു പുറത്തുണ്ടായിരുന്ന ക്രിസ്തീ യസഭകളെല്ലാം അതാതു ദേശത്തുണ്ടായിരുന്ന കാലഗണനയാണ് അനു ദിന കാര്യങ്ങൾക്ക് സ്വീകരിച്ചു വന്നത്. സഭയുടെ പെരുന്നാളുകളും മറ്റും നിർണ്ണയിക്കുന്നതിന് സഭയ്ക്കുള്ളിൽ 'മിശിഹാ കാലം' ഉപയോഗിക്കു മായിരുന്നു. പുരാതനമായ ക്രിസ്തീയ സഭ നിലനിന്നിരുന്ന കേരളത്തിലും അടുത്തകാലം വരെ സാധാരണജനങ്ങൾ കൊല്ലവർഷമാണ് ഉപയോ ഗിച്ചു വന്നത്. കൊളോണിയൽ ശക്തികളുടെ സ്വാധീനം മൂലം ആഗോ ളതലത്തിലും, സർക്കാർ തലത്തിലും 'മിശിഹാകാലം' ഉപയോഗിച്ചു തു ടങ്ങിയപ്പോൾ സാധാരണജനങ്ങളും അത് സ്വീകരിച്ചു. ഇപ്പോൾ ലോക ത്തിലെവിടെയും ക്രിസ്തുവർഷമാണ് പ്രായോഗികമായി ഉപയോഗിക്ക പ്പെടുന്നത്.

എന്നാൽ ഇതിനൊരു മറുവശമുണ്ട്. അമേരിക്കയിലും യൂറോപ്പിലു മുള്ള ക്രിസ്ത്യാനികൾ യേശുക്രിസ്തുവിന്റെ സുവിശേഷത്തെ അവ രുടെ സംസ്കാരത്തിന്റെ കുത്തകയാക്കാൻ ശ്രമിച്ചു. ഈ ശ്രമത്തിനു നിരവധി മുഖങ്ങളുണ്ട്. അതിലൊന്നാണ് ചരിത്രത്തെ പാശ്ചാത്യമായ കാഴ്ചപ്പാടിൽ മാത്രം വ്യാഖ്യാനിക്കുവാനുള്ള ശ്രമം. കൊളംബസ് അമേ രിക്ക 'കണ്ടുപിടിച്ചു'വെന്ന് യൂറോപ്യന്മാർ ചരിത്രമെഴുതുമ്പോൾ, കൊളം ബസിന് എത്രയോ ദശനൂറ്റാണ്ടുകൾ മുൻപ് അമേരിക്കയിൽ ജീവിച്ചു തുടങ്ങിയ അമേരിക്കൻ ആദിവാസികളായ റെഡ് ഇൻഡ്യാക്കാർ പരി ഹാസപൂർവ്വം ചിരിക്കുകയും ചിലപ്പോൾ കോപാക്രാന്തരാകുകയും ചെയ്യുന്നു. ഏതാണ്ടിതുപോലെയാണ്, എല്ലാ സംസ്കാരങ്ങളിലും ആദി മുതൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന യേശുക്രിസ്തുവിനെ ലോകരക്ഷ കനായി വിനയപൂർവ്വം സ്വീകരിക്കുന്നതിനു പകരം, ക്രിസ്തുവിനെ സ്വന്തം സംസ്കാരത്തിന്റെ കുത്തകയായി, സ്വന്തം ചരിത്രവീക്ഷണം മറ്റുള്ളവരുടെ മേൽ അടിച്ചേല്പിക്കുവാൻ പാശ്ചാത്യ ശക്തികൾ ചെയ്യുന്ന ശ്രമം.

'ക്രിസ്തു, ചരിത്രത്തിന്റെ മദ്ധ്യത്തിൽ നിലകൊള്ളുന്നു. അവൻ ചരി ത്രത്തെ B. C യെന്നും A. D യെന്നും രണ്ടായി വിഭജിച്ചിരിക്കുന്നു. അതു കൊണ്ട് അവൻ ലോകചരിത്രത്തിന്റെ കർത്താവാകുന്നു. അതുകൊണ്ട് ക്രിസ്തു സർവ്വലോകത്തിന്റെയും രക്ഷകനാകുന്നു.' ഇങ്ങനെയാണ് പൊതുവെ പാശ്ചാത്യ ക്രിസ്തീയ ചരിത്ര വീക്ഷണം ക്രിസ്തുവിനെ അവതരിപ്പിക്കുന്നത്. ഇത് ക്രിസ്തീയ ദൈവശാസ്ത്രത്തിനും ശാസ്ത്രീയ വീക്ഷണത്തിനും ഒട്ടും നിരക്കാത്ത ഒരു പ്രസ്താവനയാണ്. അക്രൈ സ്തവ സഹോദരങ്ങളിൽ കഠിനമായ പ്രതികരണം ഉളവാക്കുന്ന പ്രസ്താ വനയാണ്. 'ക്രിസ്തു വർഷം' ഏതെല്ലാം രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവുമായ കാരണങ്ങളാലാണ് ലോകത്തിൽ വ്യാപകമായ

തെന്ന് വിശദമായി ചിന്തിക്കുമ്പോൾ, അതിൽ ക്രിസ്ത്യാനികൾക്ക് വലിയ അഭിമാനത്തിന് വകയൊന്നുമില്ലെന്ന് വ്യക്തമാകും. രാഷ്ട്രീയ അടിമത്തം, സാമ്പത്തിക ചൂഷണം, സാംസ്കാരിക വിധേയത്വം എന്നിവയ്ക്കെല്ലാം ലോകത്തിലെ നല്ലൊരു പങ്ക് ജനങ്ങളെ വിധേയരാക്കിയിട്ടാണ് യൂറോപ്യൻ രാഷ്ട്രങ്ങൾ 'ക്രിസ്തുവർഷം' പരത്തിയത്. ക്രിസ്തുവർഷത്തിലൂടെയാണ് ക്രിസ്തു അവരുടെ നോട്ടത്തിൽ ചരിത്രത്തിന്റെ നടുനായകത്വം വഹിക്കുന്നതും ലോകരക്ഷകനായിത്തീർന്നതും. ഇവിടെ പാശ്ചാത്യശക്തികളുടെ ചരിത്രപരമായ അഹന്തയ്ക്കും ധാർഷ്ട്യത്തിനും ഉപകരണമായി യേശുക്രിസ്തുവിനെ തരംതാഴ്ത്തുകയാണ്. യൂറോപ്പിൽ ഒരു സംസ്കാരമുണ്ടാകുന്നതിനു മുൻപ്, സർവ്വ സംസ്കാരങ്ങൾക്കും മുൻപായി, പ്രപഞ്ച ചരിത്രത്തിന്റെ ആദിനിമിഷങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന, ചരിത്രത്തിന്റെ ഉൽഘാടകനും ലക്ഷ്യവുമായ വചനമായ ദൈവമായ ക്രിസ്തുവിനെ കാണാൻ ഈ അഹന്തയ്ക്കു കഴിയാതെ പോകുന്നു.

'മിശിഹാ കാലത്തിന്' തിരിച്ചടികൾ ആരംഭിച്ചു തുടങ്ങിയിട്ടുണ്ട്. ഈ തിരിച്ചടികൾ ഉണ്ടാകുന്നതിനു പല കാരണങ്ങൾ ഉണ്ടെങ്കിലും അതിൽ കുറെ ഉത്തരവാദിത്തം ക്രിസ്ത്യാനികളുടെ പ്രത്യേകിച്ചും പാശ്ചാത്യ ക്രൈസ്തവ ശക്തികളുടെ ചരിത്രപരമായ അഹന്തയ്ക്കാണെന്ന് സമ്മതിക്കേണ്ടിയിരിക്കുന്നു. മുസ്ലീം രാഷ്ട്രങ്ങളിൽ, അവരുടെ സാമ്പത്തിക ശക്തി ഏറുന്നതനുസരിച്ച് ക്രിസ്തുവർഷം പിൻതള്ളപ്പെട്ടുകൊണ്ടിരിക്കയാണ്. ഇൻഡ്യയിൽ ആർ. എസ്. എസ്. പോലെയുള്ള വർഗ്ഗീയ ശക്തികൾ ഇനിയും കൂടുതൽ കൂടുതൽ ശക്തി പ്രാപിക്കാനാണിടയുള്ളത്. ഈ രീതിയിൽ പോയാൽ എ.ഡി. രണ്ടായിരമാവുമ്പോഴേക്ക് ഇൻഡ്യയിൽ നിന്ന് 'അന്നോ ഡൊമിനി' അപ്രത്യക്ഷമാകും. പകരം മറ്റേതെങ്കിലുമൊരു കാലഗണനയായിരിക്കും ഉപയോഗത്തിൽ വരുക.

ഇങ്ങനെയുള്ള പരിണാമങ്ങളെ ഭയപ്പെടുന്ന ക്രിസ്ത്യാനികൾ വളരെയുണ്ട്. കാരണം തങ്ങളുടെ വിശ്വാസത്തെ ചില പ്രത്യേക സാംസ്കാരിക ധാരണകളിലും ചിന്താശൈലികളിലും അവർ ഭദ്രമാക്കി വച്ചിരിക്കയാണ്. സാംസ്കാരികവും ചിന്താപരവുമായ ഇത്തരം കൂടുകൾ പൊളിഞ്ഞു പോകുമ്പോൾ അവരുടെ വിശ്വാസത്തിന്റെ ഭദ്രതയും നഷ്ടപ്പെടുന്നു. സകലത്തിന്റെയും കാരണഭൂതനായ ദൈവത്തിലും തന്റെ നിത്യപുത്രനായ യേശുക്രിസ്തുവിലുമുള്ള യഥാർത്ഥ വിശ്വാസം സകല ഭയത്തെയും നമ്മിൽ നിന്ന് ദൂരീകരിക്കുന്നു. സകല മനുഷ്യരോടും സ്നേഹവും ബഹുമാനവും ആചരിക്കാൻ അത് നമ്മെ സഹായിക്കുന്നു. സംസ്കാരങ്ങൾ മാറിമറിഞ്ഞാലും ചിന്താരീതികൾ വ്യത്യാസപ്പെട്ടാലും നിത്യനായ ദൈവത്തിനും തന്റെ സ്നേഹത്തിനും മാറ്റമില്ല.

# 9



# ഞായറാഴ്ച:
# എട്ടാം ദിവസം

ഞായറാഴ്ച ആചരണത്തിന്റെ അടിസ്ഥാനം യേശുക്രിസ്തുവിന്റെ ഉയിർപ്പാണ് എന്നതിൽ സംശയമില്ല. യഹൂദന്മാരുടെ ശാബതിന്റെ പിറ്റേദിവസം വരുന്ന ഞായറാഴ്ച ക്രിസ്ത്യാനികൾ ആചരിച്ചു തുടങ്ങിയില്ലായിരുന്നുവെങ്കിൽ, ഇന്നും ഒരു പക്ഷേ മറ്റു ദിവസങ്ങൾ പോലെ ഒരു സാധാരണദിവസമായി മാത്രം അത് പഞ്ചാംഗങ്ങളിൽ നിലനിൽക്കുമായിരുന്നു. ഓരോ ആഴ്ചയിലും ആചരിക്കുന്ന ഉയിർപ്പു പെരുന്നാളാണ് ഞായറാഴ്ച. രണ്ടാംനൂറ്റാണ്ടിന്റെ ആരംഭം മുതൽക്കു തന്നെ, ഞായറാഴ്ചയുടെ ദൈവശാസ്ത്രപരമായ പ്രാധാന്യത്തെക്കുറിച്ച് വിശദീകരണങ്ങളുണ്ടായി. അന്ത്യോഖ്യയിലെ വിശുദ്ധ ഇഗ്നാത്തിയോസ് മഗ്നീഷ്യക്കാർക്കെഴുതിയ ലേഖനത്തിൽ പറയുന്നു. "പഴയ ക്രമപ്രകാരം ജീവിച്ചു വന്നവർ പുതിയ പ്രത്യാശയിലേക്ക് കടന്നിരിക്കുന്നു, അവർ ഇനിമേൽ ശാബത് ആചരിക്കുന്നില്ല. പ്രത്യുത ക്രിസ്തു തന്റെ മരണം മൂലം നമ്മുടെ ജീവനെ ഉയർത്തിയ ഞായറാഴ്ചയാണ് അവർ ആചരിക്കുന്നത്." ക്രിസ്തുവിന്റെ ഉയിർപ്പു ദിവസമായ ഞായറാഴ്ചയുടെ പ്രാധാന്യം

കാണിക്കാൻ മറ്റു മൂന്നു പ്രതീക സൂചനകൾ കൂടി പുരാതന ക്രിസ്ത്യാനികൾ നൽകി: (1) യഹൂദന്മാരുടെ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമാണ് ഞായർ. (2) റോമൻ പഞ്ചാംഗമനുസരിച്ച് സൂര്യന്റെ ദിവസമാണ് ഞായർ. (3) ഞായറാഴ്ച എട്ടാം ദിവസമാണ്. ആദ്യത്തെ രണ്ടും നമുക്ക് മനസ്സിലാക്കാൻ പ്രയാസമില്ല. 'ഞായറാഴ്ച എട്ടാം ദിവസം' എന്ന പുരാതന ക്രൈസ്തവ സങ്കല്പത്തിന്റെ ദൈവശാസ്ത്രപരമായ അർത്ഥം എന്താണെന്നാണ് നമുക്ക് നോക്കേണ്ടത്.

## ഏഴിൽ നിന്ന് എട്ടിലേക്ക്

രണ്ടാം നൂറ്റാണ്ടിൽത്തന്നെ, 'ബർന്നബാസിന്റെ ലേഖന'ത്തിലും രക്തസാക്ഷിയായ ജസ്റ്റിന്റെ (Justin Martyr) 'യഹൂദനായ ത്രിഫോയുമായുള്ള സംവാദം' എന്ന കൃതിയിലും ഞായറാഴ്ചയെ എട്ടാം ദിവസമെന്ന് പരാമർശിക്കുന്നുണ്ട്. ഈ രണ്ട് കൃതികളും യഹൂദന്മാർക്കെതിരെ, ക്രിസ്തീയ വിശ്വാസത്തിന്റെ മേന്മയെ ഉയർത്തിപ്പിടിപ്പിക്കുന്നവയാണ്. യഹൂദന്മാരുടെ ശാബതിൽ നിന്ന് ഞായറാഴ്ചയുടെ പ്രാധാന്യത്തിലേക്ക് നീങ്ങുന്നതിന്റെ പ്രതീകമാണ് ഏഴാം ദിവസത്തിൽ നിന്ന് എട്ടാം ദിവസത്തിലേക്കുള്ള മാറ്റം. ഏഴാം ദിവസമായ ശാബത് ന്യായപ്രമാണത്തിന്റെയും എട്ടാം ദിവസമായ ഞായർ സുവിശേഷത്തിന്റെയും സൂചനയായിട്ടാണ് ഇവിടെ വ്യവഹരിക്കപ്പെടുന്നത്. മാത്രവുമല്ല, എട്ടാം ദിവസമായ ഞായർ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസവുമാണ്. സൃഷ്ടി ആരംഭിച്ചതിനെക്കുറിക്കുന്നതാണല്ലോ ആഴ്ചയിലെ ഒന്നാം ദിവസം. അപ്പോൾ ഞായർ പഴയ സൃഷ്ടിയുടെയും യേശുക്രിസ്തുവിന്റെ ഉയിർപ്പുമൂലം ജനിച്ച പുതിയ സൃഷ്ടിയുടെയും ദിവസമാണ്. യഹൂദന്മാരുടെ ശാബതായ ഏഴാം ദിവസത്തിനില്ലാത്ത ഈ പ്രത്യേകത ഞായറാഴ്ചയെ ഉയർത്തിക്കാണിക്കുന്നതിന് ക്രിസ്തീയ ചിന്തകർ ഉപയോഗിച്ചു. യഹൂദചിന്തയിൽ സൃഷ്ടിയുടെ ആറു ദിവസങ്ങൾ ഈ ലോകത്തിന്റെയും ഏഴാം ദിവസം ഭാവിജീവിതത്തിലെ നിത്യവിശ്രമത്തിന്റെയും പ്രതീകമായി വ്യാഖ്യാനിക്കപ്പെട്ടിരുന്നു. ഈ പ്രതീകം തന്നെ വേറൊരു വിധത്തിൽ ക്രിസ്ത്യാനികൾ ഉപയോഗിച്ചു. ശാബത് അടക്കമുള്ള ഏഴു ദിവസങ്ങൾ (ആഴ്ചവട്ടം) ഈ ലോകത്തിന്റെയും, ആഴ്ചവട്ടത്തിനു പുറത്ത് വീണ്ടും ആരംഭിക്കുന്ന ഞായറാഴ്ച (എട്ടാം ദിവസം, ഒന്നാം ദിവസം) ഭാവി ലോകത്തിന്റെയും പ്രതീകമായി കരുതപ്പെട്ടു. "ക്രിസ്തുവിന്റെ ഉയിർപ്പിന്റെ നന്മ ഉൾക്കൊള്ളുന്ന എട്ട് എന്ന സംഖ്യ ഭാവിലോകത്തിന്റെ പ്രതിച്ഛായയാണെ"ന്ന് മൂന്നാം നൂറ്റാണ്ടിൽ ഓറിജൻ എഴുതി.

യഹൂദന്മാരുടെ ചില മതപരമായ കൃതികളിലും ദാർശനികനായ പിത്തഗോറസിന്റെ പേരിലറിയപ്പെട്ടിരുന്ന ചില യവന ചിന്താരീതികളിലും എട്ടാംദിവസത്തെക്കുറിച്ച് പരാമർശനങ്ങളുണ്ട്. എങ്കിലും ക്രിസ്തീയ പാര

മ്പര്യത്തിലാണ് പുതിയൊരു ചരിത്രദർശനത്തിന്റെ അടിസ്ഥാനമായി 'എട്ടാം ദിവസ'മെന്ന പ്രതീകം ഉപയോഗിക്കപ്പെടുന്നത്. പ്രധാനമായും നാലാം നൂറ്റാണ്ടിൽ കപ്പദോക്യയിലെ പ്രശസ്തരായ വി. ബസേലിയോസ്, നാസിയൻസിലെ വി. ഗ്രീഗോറിയോസ്, നിസ്സായിലെ വി. ഗ്രീഗോറിയോസ് എന്നിവരുടെ കൃതികളിലാണ് ഈ പുതിയ ചരിത്രദർശനം ഉരുത്തിരിയുന്നത്. പാശ്ചാത്യ പാരമ്പര്യത്തിലും ഈ പ്രതീകം ഉപയോഗിക്കപ്പെടുന്നുണ്ടെങ്കിലും കർത്താവിന്റെയും വിശുദ്ധന്മാരുടെയും സഹസ്രാബ്ദ വാഴ്ച എന്ന ആശയവുമായി അത് കൂടിച്ചേർന്ന്, വ്യത്യസ്തമായ ഒരു ചരിത്ര വീക്ഷണമാണ് അവിടെ ഉണ്ടാകുന്നത്.

## വി. ബസേലിയോസിന്റെ വിശദീകരണം

എഴുതപ്പെട്ട ഉപദേശങ്ങളോടൊപ്പം പ്രാധാന്യമുള്ള എഴുതപ്പെടാത്ത ചില പാരമ്പര്യങ്ങൾ അപ്പോസ്തോലന്മാരിൽ നിന്ന് ലഭിച്ചിട്ടുണ്ട് എന്നു വി. ബസേലിയോസ് അദ്ദേഹത്തിന്റെ 'പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള' പ്രബന്ധത്തിൽ പറയുന്നു. കിഴക്കോട്ടു തിരിഞ്ഞു നിന്ന് പ്രാർത്ഥിക്കുക, കുരിശു വരയ്ക്കുക തുടങ്ങിയവയാണ് ഈ പാരമ്പര്യത്തിൽ അദ്ദേഹം ഉൾപ്പെടുത്തുന്നത്. അക്കൂട്ടത്തിലാണ് 'എട്ടാം ദിവസമായ ഞായറാഴ്ച' കുമ്പിടാതെ, നിവിർന്നു നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നതിനെപ്പറ്റി പരാമർശിക്കുന്നത്: "ആഴ്ചയിലെ ഒന്നാം ദിവസം നാം എഴുന്നേറ്റ് നിന്നുകൊണ്ടാണ് പ്രാർത്ഥന നടത്തുന്നത്. എന്നാൽ പലർക്കും അതിന്റെ കാരണം അറിഞ്ഞുകൂടാ. നാം ക്രിസ്തുവിനോടു കൂടെ ഉയിർത്തെഴുന്നേറ്റിരിക്കുന്നതിനാൽ ഉയരത്തിലുള്ളത് അന്വേഷിക്കണമെന്നുള്ളത് കൊണ്ടു മാത്രമോ (കൊലോ. 3:1), ഉയിർപ്പു ദിവസം നമുക്കു ലഭിച്ചിരിക്കുന്ന ദൈവകൃപയെക്കുറിച്ച് നാം ഓർക്കണമെന്നുള്ളതു കൊണ്ടു മാത്രമോ അല്ല അന്നേ ദിവസം നാം നിവർന്നു നിന്നു കൊണ്ട് പ്രാർത്ഥിക്കുന്നത്. ഈ കാരണങ്ങളോടൊപ്പം തന്നെ, ഈ ദിവസം (ഞായറാഴ്ച) ഒരു വിധത്തിൽ ഭാവിയുഗത്തിന്റെ പ്രതിച്ഛായ (eikon) കൂടിയായതു കൊണ്ട് നാം എഴുന്നേറ്റ് നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നു. അതുകൊണ്ട് തന്നെയാണ് മോശ ദിവസങ്ങളുടെ ഉത്ഭവ തത്വമായ ഈ ദിവസത്തെ (ഞായറാഴ്ചയെ) 'ഒന്നാമത്തേത്' എന്ന് വിളിക്കാതെ 'ഒന്ന്' (അതുല്യമായത്) എന്ന് നാമകരണം ചെയ്തത്. ഒരേ ദിവസം തന്നെ ക്രമമായി ആവർത്തിക്കുന്നു എന്ന മട്ടിൽ, 'സന്ധ്യയായി, ഉഷസുമായി ഒരു ദിവസം' എന്നാണ് അദ്ദേഹം പറയുന്നത്. അതുകൊണ്ടാണ് ഈ ദിവസം ഒരേ സമയം ഒന്നും (അതുല്യമായതും) എട്ടാമത്തേതുമായിരിക്കുന്നത്. യഥാർത്ഥത്തിൽ ഒന്നും വാസ്തവത്തിൽ എട്ടാമത്തേതുമായിരിക്കുന്ന ഈ ദിവസത്തെക്കുറിച്ചായിരിക്കാം സങ്കീർത്തനക്കാരൻ ചില സങ്കീർത്തനങ്ങളുടെ ശീർഷകങ്ങളിൽ സൂചിപ്പിക്കുന്നത് (സങ്കീ. 6, 12). കാലനിബദ്ധമായ നമ്മുടെ ഇപ്പോഴത്തെ അവസ്ഥ

യ്ക്കു ശേഷം വരുന്ന സമ്പൂർണ്ണമായ അവസ്ഥയെയാണ് അത് സൂചിപ്പിക്കുന്നത്. അതായത് അവസാനമില്ലാത്ത ദിവസം. സന്ധ്യയോ നാളെയോ ഇല്ലാത്ത ദിവസം. ഒടുക്കമോ വാർദ്ധക്യമോ ഇല്ലാത്ത യുഗം. അപ്പോൾ, അടിസ്ഥാനപരമായ ഒരാവശ്യം എന്ന നിലയ്ക്കാണ്, ഈ ദിവസം എഴുന്നേറ്റ് നിന്നുകൊണ്ട് പ്രാർത്ഥിക്കുവാൻ സഭ അതിന്റെ മക്കളെ പഠിപ്പിക്കുന്നത്. കാരണം അനശ്വര ജീവനെക്കുറിച്ചുള്ള തുടർച്ചയായ അനുസ്മരണം മൂലം അതിലെത്തിച്ചേരാനുള്ള മാർഗ്ഗങ്ങളെ നാം അവഗണിക്കാതിരിക്കാൻ ഈ അനുഷ്ഠാനം നമ്മെ സഹായിക്കുന്നു."

തുടർന്ന് പെന്തിക്കോസ്തിയെപ്പറ്റിയാണ് വി. ബസ്സേലിയോസ് പറയുന്നത്. ഏഴ് ദിവസങ്ങളുള്ള ഏഴ് ആഴ്ചവട്ടങ്ങൾ കൂടുമ്പോൾ അതിനു പുറത്തുവരുന്ന അൻപതാം ദിവസമാണല്ലോ പെന്തിക്കോസ്തി. ആഴ്ചവട്ടത്തിനു പുറത്തുവരുന്ന എട്ടാംദിവസത്തിന്റെ മറ്റൊരു രൂപമാണിത്. ആ ദിവസവും എഴുന്നേറ്റ് നിന്നുകൊണ്ട് പ്രാർത്ഥിക്കേണ്ടത് ആവശ്യമാണെന്ന സഭാനിയമത്തെ വി. ബസ്സേലിയോസ് വിശദീകരിക്കുന്നു. പാപം ചെയ്ത് മണ്ണിനും മരണത്തിനും അധീനമായ നമ്മുടെ സ്വഭാവത്തിന്റെ സൂചനയായി നാം ഭൂമിയിൽ കുമ്പിടുന്നു. മുട്ടുകൾ നിവർത്തി എഴുന്നേറ്റ് നിന്ന് തലയുയർത്തി പ്രാർത്ഥിക്കുന്നത് ദൈവം സ്നേഹപൂർവ്വം നമുക്ക് നൽകിയ നിത്യജീവന്റെ പ്രത്യാശയിലാണ്.

മുകളിൽ ഉദ്ധരിച്ച വി. ബസ്സേലിയോസിന്റെ ചിന്തകൾ മറ്റു കപ്പദോക്യൻ പിതാക്കന്മാരും വിശദമാക്കുന്നുണ്ട്. നമ്മുടെ ആരാധനക്രമങ്ങളിൽ പ്രത്യേകിച്ചും പെന്തിക്കോസ്തിയുടെയും ഉയിർപ്പിന്റെയും പ്രാർത്ഥനകളിൽ എട്ടാം ദിവസമെന്ന ആശയത്തിന് ഊന്നൽ കൊടുത്തിരിക്കുന്നത് ഈ പിതാക്കന്മാരുടെ ചിന്തയുടെ അടിസ്ഥാനത്തിലാണ്. മേലുദ്ധരിച്ച ഭാഗവുമായി താരതമ്യം ചെയ്യുന്നതിന് നമ്മുടെ ചില പ്രാർത്ഥനാഭാഗങ്ങൾ താഴെ കൊടുക്കുന്നു.

പുതുഞായറാഴ്ചയുടെ രാത്രി ഒന്നാം കൗമായുടെ സെദ്റയിൽ നിന്ന്: *"ഏഴാം ദിവസം നീ വിശ്രമിച്ചു കൊണ്ട് എല്ലാ നിദ്രിതരെയും ആശ്വസിപ്പിച്ചു. ഈ ആത്മീയാശ്വാസം ഒരിക്കലും അവസാനിക്കുന്നതല്ല. ഏഴെന്നുള്ളതിനാൽ നല്ലവരും ദുഷ്ടന്മാരും ശാബതു സ്വീകരിപ്പാനിരിക്കുന്നു. അപ്പോൾ ഇഹത്തിലെ ഏഴെന്നുള്ളത് നീങ്ങിപ്പോകും. അങ്ങനെ എട്ടെന്നുള്ള പുതിയ ദിവസമാകും. അത് രാവും പകലുമില്ലാത്തതും സന്ധ്യയും ഉഷസ്സും ചേരാത്തതുമായ ആദ്യത്തേതും അവസാനത്തേതുമായ ഏകദിവസമായിരിക്കും. അന്നു മറ്റൊരു നിത്യ സൂര്യന്റെ ശോഭയുണ്ടായിരിക്കും. പ്രകൃത സൃഷ്ടിയുടെ പദാർത്ഥത്തിനു മാറ്റം വരും. എന്നാൽ അതിന്റെ സത്തിനു വ്യതിയാനം ഉണ്ടാകയില്ല."*

ഉയിർപ്പിനുശേഷം രണ്ടാം ഞായറാഴ്ചയുടെ പ്രഭാതത്തിന്റെ സെദ്റാ: *"ഒന്നാമത്തേതും എട്ടാമത്തേതുമായ ഈ ദിവസം മാനുഷിക യുക്തിക്കും ആലോചനയ്ക്കും അതീതമായി സകല സൃഷ്ടിയുടെയും ലക്ഷ്യത്തിന് ആരംഭം കുറിച്ചു. ഉൽകൃഷ്ടമായ അതിന്റെ ക്രമീകരണത്തെപ്പറ്റി ശലോമോൻ ഉപമയായി പറഞ്ഞിട്ടുണ്ട്. ഏഴിനും എട്ടിനും ഓഹരി കൊടുക്കണമെന്ന് പറഞ്ഞിരിക്കുന്നു (സഭാപ്രസംഗി 11:2). ഈ ലോകത്തിൽ ധാർമ്മിക ജീവിതം നയിക്കുമ്പോൾ എട്ടാമത്തെ അന്ത്യനാളിൽ പരലോകത്തിൽ പ്രതിഫലം സിദ്ധിക്കുന്നു. അവിടെ രാവും പകലുമെന്ന വ്യത്യാസമില്ല... എട്ട് എന്നുള്ള സംഖ്യയെ എട്ടാം ദിവസമുള്ള ചേലാകർമ്മത്താൽ പൂർവ്വപിതാക്കന്മാർ പണ്ട് സൂചിപ്പിച്ചു."*

പെന്തിക്കോസ്തി ഒന്നാം ശുശ്രൂഷയുടെ ലിത്താനിയ: *"ആത്മീയമായ നടപടികൾ മൂലം അനശ്വരമായ പ്രകാശത്തിലും ജീവനിലും ആനന്ദിക്കത്തക്കവണ്ണം പെന്തിക്കോസ്തിയുടെയും ഞായറാഴ്ചകളുടെയും വിശുദ്ധ ദിവസങ്ങളിൽ നിവർന്നു നിന്ന് പ്രാർത്ഥിക്കുവാൻ ഞങ്ങൾക്ക് കൃപ നൽകിയവനേ, നിന്നോട് ഞങ്ങൾ അപേക്ഷിക്കുന്നു."*

പെന്തിക്കോസ്തി രണ്ടാം ശുശ്രൂഷയുടെ ലിത്താനിയ: *"ദൈവോചിതമായ നിന്റെ പുനരുത്ഥാനം മൂലം പാപപതനത്തിൽ നിന്ന് ഞങ്ങളെ ഉദ്ധരിച്ചതു കൊണ്ട് മാത്രമല്ല, ഞായറാഴ്ച പെന്തിക്കോസ്തി ദിവസങ്ങൾ ഭാവിലോകത്തിന്റെ പ്രതിച്ഛായയാകയാൽ ഞായറാഴ്ച പെന്തിക്കോസ്തി ദിവസങ്ങളിൽ ഒരുമിച്ചു കൂടി നിവർന്നു നിന്നുകൊണ്ട് (ബ്കൗമോ ശാഫീറോ) പ്രാർത്ഥന നടത്തണമെന്ന് ഞങ്ങളെ പഠിപ്പിച്ച മിശിഹാ തമ്പുരാനെ, വിശുദ്ധ ശ്ലീഹന്മാരെ വിശുദ്ധാത്മ നൽവരം മൂലം നീ പൂർത്തീകരിച്ച ഈ വിശുദ്ധ ദിവസത്തിലെ ആരാധന വഴിയായി ആ ദൈവിക നൽവരങ്ങളാൽ ഐശ്വര്യം പ്രാപിച്ച് ദൃശ്യരും അദൃശ്യരുമായ ഞങ്ങളുടെ ശത്രുക്കളെ വിജയിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമേ എന്ന് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു."***

---

*വി. ബസ്സേലിയോസിന്റെ 'പരിശുദ്ധാത്മാവിനെകുറിച്ചുള്ള പുസ്തക'ത്തിലെ 27-ാം അദ്ധ്യായവുമായുള്ള ഈ പ്രാർത്ഥനാ ഭാഗത്തിന്റെ ആക്ഷരികമായ സാമ്യം വ്യക്തമാണ്. പാമ്പാക്കുട തർജ്ജമയിൽ, 'നല്ല നിലയിൽ ഒരുമിച്ചു കൂടി പ്രാർത്ഥിക്കണ'മെന്നാണ് കാണുന്നത്. സുറിയാനിയിലെ കൗമോ ശാഫീറോ (നല്ല നില) ഗ്രീക്കിൽ ബസ്സേലിയോസ് പറയുന്ന orthion schema യുടെ തർജ്ജമയായിരിക്കാം. orthos എന്ന വാക്കിന് വളവില്ലാത്തത്, നേരേയുള്ളത് എന്നൊക്കെയാണർത്ഥം. കുമ്പിടാതെ എഴുന്നേറ്റ് നിവർന്നു നിൽക്കുന്നതിനെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. ഗ്രീക്കു ഭാഷയിൽ anastasia എന്ന വാക്കിന്റെ ദ്വയാർത്ഥ സാദ്ധ്യതയും ബസേലിയോസ് തന്റെ കൃതിയിൽ ഉപയോഗിക്കുന്നുണ്ട്. ആക്ഷരികമായിപ്പറഞ്ഞാൽ 'വീണ്ടും നിൽക്കുക' എന്നാണീ വാക്കിനർത്ഥം. anastasis എന്നാൽ ഉയിർപ്പെന്നർത്ഥം. ഉയിർപ്പുദിവസമായ ഞായറാഴ്ച എഴുന്നേറ്റ് നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നതിന്റെ പ്രസക്തി വ്യക്തമാക്കുന്നിടത്ത് ഈ വാക്കിന്റെ ദ്വയാർത്ഥങ്ങൾ അദ്ദേഹം ഉപയോഗിക്കുന്നു.

കപ്പദോക്യൻ പിതാക്കന്മാർ വികസിപ്പിച്ച ചിന്തകൾ എങ്ങിനെ നമ്മുടെ ആരാധനക്രമങ്ങളിൽ പ്രതിഫലിക്കുന്നു എന്ന് കൂടി സൂചിപ്പിക്കുവാനാണ് ദീർഘമായി ഉദ്ധരിച്ചത്. വി. ബസ്സേലിയോസ് ഞായറാഴ്ചയെക്കുറിച്ച് ചിന്തിക്കുന്നത് പ്രഥമമായും ഉയിർപ്പിന്റെ അടിസ്ഥാനത്തിലാണല്ലോ. ഞായറാഴ്ച കുമ്പിടാതെ എഴുന്നേറ്റ് നിന്നു പ്രാർത്ഥിക്കുന്നതിന്റെ ആധാരം കൊലോ. 3:1 ഉദ്ധരിക്കുന്നതിൽ നിന്ന് വ്യക്തമാണ്; ക്രിസ്തുവിനോടു കൂടി ഉയിർത്തിരിക്കുന്നതുകൊണ്ട് നാം ഉയരത്തിലുള്ളത് അന്വേഷിക്കണം. എന്നാൽ, കർത്താവിന്റെ ഉയിർപ്പിന്റെ അനുസ്മരണവും ഏറ്റു പറച്ചിലും മാത്രമല്ല ഞായറാഴ്ചയുടെ പ്രാധാന്യം. അത് വരുവാനുള്ള യുഗത്തിന്റെ പ്രതീകം കൂടിയാണ്. ഞായറാഴ്ചയുടെ ഈ യുഗാന്ത്യ സ്വഭാവം മൂലം, കുമ്പിട്ടു ഭൂമിയോടു പറ്റിച്ചേർന്നു കിടക്കുന്ന ലൗകികരായ മനുഷ്യരെ നിത്യമായ ഭാവിയെക്കുറിച്ച് പ്രത്യാശയുള്ളവരാക്കി എഴുന്നേല്പിക്കുന്നു. അതിന്റെ അടയാളമായി നാം എഴുന്നേറ്റ് നിന്ന് പ്രാർത്ഥിക്കുന്നു.

## ആഴ്ചവട്ടവും ചരിത്രവൃത്തവും

ആഴ്ചവട്ട (cycle of the week) ത്തിന്റെ ചക്രം കാലത്തിന്റെ പ്രതീകമാണ് പിഥഗോറസിന്റെ ചിന്തയിൽ. കാരണം ആഴ്ച അതു തുടങ്ങുന്നിടത്തേക്കു മടങ്ങുന്നു. കാലവും കാലനിബദ്ധമായ ചരിത്രവും ചക്രം കണക്കേ വീണ്ടും വീണ്ടും ആവർത്തിക്കുന്നു. പാമ്പ് അതിന്റെ സ്വന്തം വാൽ വിഴുങ്ങുന്നതുപോലെ, ചരിത്രം അതിലേക്ക് തന്നെ മടങ്ങുന്നു. വൃത്തത്തിന് ആരംഭവും അവസാനവുമില്ലാത്തതു പോലെ, വൃത്തരൂപിണിയായ കാലം നിത്യതയുടെ പ്രതീകമാണ്. ഋതുക്കളുടെ ചാക്രിക ചലനത്തിന്റെ അടിസ്ഥാനത്തിൽ ഉരുത്തിരിഞ്ഞ ഈ ചാക്രിക ചരിത്ര വീക്ഷണമാണ് ആഴ്ചവട്ടത്തിൽ പ്രതിഫലിക്കുന്നത്. കാലികമായ നമ്മുടെ ലോകത്തെ അളക്കുന്നത് ഏഴുദിവസങ്ങളുള്ള ആഴ്ചവട്ടം കൊണ്ടാണ്.

ചരിത്രത്തെക്കുറിച്ചുള്ള ഈ യവനവീക്ഷണത്തെ ക്രിസ്തീയ വീക്ഷണം ഒട്ടും തന്നെ സ്വീകരിച്ചില്ല. കാരണം ചാക്രികമായി കറങ്ങുന്ന ചരിത്രം ഒരു വിഷമവൃത്തമാണ് സൃഷ്ടിക്കുന്നത് എന്ന് ക്രൈസ്തവ ചിന്തകർ കരുതി. അതൊരു കറങ്ങുന്ന കാരാഗൃഹം മാത്രമാണ്. ചലനവും മാറ്റവുമുണ്ടെന്ന് തോന്നിയാലും ആവർത്തന വിരസതയുടെ വെട്ടുകളിലേക്ക് ചരിത്രം മടങ്ങുന്നു. അതോടൊപ്പം വട്ടം കറങ്ങുന്നത് മനുഷ്യന്റെ പ്രത്യാശയാണ്. ചരിത്രത്തിന്റെ ഈ വിഷമവൃത്തത്തിനു പുറത്തു കടക്കാൻ വാതിലുകളൊന്നുമില്ലെങ്കിൽ മനുഷ്യന്റെ പ്രത്യാശയ്ക്ക് അർത്ഥമില്ലാതാവുന്നു. ഇവിടെയാണ് ഞായറാഴ്ച എട്ടാംദിവസമെന്ന ആശയം പ്രസക്തമാകുന്നത്. ഒന്നാം ദിവസം തുടങ്ങി ഏഴാം ദിവസമവസാനിക്കുന്ന ആഴ്ച വീണ്ടും ഒന്നാം ദിവസത്തിലേക്ക്

മടങ്ങാനുള്ള പ്രവണത കാണിക്കുന്നു. എട്ടാം ദിവസമെന്ന ആശയം ഈ വിഷമവൃത്തത്തെ തകർക്കുന്നു. അത് ചരിത്രത്തിന്റെ കാരാഗാരത്തിൽ പുതിയ വാതിൽ വെട്ടി വയ്ക്കുന്നു. എട്ടാംദിവസം അനശ്വര ജീവന്റെ, അനന്തമായ വളർച്ചയുടെ പ്രതീകമാണ്. ഒന്നാം ദിവസമായ ഞായറാഴ്ച കാലത്തിന്റെയും പഴയ സൃഷ്ടിയുടെയും തുടക്കത്തെ കാണിക്കുന്നു. അതുപോലെ തന്നെ ആ ദിവസം കർത്താവിന്റെ ഉയിർപ്പ് സംഭവിച്ചതുകൊണ്ട് അത് കാലാതീതമായി വളരുന്ന പുതിയ സൃഷ്ടിയുടെ ആരംഭവും കുറിക്കുന്നു. അങ്ങനെയാണ് ഞായർദിനം ഒന്നാംദിവസവും എട്ടാം ദിവസവുമാകുന്നത്.

**ഒന്നും എട്ടാമത്തേതും**

വി. ബസേലിയോസിന്റെ കൃതിയിൽ, ഒന്നാമത്തേത് (Prote) എന്നു മാത്രമല്ല, ഒന്ന് (mia) എന്നു കൂടി ഞായറാഴ്ചയെ വിശേഷിപ്പിക്കുന്നുണ്ട്. ഇവിടെ പിഥഗോറിയൻ ചിന്തയാണ് പ്രതിഫലിക്കുന്നത്. ഒന്നാമത്തേത് എന്നു പറയുമ്പോൾ ഒരു പരമ്പരയുടെ തുടക്കം എന്നാണർത്ഥം. അപ്പോൾ ഒന്നാമത്തേതും രണ്ടാമത്തേതും ഒരേ വർഗ്ഗത്തിൽ ഉൾപ്പെട്ടിരിക്കുന്നു. എന്നാൽ 'ഒന്ന്' (mia) എന്ന വാക്കിന് അതുല്യമായത് 'പരമ്പരയിൽപ്പെടാത്തത്', രണ്ടാമത്തേതിന്റേയും മൂന്നാമത്തേതിന്റേയും മറ്റും വർഗ്ഗത്തിൽപ്പെടാത്തത് എന്നാണർത്ഥം. അപ്പോൾ ഒന്നാം ദിവസമായ ഞായറാഴ്ച ക്രിസ്തീയമായ അർത്ഥത്തിൽ ഏഴു ദിവസങ്ങളുടെ പരമ്പരയിൽപ്പെടുന്നില്ല, ഏഴു ദിവസങ്ങളുടെ ആഴ്ചവട്ടം ചാക്രികമായ ചരിത്രത്തിന്റെ പ്രതീകമാകയാൽ ഞായറാഴ്ച അതിൽ നിന്ന് വിട്ടുനിൽക്കുന്നു. എങ്കിലും ഞായറാഴ്ചയിൽ ആഴ്ച തുടങ്ങുന്നതിനാൽ ആ ദിവസത്തെ മറ്റു ദിവസങ്ങളുടെ ആരംഭതത്വം (arche) എന്നു പറയാം. ഒരു (mia) ദിവസമെന്നും എട്ടാം ദിവസമെന്നും വിശേഷിപ്പിക്കുന്നതിനാൽ ചരിത്രത്തോടുള്ള ഞായറാഴ്ചയുടെ ബന്ധവും, ചരിത്രാതീതമായ അനശ്വരാവസ്ഥയുടെ പ്രതീകമെന്ന നിലയിൽ ചരിത്രത്തോടുള്ള അതിന്റെ ബന്ധമില്ലായ്മയും ഒരേ സമയം വ്യക്തമാകുന്നു. 'ഒന്ന്' എന്നു പറയുന്നതുമൂലം ഭാവി ലോകത്തിലെ ജീവിതം താരതമ്യമില്ലാതെ അതുല്യമായതും, മറ്റൊന്നിനാൽ പിൻതുടരപ്പെടാത്തതും, അവസാനമില്ലാത്തതുമാണെന്ന് സൂചിപ്പിക്കുന്നു. എട്ടാമത്തേത് എന്ന പ്രയോഗം മൂലം, ഏഴു ദിവസങ്ങൾ കൊണ്ട് സൂചിപ്പിക്കുന്നതും സ്ഥലകാല നിബദ്ധവുമായ ഈ ലോകത്തിനുശേഷം വരുന്ന നിത്യലോകത്തെ വ്യഞ്ജിപ്പിക്കുന്നു.

ചരിത്രത്തെക്കുറിച്ചുള്ള യവന വീക്ഷണവും സൃഷ്ടിയെക്കുറിച്ചുള്ള യഹൂദചിന്തയും ഉയിർപ്പിനെക്കുറിച്ചും പുതിയ സൃഷ്ടിയെക്കുറിച്ചുമുള്ള പുതിയനിയമ ദർശനവും സമഞ്ജസമായി സമ്മേളിപ്പിച്ച്, സഭയുടെ

അനുഭവത്തിന്റെയും അനുഷ്ഠാനത്തിന്റെയും അടിസ്ഥാനത്തിലാണ് വി. ബസ്സേലിയോസും മറ്റു കപ്പദോക്യൻ പിതാക്കന്മാരും ഒരു പുതിയ ചരിത്ര ദർശനത്തിന് രൂപം കൊടുക്കുന്നത്. ഈ ദർശനം കേവലം ചാക്രികമോ (cyclic) ഋതുരേഖയുടെ മാതൃക (linear) യിലോ അല്ല. ചരിത്രത്തിന്റെ നിയാമക ബിന്ദുക്കളായി വരുന്നത് ദൈവത്തിന്റെ ആദ്യസൃഷ്ടിയും ക്രിസ്തുവിന്റെ ഉയിർപ്പിലൂടെയുള്ള പുതിയ സൃഷ്ടിയുമാണ്. സഭയുടെ ജീവിതത്തിൽ, ഞായറാഴ്ച ദിവസം സൃഷ്ടിയുടെ രഹസ്യവും ചരിത്ര ത്തിന്റെ അന്തിമലക്ഷ്യവും കർത്താവിന്റെ ഉയിർപ്പിന്റെ അടിസ്ഥാന ത്തിൽ മനനം ചെയ്യപ്പെടുന്നു. ആഴ്ചവട്ടങ്ങൾക്കൊപ്പം പ്രത്യക്ഷമാകുന്ന ഞായറാഴ്ചകൾ ഭാവിയുടെ അതുല്യ ദർശനത്തിനു നമ്മെ സജ്ജരാ ക്കുന്നു. പ്രത്യാശാനിർഭരമായ ഈ ദർശനം ചരിത്രമെന്ന ആഴ്ചവട്ട ത്തിലെ ദിവസങ്ങളെ പ്രകാശപൂർണ്ണമാക്കുകയും എട്ടാം ദിവസത്തിന്റെ വെളിപാടിനായി അവയെ ഒരുക്കയും ചെയ്യുന്നു.

**അവലംബം**

1. Jean Danielou, *Bible et Liturgie*, Paris, 1958.
2. B. Pruche (ed.), *Basile de Cesaree, Sur le Saint - Esprit*, Paris,1968.

*(പുരോഹിതൻ, 1985 നവംബർ)*

# 10



## ആരാണ് വിശുദ്ധർ

പ്രസിദ്ധ റഷ്യൻ സാഹിത്യകാരനായിരുന്ന ദസ്തയേവ്സ്ക്കിയുടെ 'കാരമസോവ് സഹോദരന്മാർ' അപൂർവ്വമായ ഉൾക്കാഴ്ചയും ആത്മിക ഭാവവുമുള്ള നോവലാണ്. അതിലെ ഫാദർ സോസിമ എന്ന സന്യാസി ശ്രേഷ്ഠൻ ആഴമേറിയ ആത്മികതയുടെയും മനുഷ്യസ്നേഹത്തിന്റെയും പ്രതീകമാണ്. അദ്ദേഹം മരിച്ചപ്പോൾ ശവശരീരത്തിൽ നിന്ന് സുഗന്ധം പുറപ്പെടുമെന്ന് ആളുകൾ പ്രതീക്ഷിക്കുന്നുണ്ട്. കാരണം വിശുദ്ധരായ മനുഷ്യർ മരിച്ചുകഴിഞ്ഞാൽ അവരുടെ മൃതശരീരങ്ങളിൽ നിന്ന് ദിവ്യപരിമളം പുറപ്പെടുമെന്നും അത് അവരുടെ വിശുദ്ധിയുടെ ഉരകല്ലാണെന്നും റഷ്യയിൽ പരമ്പരാഗതമായ വിശ്വാസമുണ്ടത്രേ. ഫാദർ സോസിമയുടെ ആത്മിക തേജസ്സിൽ അസൂയ പൂണ്ടിരുന്ന ദുർമുഖനായ മറ്റൊരു സന്യാസി അദ്ദേഹത്തെ തേജോവധം ചെയ്യാൻ തക്കംപാർത്തിരിക്കയായിരുന്നു. സോസിമയുടെ മൃതദേഹം വച്ചിരുന്ന മുറിയിൽ നിന്ന് മൂക്കു പൊത്തിക്കൊണ്ട്, ദുർഗന്ധമെന്ന് വിളിച്ചുപറഞ്ഞ് എടുത്തു ചാടി, ആളിളക്കി ബഹളമുണ്ടാക്കുന്ന ഈ സന്യാസിയെ ദസ്തയേവ്സ്ക്കി ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്. വിശുദ്ധിയ്ക്ക് വ്യക്തവും പ്രകടവു

മായ അടയാളം തേടാനുള്ള ശ്രമം ക്രിസ്തീയ സഭയിൽ പലപ്പോഴും നടന്നിട്ടുണ്ട്. ബാഹ്യമായ ചില അദ്ഭുത ലക്ഷണങ്ങൾ വച്ച് അളക്കുന്നതിലാണ് ജനങ്ങൾക്ക് താൽപര്യം.

ആരാണ് വിശുദ്ധർ? നിർവ്വചിക്കുക അത്ര എളുപ്പമല്ല. വ്യക്തികളെ വിശുദ്ധന്മാരും ശുദ്ധിമതികളുമായി പ്രഖ്യാപിക്കാൻ പൗരസ്ത്യ സഭകൾ പൊതുവെ വിമുഖത കാട്ടുന്നു. കാരണങ്ങൾ പലതുണ്ട്. ഒന്നാമതായി നമ്മുടെ ലോകത്തിൽ മറ്റെല്ലാംപോലെ തന്നെ വിശുദ്ധിയും ആപേക്ഷികമാണ്. ഒരാളെ വിശുദ്ധനെന്ന് പ്രഖ്യാപിക്കണമെങ്കിൽ മറ്റൊരാളുമായോ മറ്റു പലതുമായോ താരതമ്യം ചെയ്യേണ്ടി വരുന്നു. ഈ താരതമ്യ ചിന്തയുടെ അടിസ്ഥാനം സുദൃഢമല്ല. കാലഭേദങ്ങൾക്കനുസരിച്ചും വ്യക്തികളെ അപേക്ഷിച്ചും താരതമ്യത്തിന്റെ അടിസ്ഥാനം മാറിക്കൊണ്ടിരിക്കും. കേവല വിശുദ്ധി ദൈവത്തിനു മാത്രമുള്ളതാണ്. പക്ഷേ, അത് അപരിമിതമാണ്. ആപേക്ഷികതയ്ക്കും താരതമ്യത്തിനും അതീതവുമാണ്. അതുകൊണ്ട് ദൈവത്തിന്റെ വിശുദ്ധിയുടെ അടിസ്ഥാനത്തിൽ ഒരു വ്യക്തിയെ വിശുദ്ധനെന്ന് നിർണ്ണയിക്കുക എളുപ്പമല്ല. മാത്രവുമല്ല ദൈവത്തിന്റെ വിശുദ്ധി പൂർണ്ണമായി അറിഞ്ഞവർ ആരാണ്? ഒന്നിനെ മറ്റൊന്നുമായി താരതമ്യം ചെയ്യണമെങ്കിൽ രണ്ടും പൂർണ്ണമായി അറിഞ്ഞിരിക്കേണ്ടതല്ലേ?

രണ്ടാമതായി, ഒരു മനുഷ്യന്റെ വിശുദ്ധി നിർണ്ണയിക്കുക മറ്റു മനുഷ്യർക്ക് എളുപ്പമല്ല. എത്ര ഉൾക്കാഴ്ചയുള്ള വ്യക്തിക്കും മറ്റൊരു മനുഷ്യ വ്യക്തിയുടെ ആന്തരിക വ്യാപാരങ്ങളെ പൂർണ്ണമായി വിവേചിക്കാനും നിർണ്ണയിക്കാനും സാധിക്കയില്ല. എത്ര വലിയ മനഃശാസ്ത്രജ്ഞനും മനുഷ്യമനസ്സിന്റെ കുറെ ഭാവങ്ങളെയും ചില വശങ്ങളെയും മാത്രമേ ഗ്രഹിക്കാനാവൂ. അത്ര ആഴമേറിയതും സങ്കീർണ്ണവുമാണ് മനസ്സ് എന്ന പ്രതിഭാസം. ഇതിലും അഗമ്യമാണ് ആത്മാവിന്റെ ചലനങ്ങൾ. ഒരു വ്യക്തിയെക്കുറിച്ചുള്ള മറ്റുള്ളവരുടെ നിർണ്ണയം ശരിയായിരിക്കാനുള്ള സാധ്യത പോലെ തന്നെ തെറ്റായിരിക്കാനും സാധ്യതയുണ്ട്.

മൂന്നാമതായി, വിശുദ്ധിയെന്നത് നിരന്തരമായ വളർച്ചയും ആത്മിക പുരോഗതിയുമാണ്. അത് ദൈവത്തിന്റെ അതുല്യമായ ഒരു ദാനവുമാണ്. ഒരു വ്യക്തി ഈ ലോകത്തിൽ ജീവിച്ചിരിക്കുന്ന കുറെ വർഷങ്ങളിലെ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ മാത്രം ആ വ്യക്തിയുടെ വിശുദ്ധി നിർണ്ണയിക്കുന്നതിൽ ചിലപ്പോൾ പാകപ്പിഴകളുണ്ടാകാം. ക്രിസ്തുവാകുന്ന തലയോളം വളർന്ന് ദൈവസദൃശ്യന്മാരാകാൻ വിളിക്കപ്പെട്ടിരിക്കുന്നവർക്ക് അപരിമിതമായ വളർച്ചയുടെ സാദ്ധ്യതയാണുള്ളത്. വിശുദ്ധന്മാരെന്ന് നാം കരുതുന്ന വ്യക്തികൾ ഈ നിരന്തരമായ ആത്മിക വളർച്ചയെക്കുറിച്ച് പൂർണ്ണബോധമുള്ളവരാണ്. അതുകൊണ്ട് തങ്ങളെ സ്വയം

കുറവുള്ളവരായി അവർ കാണുന്നു. മറ്റുള്ളവർ നൽകുന്ന 'വിശുദ്ധർ' എന്ന വിശേഷണം അവർ ഒരിക്കലും സ്വീകരിക്കയുമില്ല.

താത്വികമായി ഇങ്ങനെയൊക്കെപ്പറഞ്ഞാലും ചില പ്രത്യേക വ്യക്തികളുടെ ജീവിതാനുഭവത്തിന്റെ വെളിച്ചത്തിൽ അവരെ വിശുദ്ധരായി നാം അംഗീകരിച്ച് ആദരിക്കുന്നു. ക്രിസ്തീയ സഭയിൽ വിശുദ്ധന്മാരും ശുദ്ധിമതികളുമെന്നറിയപ്പെടുന്നവർ ഇങ്ങനെ ദീർഘനാളുകൾകൊണ്ട് പൊതുവെ ജനങ്ങളുടെ ഇടയിൽ സ്വീകരണവും സമ്മതവും നേടിയവരാണ്. ഔപചാരികമായ പ്രഖ്യാപനം കൊണ്ടല്ല അവർ വിശുദ്ധരാകുന്നത്. നേരെ മറിച്ച് വിശുദ്ധരായി ജനങ്ങൾ അംഗീകരിക്കുകയും സ്വീകരിക്കയും ചെയ്യുന്ന ചിലരെ സഭ പിന്നീട് ചിലപ്പോൾ വിശുദ്ധരായി പ്രഖ്യാപിച്ചേക്കാം.

എല്ലാ വിശ്വാസികളെയും പൗലോസ് ശ്ലീഹാ വിശുദ്ധരെന്ന് വിശേഷിപ്പിക്കുന്നുണ്ട്. ദൈവത്തിന്റെ വിശുദ്ധിയിൽ പങ്കു ചേരുവാൻ വിളിക്കപ്പെട്ടവർ, ക്രിസ്തുവിന്റെ രക്തത്താൽ വിശുദ്ധീകരണം പ്രാപിച്ചവർ എന്നൊക്കെയുള്ള അർത്ഥത്തിലാണ് അദ്ദേഹം ഈ പദം ഉപയോഗിക്കുന്നത്. തേജസ്സിന്മേൽ തേജസ് പ്രാപിച്ച് ക്രിസ്ത്വനുരൂപികളും അങ്ങനെ ദൈവ സദൃശ്യന്മാരുമാകുകയെന്നതാണ് വിശുദ്ധിയുടെ പാരമ്യതയായി സഭ പഠിപ്പിക്കുന്നത്. പക്ഷേ, ദൈവീകരണമെന്ന ഈ പരമാനുഭവം ഒരു നിശ്ചലമായ ബിന്ദുവിൽ അവസാനിക്കുന്നില്ല. മറിച്ച് അനുനിമിഷം ചലനാത്മകമായ, വികസ്വരമായ ഒരനുഭവ മണ്ഡലത്തിലേക്കുള്ള പ്രവേശനമാണത്. നിസ്സായിലെ വി. ഗ്രീഗോറിയോസും മറ്റും പറയുന്നതു പോലെ 'അവസാനമില്ലാത്ത ആരോഹണ'മാണത്. അപ്പോൾ ഈയർത്ഥത്തിൽ, ഒരുവൻ, 'വിശുദ്ധീകരിക്കപ്പെട്ടു' എന്നു ഭൂതകാലത്തിൽ പറയുവാൻ നമുക്ക് പ്രയാസമാണ്. 'വിശുദ്ധീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു' എന്ന് തുടർച്ചയായ വർത്തമാനകാലത്തിലേ പറയാനാവൂ (ഈ ജീവിതത്തിനപ്പുറത്ത് ഭൂതകാലത്തിനും വർത്തമാന കാലത്തിനും പ്രസക്തിയൊന്നുമില്ലെങ്കിലും ഇവിടെ നമുക്ക് അങ്ങനെ മാത്രമേ പറയാനാവൂ).

വിശുദ്ധിയെന്നത് ഒരേ സമയം ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ ദാനവും നമ്മുടെ ആത്മിക സാധനയുടെ ഫലവുമാണ്. വിശുദ്ധരായി പരിഗണിക്കപ്പെടുന്നവരുടെ വിശുദ്ധി മനുഷ്യരാശിയുടെ പൊതുസമ്പത്താണ്. വിശുദ്ധന്മാർ തങ്ങൾക്കു വേണ്ടി കരുതാതെ, കർത്താവിനെപ്പോലെ ലോകത്തിനു വേണ്ടി സ്വയം നൽകിയവരാണ്. അവരുടെ വിശുദ്ധി മറ്റുള്ളവർക്ക് ആത്മിക ഉറവയും പ്രചോദന സ്രോതസ്സുമാണ്. ഒറ്റപ്പെട്ട വ്യക്തിയായിട്ടല്ല വിശുദ്ധനെയോ ശുദ്ധിമതിയെയോ നാം കരുതുന്നത്. അവർ കർത്താവിന്റെ സമൂഹശരീരത്തിലെ അവിഭാജ്യമായ അവയവങ്ങളാണ്. അതുകൊണ്ട് സ്വാർത്ഥപരമായ ലക്ഷ്യങ്ങൾക്കു

വേണ്ടി അവരെ ഉപയോഗിക്കാൻ ശ്രമിക്കുന്നത് ശരിയല്ല. സ്നേഹമാണ് അവരുടെ വിശുദ്ധിയുടെ അടിസ്ഥാനവും ഉരകല്ലും. മനുഷ്യസ്നേഹമില്ലാതെ, നന്മ ചെയ്യാൻ ആഗ്രഹമില്ലാതെ വിശുദ്ധന്മാരെ വിളിച്ച് പ്രാർത്ഥിക്കുന്നത് അങ്ങേയറ്റം അപലപനീയമാണ്. കള്ളപ്പണത്തിന്റെയും വഞ്ചനയുടെയും വെള്ളിക്കാശിന്റെയും പങ്ക് വിശുദ്ധന്മാർക്കു നൽകി സ്വന്തം മനഃസാക്ഷിയെ തൃപ്തിപ്പെടുത്തുന്നത് മ്ലേച്ഛതയാണ്.

പ്രകാശത്തെയാണ് വിശുദ്ധിയുടെ പ്രതീകമായി സാധാരണ വ്യവഹരിക്കുന്നത്. ദൈവം അഗമ്യ തേജോമയമായ പ്രകാശമാണ്. സൃഷ്ടി മുഴുവനും പ്രകാശം കൊണ്ട് നിറയുവാൻ സൃഷ്ടിയുടെ തുടക്കം തന്നെ പ്രകാശത്തിലാണ്. ഇങ്ങനെ പ്രഭാപൂരിതമായ ഒരു ചിത്രമാണ് മനുഷ്യന്റെ ആത്യന്തിക വിശുദ്ധീകരണത്തെക്കുറിച്ച് സഭാപിതാക്കന്മാർ നൽകുന്നത്. ദൈവത്തിന്റെ ആദിശോഭ ശരിയായി പ്രതിഫലിപ്പിക്കുവാൻ നമുക്കിന്ന് കഴിയുന്നില്ല. കാരണം മനുഷ്യന് സംഭവിച്ച വീഴ്ച തന്നെ. വീഴ്ചയ്ക്കു മുമ്പ് ആദാമിനും ദൈവത്തിനും സൃഷ്ടിക്കുമിടയിൽ ആവരണമില്ലായിരുന്നു. ദിവ്യശോഭ പൂർണ്ണമായി സ്വീകരിക്കുവാനും പ്രതിഫലിപ്പിക്കുവാനും ആദി മനുഷ്യനും പ്രപഞ്ചത്തിനും കഴിയുമായിരുന്നു.

അപ്പോൾ വിശുദ്ധീകരണമെന്നത് ഈ ഇരുട്ടിന്റെ തിരശ്ശീലകൾ മാറ്റി മനുഷ്യനും മനുഷ്യനും തമ്മിലും മനുഷ്യനും ദൈവവും തമ്മിലും മനുഷ്യനും പ്രകൃതിയും തമ്മിലും മുഖാമുഖം കണ്ട് ദൈവികപ്രകാശത്തിൽ ഉല്ലസിക്കുകയെന്നതാണ്. സൃഷ്ടിക്കു മുൻപേയുള്ള ദിവ്യശോഭയിൽ മനുഷ്യരും പ്രകൃതിയും പൂർണ്ണമായും പങ്കാളികളാകുന്നു. താബോർ മലയിലെ അപൂർവ്വ പ്രകാശത്തിൽ യേശുവും മോശയും ഏലിയാവും ഒരേ സമയം സന്നിഹിതരായതുപോലെ, സകല സൃഷ്ടിയും ദൈവസന്നിധിയിൽ പരസ്പരം മറയില്ലാതെ സത്യപ്രകാശത്തിൽ ശോഭിതമായി ആനന്ദനൃത്തം ചെയ്യുന്നതായി വിശുദ്ധന്മാർ ദർശിക്കുന്നു. ലജ്ജാരഹിതമായ മുഖങ്ങളും വഞ്ചനയില്ലാത്ത ഹൃദയങ്ങളുമാണിവിടെ നാം കാണുന്നത്. ഈ ലോകത്തിൽ വിശുദ്ധന്മാരെ സ്നേഹിക്കയും ആദരിക്കയും ചെയ്യുന്നവർ ഇതു തന്നെയാണ് ആഗ്രഹിക്കേണ്ടത്. മറച്ചു വയ്ക്കാനൊന്നുമില്ലാത്ത ഹൃദയങ്ങളും ലജ്ജാരഹിതമായ പ്രസന്ന മുഖങ്ങളും. കാപട്യവും വഞ്ചനയുമുള്ള ഈ ലോകത്തിൽ അവർ നീതിയുടെ നിത്യസൂര്യന്മാരായിരിക്കും.

# 11



# മറിയാമെന്ന വരണ്ടഭൂമിയിൽ നിന്ന് മുളച്ചുവളർന്ന അനുഗൃഹീത സസ്യം

യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തെ സൂചിപ്പിക്കുവാൻ സഭാപിതാക്കന്മാർ വിപരീതാർത്ഥം ധ്വനിപ്പിക്കുന്ന പ്രതീകങ്ങളുടെ സഹായം തേടുക പതിവാണ്. അവയിൽ മിക്കതും പഴയനിയമത്തിൽ നിന്നാണ് എടുക്കുക.

ഉള്ളിൽ തീ കത്തിപ്പടർന്നിട്ടും എരിയാതെ നിന്ന പച്ച മുൾപ്പടർപ്പ് നമുക്ക് സുപരിചിതമായ ചിത്രമാണ്. കന്യകയിൽ നിന്ന് ജനിച്ച പുത്രൻ സാമാന്യയുക്തിക്ക് വഴങ്ങുന്നതല്ലല്ലോ (മുൾമരമെരിയാ-തെരിതീ തൻ നടുവിൽ കണ്ടതുപോൽ ചിന്മയനമ്മറിയാമിൽ വസിച്ചു ശരീരം പൂണ്ടു). മനുഷ്യാവതാരത്തിന്റെ അതുല്യതയും നിഗൂഢതയും ഈ യുക്തി വൈരുദ്ധ്യത്തിന്റെ പശ്ചാത്തലത്തിലാണ് സഭാപാരമ്പര്യം കാണുന്നത്.

മാർ അപ്രേമിനെപ്പോലെ കാവ്യഭാവനയുള്ള സഭാഗുരുക്കന്മാർ മനുഷ്യാവതാരത്തിന്റെ അവർണ്ണനീയതയും അപ്രമേയതയും സൂചിപ്പിക്കുവാൻ വിരുദ്ധോക്തി (Oxy-

moron) പ്രതീകമായി ഉപയോഗിക്കുന്നത് കന്യകയായ മാതാവിനെത്തന്നെയാണ്. അവർണ്ണനീയമായതിനെ വ്യഞ്ജിപ്പിക്കുവാൻ നേരെയുള്ള പ്രതീകത്തേക്കാൾ നല്ലത് വിരോധാഭാസം (paradox) ആണല്ലോ.

വി. കുർബ്ബാന തക്സായിൽ, തുയോബോ ശുശ്രൂഷയിൽ നാം ഇങ്ങനെ കാണുന്നു: *"ലോകസ്രഷ്ടാവും സൃഷ്ടികളെ ക്രമീകരിക്കുന്നവനും മറിയാമെന്ന വരണ്ട ഭൂമിയിൽ നിന്ന് മുളച്ച് വളർന്ന് തന്റെ മഹനീയ സൗരഭ്യത്താൽ ഭൂമിയെ മുഴുവനും നിറയ്ക്കുകയും തന്റെ വിശിഷ്ടോപദേശം മുഖാന്തിരം സൃഷ്ടിയുടെ എല്ലാ ഭാഗത്തുനിന്നും വിജാതീയ ദുർഗന്ധത്തെ അകറ്റുകയും ചെയ്ത അനുഗ്രഹീത സസ്യമായുള്ളോവെ! നിന്നെ ഞങ്ങൾ വന്ദിച്ച് സ്തുതിച്ച് സ്തോത്രം ചെയ്യുന്നു."*

വിശുദ്ധ മറിയാമിനെ വരണ്ടഭൂമിയെന്ന് വിശേഷിപ്പിക്കുന്നതിനു പുറകിൽ ആഴമായ ക്രിസ്തുവിജ്ഞാനീയ ദർശനമുണ്ട്. പാശ്ചാത്യ ദൈവശാസ്ത്രത്തിൽ ക്രിസ്തുവിജ്ഞാനീയ (Christology) ത്തെയും മരിയവിജ്ഞാനീയ (Mariology) ത്തെയും വേർതിരിച്ച് പഠിക്കാറുണ്ട്. എന്നാൽ ഓർത്തഡോക്സ് ചിന്തയിൽ ഈ വേർതിരിവ് കൽപ്പിക്കാറില്ല. കാരണം വിശുദ്ധ മറിയാമിനെക്കുറിച്ച് ദൈവശാസ്ത്രപരമായി പറയുന്നതെല്ലാം ക്രിസ്തുവിനെക്കുറിച്ചാണ്. കർത്താവിന്റെ മനുഷ്യാവതാര രഹസ്യത്തെക്കുറിച്ച് അർത്ഥപൂർണ്ണമായി പറയുന്നതെല്ലാം ദൈവമാതാവായ മറിയാമിനോട് ആഴമായി ബന്ധപ്പെട്ടിരിക്കുന്നു.

വരണ്ട ഭൂമി, അനുഗ്രഹീത സസ്യം എന്നീ വിരുദ്ധ പ്രതീകങ്ങളുടെ ഏതാനും ചില അർത്ഥതലങ്ങൾ പഴയനിയമത്തിന്റെ അടിസ്ഥാനത്തിൽ നോക്കാം.

1. പഴയനിയമത്തിൽ വരണ്ടഭൂമി അല്ലെങ്കിൽ മരുഭൂമി ഒരേസമയം ശാപഗ്രസ്തവും ദൈവകൃപയുടെ ഉറവിടവുമാണ്. ഏദൻതോട്ടം നനയ്ക്കാൻ അതിന്റെ മദ്ധ്യത്തിൽ നിന്ന് പുറപ്പെട്ട നദി നാലു നദികളായി തിരിഞ്ഞ് നാലു ദിക്കുകളിലേയ്ക്കും ഒഴുകി (ഉൽപ്പ. 2:10). ഏദനിൽ വെള്ളം സമൃദ്ധിയായുണ്ടായിരുന്നെങ്കിൽ അതിനു വിരുദ്ധമാണ് വരണ്ട നിലമെന്ന പ്രതീകം.

മനുഷ്യന്റെ പാപം മൂലം ശാപം പേറിയ ഭൂമിയാണ് വരണ്ടു പോയത്. പറുദീസയിൽ നിന്ന് പരുഷമായ ഭൂമിയിലേക്കിറങ്ങിയ ആദിമനുഷ്യന് നിരന്തരം നേരിടേണ്ടി വന്ന ഭീഷണിയായിരുന്നു വരൾച്ച. ജീവന് ആധാരമായ വെള്ളത്തിന്റെ അഭാവം (വരൾച്ച) മരണമാണ്. അങ്ങനെ മരുഭൂമിയും വരണ്ട നിലവും മരണത്തിന്റെ നിഴൽ നിത്യം പേറി.

പക്ഷേ മിശിഹായിലേയ്ക്ക് വിരൽ ചൂണ്ടുന്ന പഴയനിയമ പ്രവചന

ത്തിന്റെ കാതൽ "മരുഭൂമിയും വരണ്ട നിലവും ആനന്ദിക്കും. നിർജ്ജന പ്രദേശം ഉല്ലസിച്ച് പനിനീർ പുഷ്പം പോലെ പൂക്കും" (യെശ:35:1) എന്ന താണ്. ഇവിടെ വരണ്ട നിലം അനുഗ്രഹത്തിന്റെ ഉറവിടമായിത്തീരുന്നു. മരണത്തിന്റെ നിഴലിൽ ജീവന്റെ വിത്തു മുളയ്ക്കുന്നു. ശാപഗ്രസ്തമായ ഭൂമി അനുഗ്രഹമാരിയാൽ ആർദ്രമാക്കപ്പെട്ട് അനുഗ്രഹീത സസ്യത്തിന് മാതാവായിത്തീരുന്നു. വരണ്ട നിലമെന്ന് വിശേഷിക്കപ്പെടുന്ന വിശുദ്ധ കന്യകമറിയാം ഈ പുതിയ ഭൂമിയുടെ പ്രാതിനിധ്യം വഹിക്കുന്നു. പഴയതിന്റേതും പുതിയതിന്റേതും അതിരിൽ നിൽക്കുന്ന മറിയാം ക്രിസ്തുവിലൂടെ മരണത്തിൽ നിന്ന് ജീവനിലേയ്ക്കുള്ള മാറ്റത്തിന്റെ അതുല്യ സാക്ഷിയായി നിലകൊള്ളുന്നു. വരണ്ട ഭൂമിയിൽ നിന്ന് വാഴ്ത്തപ്പെട്ട മുളയുണ്ടായി എന്നതാണ് പ്രവചന നിവൃത്തി.

2. വരണ്ട നിലം കന്യകാത്വത്തിന്റേയും വന്ധ്യതയുടേയും പ്രതീകമായി വ്യവഹരിക്കപ്പെടുന്നുണ്ട്. വിശുദ്ധ മറിയാമിനെ വരണ്ടനിലമെന്ന് വിശേഷിപ്പിക്കുമ്പോൾ, മറിയാമിന്റെ വ്യക്തിപരമായ കന്യകാത്വം മാത്രമല്ല സൂചിപ്പിക്കപ്പെടുന്നത്. പഴയനിയമം മുഴുവനും വന്ധ്യകളുടെ നിലവിളികൊണ്ട് നിറഞ്ഞിരിക്കുന്നു. ദൈവം ആ നിലവിളിയ്ക്ക് നൽകുന്ന വാഗ്ദാനത്തിന്റെ ഉത്തരമാണ് ഇസ്രായേലിന്റെ ചരിത്രം. ആ വാഗ്ദാനത്തിന്റെ സമ്പൂർണ്ണ സാക്ഷാത്ക്കാരമാണ് കാലത്തികവിൽ കന്യകയിൽ കാണുന്നത്.

വീഴ്ച ഭവിച്ച മനുഷ്യരാശിയുടെ ആത്മീയ വന്ധ്യതയുടെ അടയാളമാണ് പഴയനിയമത്തിലെ വന്ധ്യത. വരൾച്ച അന്തിമമായി ഭീഷണിപ്പെടുത്തുന്നത് ഭൂമിയിൽ നിലനിൽക്കേണ്ട ജീവനെയാണ്. വരണ്ട ഭൂമി വന്ധ്യമായ പ്രാപഞ്ചികോദരത്തെ സൂചിപ്പിക്കുന്നു. മനുഷ്യന്റെ പാപം മൂലം സൃഷ്ടിയുടെ ഗർഭപാത്രവും വരണ്ടു തുടങ്ങി. ഭൂമിയുടെ പ്രജനന ശേഷി കുറയുന്നതാണല്ലോ ഇന്ന് മനുഷ്യരാശിയെ അലട്ടുന്ന ഏറ്റവും വലിയ പരിസ്ഥിതി പ്രതിസന്ധി (Ecological Crisis) കളിലൊന്ന്.

സന്താനോൽപ്പാദനത്തിനു തീർത്തും കഴിവില്ലാത്ത വന്ധ്യതയുടെയും സന്താനോൽപ്പാദനത്തിനു സുസജ്ജമാക്കാവുന്ന കന്യകാത്വത്തിന്റെയും പ്രതിരൂപങ്ങൾ ഒരേസമയം വിശുദ്ധ കന്യകയിൽ ആരോപിക്കപ്പെടുന്നു. വരണ്ടഭൂമി ഒരു പ്രാപഞ്ചിക പ്രതീകമായി കന്യകമറിയാമിൽ നിറഞ്ഞു നിൽക്കുന്നു.

"ഉയരങ്ങളിൽ നിന്ന് ആത്മാവിനെ നമ്മുടെ മേൽ പകരുമ്പോൾ മരുഭൂമി ഉദ്യാനമായിത്തീരും" (യെശ. 32:15). പരിശുദ്ധാത്മ ശക്തിയിൽ മറിയാമെന്ന വരണ്ട ഭൂമി പറുദീസ (= ഉദ്യാനം) യുടെ അനുഭവത്തിലേക്ക് തിരിച്ചുപോകുന്നു. പറുദീസയിലാണ് അനുഗ്രഹീതമായ ജീവന്റെ

വൃക്ഷം മുളച്ചത്. വരണ്ടു പോകുന്ന സൃഷ്ടിക്ക് മുഴുവൻ ഫലസമൃദ്ധവും സമാധാനപൂർണ്ണവുമായ പറുദീസയുടെ അനുഭവം നൽകുന്നതിനെയാണ് വരണ്ട ഭൂമിയായ മറിയാമിൽ നിന്നുള്ള ദൈവപുത്രന്റെ ജനനം സൂചിപ്പിക്കുന്നത്. മനുഷ്യന്റെ അധിവാസ മണ്ഡലം മുഴുവൻ ശുഷ്കവും വിഷമയവുമായി ഭൂമിയിലുള്ള ജീവനെ മുഴുവൻ ഭീഷണിപ്പെടുത്തുന്ന ഈ കാലയളവിൽ നമുക്ക് പ്രത്യാശയുടെ പരിഹാരം നിർദ്ദേശിക്കുന്ന പ്രസക്തമായ ചിത്രമാണ് ഇവിടെ നാം കാണുന്നത്. ഭൂമിയെ മുഴുവൻ തന്റെ സുഗന്ധംകൊണ്ടു നിറയ്ക്കുന്ന അനുഗ്രഹീത സത്യം ഔഷധ ച്ചെടിയാണ്. സൗഖ്യം നൽകുന്ന ജീവന്റെ വൃക്ഷമാണ് (വെളിപാട് 22:2).

3. മനുഷ്യരാശിയുടെ ആത്മീയമായ ആദിതൃഷ്ണയിതാണ്: "ദാഹിച്ചും വരണ്ടും വെള്ളത്തിനായി കാംക്ഷിക്കുന്ന ഭൂമിയെപ്പോലെ എന്റെ ആത്മാവ് നിനക്കായി ദാഹിക്കുന്നു. എന്റെ ശരീരവും നിനക്കായി കാത്തിരിക്കുന്നു (സങ്കീ. 63:1). എല്ലാ പുരാതന മതങ്ങളും ദർശനങ്ങളും ഒരുപോലെ പ്രകടിപ്പിച്ച അന്തർദാഹമാണിത്. പുതുജീവന്റെ മുളകൾ വിടർത്തുന്ന മഴത്തുള്ളികൾക്കായി കാത്തുകാത്തിരിക്കുന്ന വരണ്ടുണങ്ങിയ ഭൂമിയെപ്പോലെ ശക്തമായി ഈ ആത്മദാഹത്തെ പ്രകടിപ്പിക്കുന്ന മറ്റധികം പ്രതീകങ്ങളില്ല. മറിയാമെന്ന വരണ്ടഭൂമിയിൽ മനുഷ്യവംശത്തിന്റെ ഈ അന്തരാഗ്നി കത്തി നിൽക്കുന്നു. അവളിൽത്തന്നെ ദാഹാർത്തമായ ഭൂമി ദൈവവചനത്താൽ ആർദ്രവും ഫലദായകവുമായിത്തീരുന്നു. അതാണ് മറിയാമിന്റെ സ്തുതിഗീതം. "എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തുന്നു. എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിക്കുന്നു" (ലൂക്കോ.1:46). വൃദ്ധയും വന്ധ്യയുമായിരുന്ന ഏലിസബേത്തിന്റെ അഭിവാദനത്തിനു മറുപടിയാണിത്. രക്ഷകനെ ഉള്ളിൽ വഹിക്കുന്ന മറിയാമിന്റെ വന്ദനസ്വരം കേട്ടപ്പോൾ വന്ധ്യതയും വാർദ്ധക്യവും മൂലം പഴകി ദ്രവിച്ചുതുടങ്ങിയ സൃഷ്ടിയുടെ ഗർഭത്തിൽ പുതു ജീവൻ തുടിച്ചു.

4. ഇസ്രായേലും യഹോവയും തമ്മിലുള്ള വിവാഹനിശ്ചയത്തിന്റെ രംഗവേദിയാണ് മരുഭൂമി (ഹോശ. 2:14–16). ദിവ്യമായ വെളിപാടുകൾക്കും യഹോവയുമായുള്ള നിരന്തരസംസർഗ്ഗത്തിനും വേദി മരുഭൂമി തന്നെ. 'യഹോവയ്ക്ക് വഴി ഒരുക്കേണ്ടതും നമ്മുടെ ദൈവത്തിനു പെരുവഴി നിരപ്പാക്കേണ്ടതും മരുഭൂമിയിൽത്തന്നെ (യശ. 40:4). വരണ്ട ഭൂമിയായ മറിയാമിൽ ദൈവം മനുഷ്യവർഗ്ഗവുമായി പുതിയൊരു ഉടമ്പടി ചെയ്യുന്നു. മറിയാമിലൂടെ മനുഷ്യവംശം സ്രഷ്ടാവുമായുള്ള പുതിയ വേഴ്ച്ചയിലേക്ക് പ്രവേശിക്കുന്നു. നീതിയുടേയും സമാധാനത്തിന്റെയും രാജവീഥി മറിയാമിൽ തയ്യാറാക്കപ്പെടുന്നു. ഇസ്രായേൽ ജനത വാഗ്ദത്ത ഭൂമിയിലേക്കുള്ള പ്രയാണത്തിൽ മരുപ്പരപ്പിന്റെ വരൾച്ചയും വിശാലമായ ശൂന്യ

തയും അനുഭവിക്കുന്നു. മറിയാമിന് ലഭിച്ച വിശേഷണം പ്രവാചക ദർശനമുൾക്കൊള്ളുന്നു. മിശിഹായുടെ രഹസ്യത്തിലേക്ക് ഉൾക്കാഴ്ച നൽകുന്നു. ക്രിസ്തുവിൽ സൃഷ്ടിക്കപ്പെടുന്ന പുതിയ മനുഷ്യരാശിയുടെ മുളക്കരുത്ത് വരണ്ടഭൂമിയുടെ പശ്ചാത്തലത്തിൽ ശതഗുണീഭവിക്കുന്നു.

5. മനുഷ്യവംശത്തിന്റെ മതാനുഭവത്തിന്റെ ആദിസങ്കൽപ്പങ്ങളിൽ കന്യകാത്വവും പ്രകൃതിയുമായി അഭേദ്യബന്ധം കാണുന്നു. വിശുദ്ധവും ഉർവ്വരവും വാഗ്ദാന സമ്പുഷ്ടവുമായ സൃഷ്ടിയുടെ പ്രതിരൂപമാണ് കന്യകയിൽ പൂർവ്വിക ഗോത്രങ്ങൾ കണ്ടത്.

ഇതിനു നേരെ വിരുദ്ധമാണ് മരുഭൂമി. അത്യാഗ്രഹിയായ മനുഷ്യന്റെ അതിരു കടന്ന ചൂഷണത്തിനും അവഹേളനത്തിനും പാത്രമായി ശാപ ഗ്രസ്തമായ ഭൂമിയാണ് വരണ്ടനിലമായി മാറിയത്. ഇന്നും പരന്നുകൊണ്ടിരിക്കുന്ന മരുഭൂമി ഭൂഖണ്ഡങ്ങളേപ്പോലും വിഴുങ്ങിയേക്കാം. മനുഷ്യന്റെ വീഴ്ചയുടെ ദുരന്തഫലങ്ങളിലൊന്നാണ് മരുഭൂവൽക്കരണം (Desertification) സസ്യജാലങ്ങളുടെയും മൃഗങ്ങളുടെയും മനുഷ്യന്റെയും ജീവൻ ഇവിടെ വേരറ്റു പോകുന്നു.

ആദിമ ക്രൈസ്തവ സന്യാസിമാർ മരുഭൂമിയിലാണ് അവരുടെ തപസ്യ ആരംഭിച്ചത്. മരുഭൂമി അന്ധകാരശക്തിയുടെ താവളമെന്ന് കരുതപ്പെട്ടതുകൊണ്ട് അവിടെവച്ച് തന്നെ ആ ശക്തിയുടെമേൽ വിജയം പ്രാപിക്കുകയെന്നത് അവരുടെ ലക്ഷ്യമായിരുന്നു. വെള്ളമില്ലാതെ ഉണങ്ങി വരണ്ടിടത്താണത്രെ സാത്താൻ തമ്പടിക്കുന്നത്. ഇതു വളരെ അർത്ഥവത്താണ്. കാരണം മനുഷ്യനിലെ പൈശാചിക പ്രേരണകളാണ് ഇന്നും പറുദീസയെ മരുഭൂമിയാക്കുന്നത്. ഭൂമിയെ വരണ്ടനിലമാക്കുന്നത്. അതുകൊണ്ട് താപസ്സരായ സന്യാസിമാരുടെ ശ്രമം മരുഭൂമിയെ വീണ്ടും ആത്മീയമായി ഉദ്യാനവും പുതിയ യരുശലേമെന്ന വിശുദ്ധ നഗരവുമാക്കുകയായിരുന്നു. മാലാഖമാരുടെ സ്വഭാവം കൈവരിക്കാൻ ആശിച്ചുകൊണ്ട്, കന്യകാത്വം സ്വീകരിച്ച് തപസ്സനുഷ്ഠിച്ചവർ മരുഭൂമിയെ പറുദീസയാക്കുകയായിരുന്നു. സൃഷ്ടിയുടെ പൂർവ്വിക വിശുദ്ധിയും അതിന്റെ ആന്തരിക സമന്വയവും തങ്ങളുടെ കന്യകാത്വത്തിലൂടെ വീണ്ടെടുക്കാനാണ് അവർ യത്നിച്ചത്.

ഇവിടെയാണ് കന്യാകത്വവും താപോനിഷ്ഠയും വരണ്ട ഭൂമിയും പുതിയ ജീവനും തമ്മിലുള്ള ബന്ധം വ്യക്തമാകുന്നത്. കന്യകമറിയാമിന്റെ ചിത്രത്തിൽ ഇവയുടെ സമഞ്ജസസമ്മേളനം കാണാം.

ഇന്ന് ഭൂമിയെന്ന നമ്മുടെ കൊച്ചുഗ്രഹത്തെ, അവഹേളിതയായ നമ്മുടെ അമ്മയെ രക്ഷിക്കാനുള്ള ശ്രമങ്ങൾ ധാരാളം നടക്കുന്നുണ്ട്. കടിഞ്ഞാണില്ലാത്ത മനുഷ്യസ്വാർത്ഥതയും, ഭൂമിയുടെ ദാനങ്ങളെ കവർന്നെ

ടുക്കുന്ന ഉപഭോഗ സംസ്ക്കാരവും, അതിമാരകമായ ആയുധങ്ങളുടെ പൈശാചിക പ്രകടനവും മനോഹരമായ ഭൂമിയെ, മിക്കവാറും നശിപ്പിച്ചു കഴിഞ്ഞു. ഇനിയും ഭൂമിയിൽ ജീവൻ ആരോഗ്യപൂർവ്വം നിലനിൽക്കണമെങ്കിൽ മനുഷ്യസംസ്ക്കാരം ആത്മശിക്ഷണത്തിലും നിസ്വാർത്ഥമായ തപസ്യയിലും കൂടെ പ്രകൃതിയുമായുള്ള ആത്മബന്ധം വീണ്ടെടുത്തേ മതിയാവൂ. ലോകത്തിൽ എല്ലായിടത്തും ഈ പുതിയ അവബോധം ഇന്നു ശക്തമായിക്കൊണ്ടിരിക്കുന്നു.

വരണ്ടഭൂമിയായ കന്യകയുടെ ചിത്രം മനുഷ്യരാശിയുടെ ആത്മശിക്ഷണത്തിലേയ്ക്കും സമർപ്പണബോധത്തിലേയ്ക്കും അതുമൂലം മുളച്ചുവളരുന്ന ജീവന്റെ വൃക്ഷത്തിലേക്കും വിരൽ ചൂണ്ടുന്നു.

(*പുരോഹിതൻ*, 1988)

# 12



# ഓർത്തഡോക്സ് വിശ്വാസവും കന്യകമറിയാമും

അഞ്ചാം നൂറ്റാണ്ടോടു കൂടി, കൃത്യമായി പറഞ്ഞാൽ എ.ഡി. 431– ലെ എഫേസൂസ് സുന്നഹദോസിനോടു കൂടിയാണ് യേശുക്രിസ്തുവിന്റെ മാതാവായ കന്യക മറിയാമിന് ക്രിസ്തീയ വിശ്വാസത്തിലുള്ള ദൈവശാസ്ത്രപരമായ സ്ഥാനത്തെക്കുറിച്ച് സഭ ഗൗരവമായി ചിന്തിക്കാൻ തുടങ്ങിയത്. അതുവരെ, കന്യകമറിയാമിന് കർത്താവിന്റെ അമ്മ എന്ന നിലയിൽ സമർഹമായ ഒരു സ്ഥാനം സഭയിൽ ഉണ്ടായിരുന്നെങ്കിലും, അതിന്റെ ആഴമായ അർത്ഥത്തെക്കുറിച്ച് കാര്യമായ ചിന്തയൊന്നും ഉണ്ടായിരുന്നില്ല. ക്രിസ്തുവിനെ രണ്ടാമത്തെ ആദാമായി പ. പൗലോസ് ശ്ലീഹാ ചിത്രീകരിച്ചതുപോലെ മറിയാമിനെ രണ്ടാമത്തെ ഹവ്വയായും സഭയുടെ പ്രതീകമായും മറ്റും രണ്ടാം നൂറ്റാണ്ടു മുതൽ ചില ക്രിസ്തീയ ചിന്തകന്മാർ ചിത്രീകരിച്ചിട്ടുണ്ട്. എങ്കിലും സഭയുടെ ആരാധനാക്രമങ്ങളിൽ കന്യകമറിയാമിന് സ്ഥാനം ലഭിച്ചതും സഭ കന്യകയുടെ നാമത്തിലുള്ള പെരുന്നാളുകൾ ആഘോഷിക്കാൻ തുടങ്ങിയതും 5–ാം നൂറ്റാണ്ടിനു ശേഷമാണ്.

പൗരസ്ത്യസഭയുടെ വിശ്വാസത്തിൽ കന്യകമറിയാമിനെ ഒറ്റപ്പെട്ട വ്യക്തിയായി കരുതുന്നില്ല. കന്യകയുടെ സ്ഥാനം എപ്പോഴും ക്രിസ്തുവിനോടും സഭയോടും അഭേദ്യമായി ബന്ധപ്പെട്ടു നിൽക്കുന്നു. ദൈവപുത്രനും മനുഷ്യരക്ഷകനുമായ ക്രിസ്തുവിനെക്കുറിച്ചുള്ള സഭയുടെ പ്രബോധനത്തെ ശക്തീകരിക്കുന്നതിനു വേണ്ടിയായിരുന്നു ആദിമ നൂറ്റാണ്ടുകളിൽ കന്യകമറിയാമിൽ നിന്നുള്ള ക്രിസ്തുവിന്റെ ജനനത്തെ സഭ ഊന്നിപ്പറഞ്ഞത്. ചില ഉദാഹരണങ്ങൾ നോക്കാം.

(1) പൗലോസ് ശ്ലീഹാ, "ദൈവം തന്റെ പുത്രനെ സ്ത്രീയിൽ നിന്ന് ജനിച്ചവനായി നിയോഗിച്ചയച്ചു" (ഗലാ. 4:4) എന്നു പറയുന്നത് കർത്താവിന്റെ മനുഷ്യത്വം യഥാർത്ഥവും പൂർണ്ണവുമായിരുന്നു എന്നു കാണിക്കാനാണ്.

(2) "പരിശുദ്ധാത്മാവിൽ നിന്നും കന്യകമറിയാമിൽ നിന്നും ജനിച്ച ക്രിസ്തു" എന്നു രണ്ടാം നൂറ്റാണ്ടു മുതൽ സഭയുടെ വിശ്വാസപ്രമാണങ്ങളിൽ കർത്താവിനെക്കുറിച്ച് പറയുന്നു. ക്രിസ്തുവിന്റെ ദൈവത്വവും മനുഷ്യത്വവും ഒരുപോലെ ചൂണ്ടിക്കാണിക്കുന്നതിനു വേണ്ടിയായിരുന്നു ഈ പ്രയോഗം.

(3) 5-ാം നൂറ്റാണ്ടിൽ കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസായിരുന്ന നെസ്തോറിയോസ് ക്രിസ്തുവിലുള്ള ദൈവസ്വഭാവത്തെയും മനുഷ്യസ്വഭാവത്തെയും രണ്ടായിട്ട് വേർതിരിച്ച് ചിന്തിച്ചു. അതിന്റെ ഫലമായി, മറിയാമിൽ നിന്ന് ജനിച്ചത് മനുഷ്യസ്വഭാവം അഥവാ മനുഷ്യൻ മാത്രമായിരുന്നെന്നും, ദൈവത്വം ഒരു സ്ത്രീയുടെ ഉദരത്തിൽ ഒൻപതു മാസം കിടന്നു ജനിക്കുകയും കഷ്ടപ്പെടുകയും ചെയ്തു എന്നു പറയുന്നത് ശരിയല്ലെന്നും അദ്ദേഹം വാദിച്ചു. ചുരുക്കത്തിൽ മറിയാമിനെ 'ദൈവമാതാവ്' അഥവാ 'ദൈവപ്രസവിത്രി' എന്നു വിളിക്കുക സാദ്ധ്യമല്ലെന്നും, മനുഷ്യനായ 'ക്രിസ്തുവിന്റെ മാതാവ്' എന്നു മാത്രം വിളിച്ചാൽ മതിയെന്നും നെസ്തോറിയോസ് പ്രഖ്യാപിച്ചു.

അലക്സാന്ത്രിയയിലെ പാത്രിയർക്കീസായിരുന്ന കൂറിലോസിന്റെ നേതൃത്വത്തിൽ സഭ ഈ ഉപദേശത്തോട് പ്രതിഷേധിച്ചു. 431-ലെ എഫേസൂസ് സുന്നഹദോസിൽ വച്ച് കന്യകമറിയാമിനെ, ദൈവത്തെ വഹിച്ചവൾ എന്ന അർത്ഥത്തിൽ ദൈവമാതാവ് (Theotokos) എന്നു വിളിക്കണമെന്ന് തീരുമാനിക്കുകയും നെസ്തോറിയ വിശ്വാസത്തെ വേദവിപരീതമായി പ്രഖ്യാപിക്കുകയും ചെയ്തു. ഈ ബഹുമതി മറിയാമിന് നൽകിയതിന്റെ പുറകിലുള്ള ഉദ്ദേശ്യം വ്യക്തമാണ്. അതായത്, യേശുക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും അഭേദ്യമായി യോജിച്ചിരിക്കുന്നു എന്നും, മറിയാമിൽ നിന്ന് ജനിച്ച വ്യക്തി ഒരേ സമയം പൂർണ്ണ

ദൈവവും പൂർണ്ണ മനുഷ്യനുമായിരുന്നു എന്നും വ്യക്തമാക്കുന്നതിനു വേണ്ടിയാണ് മറിയാമിനെ 'ദൈവമാതാവ്' എന്നു വിളിക്കണമെന്ന് സുന്നഹദോസ് അനുശാസിച്ചത്.

മുകളിൽപ്പറഞ്ഞ മൂന്ന് ഉദാഹരണങ്ങളിലും മറിയാമിന് സഭ നൽകിയ സ്ഥാനം യഥാർത്ഥത്തിൽ യേശുക്രിസ്തുവിന്റെ സ്ഥാനത്തെ അരക്കിട്ടുറപ്പിക്കുന്നതിനു വേണ്ടിയായിരുന്നു. ഓർത്തഡോക്സ് സഭകൾ ഈ തത്വം ഒരിക്കലും വിസ്മരിച്ചിട്ടില്ല.

ഇനിയും സഭയുമായി വി. മറിയാമിനെ എങ്ങനെ ബന്ധപ്പെടുത്തിയിരിക്കുന്നു എന്നു ചിന്തിക്കാം. ഒരു സാധാരണ മനുഷ്യ സ്ത്രീയായിരുന്ന മറിയാമിനെയാണ് ദൈവം തന്റെ ഏകപുത്രന്റെ മാതാവായി തിരഞ്ഞെടുത്തത് എന്നു വേദപുസ്തകം വ്യക്തമാക്കുന്നു. ക്രിസ്തു ഒഴികെ പാപമില്ലാത്തവരായി ആരുമില്ല എന്ന് സഭ പഠിപ്പിക്കുമ്പോൾ, വി. കന്യകമറിയാം മനുഷ്യവർഗ്ഗത്തിലെ മറ്റംഗങ്ങളെപ്പോലെ തന്നെയായിരുന്നു എന്നു വ്യക്തമാണ്. 'അവളെ വിശുദ്ധീകരിച്ച് ദൈവം അവളിൽ ഇറങ്ങി വസിച്ചു' എന്ന് സഭ പഠിപ്പിക്കുന്നു. കന്യകമറിയാമിന്റെ അമലോൽഭവ സിദ്ധാന്തവും, അവൾക്ക് ജന്മപാപമുണ്ടായിരുന്നോ, കർമ്മപാപമുണ്ടായിരുന്നോ എന്നു തുടങ്ങിയ ചോദ്യങ്ങളും റോമൻ കത്തോലിക്കാ സഭയിൽ മാത്രമുള്ള പ്രശ്നങ്ങളാണ്. പൗരസ്ത്യസഭ ആ വിധത്തിലൊന്നുമല്ല കന്യകമറിയാമിനെക്കുറിച്ച് ചിന്തിച്ചത്.

കന്യകമറിയാമിനെ സഭയുടെ പ്രതീകവും പ്രതിനിധിയുമായിട്ടാണ് പൗരസ്ത്യ പാരമ്പര്യം എന്നും വീക്ഷിച്ചത്. “ഇതാ, ഞാൻ കർത്താവിന്റെ ദാസി, അവിടുത്തെ ഇഷ്ടം പോലെ എനിക്കു ഭവിക്കട്ടെ” എന്നു പറഞ്ഞ് ദൈവവചനം സ്വീകരിക്കുകയും ദൈവേഷ്ടത്തിന് സ്വയം സമർപ്പിക്കുകയും ചെയ്ത മറിയാം സഭയുടെ മാതൃകയും പൂർവ്വരൂപവുമാണ്. കന്യകമറിയാം ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ ഒരംഗവും മറ്റുള്ള അംഗങ്ങളെപ്പോലെ ക്രിസ്തുവിലൂടെ മാത്രം രക്ഷിക്കപ്പെട്ട വ്യക്തിയുമാണ്. അതുകൊണ്ട് കത്തോലിക്കാസഭ പഠിപ്പിക്കുന്നതുപോലെ മറിയാമിനു ക്രിസ്തുവിനോടൊപ്പം “സഹരക്ഷകത്വം” ഉണ്ടെന്ന് പൗരസ്ത്യ സഭകൾ പഠിപ്പിക്കുന്നില്ല. മറിയാമിനെ രണ്ടാമത്തെ ഹവ്വാ എന്നു വിളിച്ചതായി സൂചിപ്പിച്ചല്ലോ. ആദ്യത്തെ ഹവ്വാ അനുസരണക്കേടു കാണിക്കുകയും ദൈവവചനത്തെ നിഷേധിക്കുകയും ചെയ്തതുമൂലം മനുഷ്യവർഗ്ഗത്തെ പാപത്തിനും മരണത്തിനും അടിമയാക്കിയെങ്കിൽ, രണ്ടാമത്തെ ഹവ്വാ (മറിയം) ദൈവവചനത്തോടുള്ള അനുസരണം മൂലം മനുഷ്യവർഗത്തെ രക്ഷയ്ക്കും ജീവനും ക്രിസ്തുവിലൂടെ അവകാശിയാക്കി എന്നാണതിന്റെ അർത്ഥം.

സുവിശേഷങ്ങളിൽ കന്യകമറിയാമിനെ പരാമർശിക്കുന്ന നാല് വേദ ഭാഗങ്ങളാണ് വി. മറിയാമിനെക്കുറിച്ചുള്ള സഭയുടെ വിശ്വാസത്തിനാ ധാരം. ഒന്നാമതായി, കന്യകയോടുള്ള വചനിപ്പ് (ലൂക്കോ. 1:28-38). എളിയ ഒരു പെൺകുട്ടി ദൈവവചനം സ്വീകരിച്ച് അത്യുന്നതമായ ഒരു സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നു. രണ്ടാമതായി കാനാവിലെ കല്യാണ വിരുന്നിൽ, മറിയാമിന്റെ അപേക്ഷയനുസരിച്ച് പുത്രനായ യേശു പ്രവർ ത്തിക്കുന്നു (യോഹ. 2:3-5). മൂന്നാമതായി, ഏതോ ഒരു സ്ത്രീ ആൾക്കൂട്ട ത്തിൽ വച്ച് യേശുവിനോട് പറയുന്നു: “നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ” (ലൂക്കോ. 11:27-28). ഇത് മറിയാമിനെ പുകഴ്ത്തു കയാണ്. “ദൈവവചനം കേട്ട് അനുസരിക്കുന്നവരാണ് ഭാഗ്യമുള്ളവർ” എന്ന് കർത്താവ് മറുപടി പറയുന്നു. പക്ഷേ, പരോക്ഷമായി അതും മറിയാമിനെ പുകഴ്ത്തുകയാണ്. കാരണം പൂർണ്ണമായ അർത്ഥത്തിൽ ദൈവവചനം കേട്ട് അതനുസരിച്ചവരിൽ ഏറ്റവും മുമ്പിലാണ് വി. മറിയാം എന്നാണ് സഭ എന്നും പഠിപ്പിച്ചിരുന്നത്. നാലാമതായി, ക്രൂശിൽ വച്ച്, തന്റെ മാതാവിനെ തന്റെ പ്രിയ ശിഷ്യനായ യോഹന്നാന്റെ സംരക്ഷ ണയിൽ ഏല്പിക്കുന്ന ഹൃദയസ്പർശിയായ ഭാഗം (യോഹ. 19:26, 27). ഈ വേദഭാഗങ്ങളിൽ വിളങ്ങുന്ന വി. കന്യകയുടെ സ്ഥാനം സഭ ഒരി ക്കലും അവഗണിച്ചില്ല. 16-ാം നൂറ്റാണ്ടിൽ പാശ്ചാത്യ രാജ്യങ്ങളിലുണ്ടായ നവീകരണം സഭയുടെ പുരാതനമായ ഈ മനോഭാവത്തെ ചോദ്യം ചെയ്തു. അതിനുള്ള പ്രധാന കാരണം റോമൻ കത്തോലിക്കാ സഭ യഥാർത്ഥ പാരമ്പര്യത്തിൽ നിന്ന് വിട്ട് കന്യകമറിയാമിനെ യേശുക്രി സ്തുവിനോട് ഏതാണ്ട് തുല്യമാക്കുകയും, മറിയാമിനെ കേന്ദ്രമാക്കി ഒരുതരം “വിഗ്രഹാരാധനയെ” പ്രോത്സാഹിപ്പിക്കയും ചെയ്തതാണ്.

രണ്ടു പ്രധാന പെരുന്നാളുകളിൽ കന്യകമറിയാമിനെ പ്രത്യേകമായി നാം അനുസ്മരിക്കുന്നു; വചനിപ്പ് പെരുന്നാളിലും വാങ്ങിപ്പ് (ശൂനോയോ) പെരുന്നാളിലും. ഒന്നാമത്തെ പെരുന്നാൾ യഥാർത്ഥത്തിൽ സുവിശേഷ ത്തിന്റെ ആദ്യത്തെ പ്രഖ്യാപനത്തെ അനുസ്മരിക്കുന്ന കർത്താവിന്റെ (മാറാനായ) പെരുന്നാളാണ്. രക്ഷകന്റെ ജനനത്തെക്കുറിച്ചുള്ള ആദ്യ പ്രഖ്യാപനം കേട്ട വി. മറിയാമിന്റെ ഓർമ്മയും പ്രത്യേകമായി ആഘോഷി ക്കപ്പെടുന്നു. രണ്ടാമത്തെ പെരുന്നാൾ (ഓഗസ്റ്റ് 15), കന്യകമറിയാമിന്റെ മരണത്തിന്റെ ഓർമ്മയാണ്. സുറിയാനിയിൽ “ശൂനോയോ” എന്ന പദം വിശ്വാസികളുടെ മരണത്തെ കുറിക്കുന്നതിനാണ് ഉപയോഗിക്കുന്നത്. സെപ്റ്റംബർ 8-ാം തീയതി വി. മറിയാമിന്റെ ജനനപ്പെരുന്നാളായി ചില സ്ഥലങ്ങളിൽ ആഘോഷിക്കുന്നു. കന്യകമറിയാമിന്റെ ജനനത്തിന് മറ്റുള്ള മനുഷ്യരുടെ ജനനത്തിൽ നിന്ന് യാതൊരു വ്യത്യാസവുമില്ല എന്ന കാരണത്താൽ പൗരസ്ത്യ പാരമ്പര്യത്തിൽ, ഈ പെരുന്നാളിന് കാനോ

നികമായ സ്ഥാനമില്ല. അതോടുകൂടിയുള്ള എട്ടുനോമ്പ് പാശ്ചാത്യ സഭയിൽ നിന്ന് നമ്മുടെ നാട്ടിൽ ഇറക്കുമതി ചെയ്തതാണ്. സഭയുടെ പുരാതനമായ അഞ്ചു കാനോനിക നോമ്പുകളിൽ എട്ടുനോമ്പ് ഉൾപ്പെടുന്നില്ല. കന്യകയുടെ "അമലോൽഭവം" (Immaculate Conception), "സ്വർഗ്ഗാരോഹണം" (Assumption) എന്നിവ രക്ഷയ്ക്ക് ആധാരമായ വിശ്വാസ പ്രമാണമായി റോമൻ കത്തോലിക്കാസഭ പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും, പൗരസ്ത്യ സഭകൾ അവ വിശ്വാസപ്രമാണമായി അംഗീകരിക്കുകയോ, പ്രഖ്യാപനങ്ങൾ നടത്തുകയോ ചെയ്തിട്ടില്ല.

അപ്പോസ്തോലന്മാരേക്കാളും മറ്റ് പരിശുദ്ധന്മാരേക്കാളും ഉന്നതമായ സ്ഥാനമാണ് വി. മറിയാമിന് സഭയുടെ ആരാധനയിൽ നൽകുന്നത്. കാരണം മനുഷ്യനായിത്തീർന്ന ദൈവത്തെ വഹിക്കാനുള്ള അസുലഭ പദവി അവൾക്കാണ് ലഭിച്ചത്. ഇതുമൂലം മറിയാമിന്റെ മദ്ധ്യസ്ഥതയ്ക്ക് പ്രത്യേകമായ പ്രാധാന്യം സഭ നൽകുന്നു. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ ഒരംഗം എന്ന നിലയിൽ മറിയാമിനുവേണ്ടിയും മറ്റ് പരിശുദ്ധന്മാർക്കുവേണ്ടിയും നാം വി. കുർബ്ബാനയിൽ പ്രാർത്ഥിക്കുന്നുണ്ട് എന്ന് ഓർക്കേണ്ടതാണ്. ഇവിടെ പരസ്പരമുള്ള മദ്ധ്യസ്ഥതയും പ്രാർത്ഥനയുമെല്ലാം ഏകശരീരത്തിലെ അവയവങ്ങൾ എന്ന നിലയിലാണ്. പരസ്പരമുള്ള പ്രാർത്ഥന ഈ ശരീരത്തിന്റെ നിരന്തരമുള്ള ശ്വാസോച്ഛ്വാസമാണ്. വിശ്വാസികളായ വാങ്ങിപ്പോയവരും ലോകത്തിൽ ജീവിക്കുന്നവരും എല്ലാം സഭയാകുന്ന ശരീരത്തിലൂടെ ക്രിസ്തുവിന്റെ ജീവനിൽ പങ്കാളികളാകുന്നു. ക്രിസ്തുവിന്റെ മഹത്വം മറ്റുള്ളവരേക്കാൾ കൂടുതൽ അനുഭവിച്ചറിഞ്ഞ് ദൈവാനുരൂപികളായവർ എന്ന നിലയിൽ മറിയാമിനും മറ്റ് വിശുദ്ധന്മാർക്കും നാം പ്രത്യേകമായ ബഹുമതി നൽകുന്നു. കർത്താവിനെ വഹിച്ചതുമൂലം ഒരു സാധാരണ സ്ത്രീയായിരുന്ന വി. മറിയം അനുഭവിച്ച അത്യുന്നതമായ സ്വർഗീയ മഹത്വത്തിൽ സഭയും മനുഷ്യവർഗം മുഴുവനും പങ്കുചേരാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നു ക്രിസ്തീയ വിശ്വാസം പഠിപ്പിക്കുന്നു. വി. മറിയാം സഭയുടെ പ്രതീകവും മനുഷ്യവർഗത്തിന്റെ പ്രതിനിധിയുമാകുന്നു.

# 13




# സ്ത്രീപക്ഷ ദൈവശാസ്ത്രവും ചില പുതിയ കാഴ്ചപ്പാടുകളും

സ്ത്രീകൾക്കു സഭാശുശ്രൂഷയിലുള്ള പങ്കിനെപ്പറ്റിയുള്ള വിചിന്തനങ്ങൾ അടുത്ത കാലത്ത് തുടങ്ങിയതല്ല. ക്രിസ്തീയ സഭയുടെ ആരംഭം മുതൽ തന്നെ ഇതു സംബന്ധിച്ചുള്ള പരാമർശനങ്ങൾ കാണാം. സ്ത്രീയും പുരുഷനും ഒരുമിച്ച് ദൈവസാദൃശ്യം വഹിക്കുന്നു (ഉൽപ്പ. 1:27). സ്ത്രീകൾ പുരുഷന്മാരോടൊപ്പം യേശുക്രിസ്തുവിലുള്ള "ജീവന്റെ കൃപയ്ക്കു കൂട്ടവകാശികളാണ്" (1 പത്രോസ് 3:7) എന്നീ വേദപുസ്തക പ്രബോധനങ്ങൾ ഇക്കാര്യത്തിൽ ക്രിസ്തീയ ചിന്തയ്ക്കു വെളിച്ചം പകർന്നിട്ടുണ്ട്. ഈ വിഷയത്തെപറ്റി സഭാചരിത്രത്തിലുണ്ടായ സംവാദങ്ങളിലേക്കു കടക്കുവാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല.

സ്ത്രീകളുടെ സഭാസേവന പങ്കാളിത്തത്തെക്കുറിച്ച് ഇന്നു എല്ലാ സഭകളിലും നടക്കുന്ന ചർച്ചകളുടെ പ്രത്യക്ഷ പശ്ചാത്തലം സ്ത്രീകളുടെ വിമോചന പ്രസ്ഥാനമാണ്. ആയിരത്തിതൊള്ളായിരത്തി അറുപതുകളിൽ പാശ്ചാത്യരാജ്യങ്ങളിൽ ആരംഭിച്ച സ്ത്രീവിമോ

ചന പ്രസ്ഥാനം പാശ്ചാത്യപ്രോട്ടസ്റ്റന്റ് സഭകളിലെ വനിതാനേതാക്കളെ സ്വാധീനിക്കയും അവിടെ നിന്നു മറ്റ് സഭകളിലേക്കു വ്യാപിക്കയും ചെയ്തു. അമേരിക്കയിലെ കറുത്ത വർഗ്ഗക്കാരുടെ വിമോചന സമരം, ലാറ്റിൻ അമേരിക്കയിലെ മർദ്ദിത ജനങ്ങളുടെ വിമോചന പ്രസ്ഥാനം, ലോകമാസകലമുണ്ടായ വിദ്യാർത്ഥിസമരങ്ങൾ, മനുഷ്യാവകാശങ്ങൾക്കു വേണ്ടിയുള്ള സമരങ്ങൾ എന്നിവയോടൊപ്പമാണ് സ്ത്രീകളുടെ വിമോചനപ്രസ്ഥാനവും ആരംഭിച്ചത്. യൂറോപ്പിലും അമേരിക്കയിലും സമൂഹത്തിന്റെ മേലേക്കിടയിലുള്ള പല വനിതകളുമാണ് പ്രസ്ഥാനത്തിനു നേതൃത്വം കൊടുത്തത്.

വനിതാവിമോചനപ്രസ്ഥാനത്തിന്റെ മുഖ്യ ചിന്തയിതാണ്. മനുഷ്യചരിത്രത്തിന്റെ ആരംഭം മുതൽ സ്ത്രീകൾ പുരുഷവർഗത്തിന്റെ മർദ്ദനവും എല്ലാ ജീവിതമേഖലകളിലും പുരുഷ മേധാവിത്വത്തിന്റെ തിക്തഫലവും അനുഭവിക്കുന്നു. അതുകൊണ്ട് അവരുടെ വിമോചനം മനുഷ്യരാശിയുടെ ഏറ്റവും അടിയന്തിരമായ പ്രശ്നങ്ങളിലൊന്നാണ്.

ഇങ്ങനെ പറയുന്നത് ഒരുപക്ഷേ വളരെ ലളിതമായിപ്പോയേക്കാം. കാരണം വനിതാവിമോചന പ്രസ്ഥാനത്തിനു നിരവധി മുഖങ്ങളുണ്ട്. സ്ത്രീകളോടുള്ള അനീതി എല്ലാ സമൂഹങ്ങളുടെയും ഘടനയിൽത്തന്നെ ലയിച്ചുചേർന്നിരിക്കയാണെന്നും അതുകൊണ്ട് നമ്മുടെ ഭാഷ, വീക്ഷണം, ആചാരങ്ങൾ, നിയമങ്ങൾ, മതം, വേദഗ്രന്ഥങ്ങൾ, രാഷ്ട്രീയ ഘടനകൾ എന്നിവയെല്ലാം സമ്പൂർണ്ണമായ പുനഃപരിശോധനയ്ക്കു വിധേയമാക്കിയാൽ മാത്രമേ സ്ത്രീകളുടെ വിമോചനം പൂർണ്ണമാവുകയുള്ളെന്നും വിമോചന നേതാക്കൾ പഠിപ്പിക്കുന്നു. ഒരു വശത്ത് പാശ്ചാത്യ സംസ്ക്കാരത്തിന്റെ പരിഹാസ്യമായ ചില പ്രകടനങ്ങളുമായി ഈ പ്രസ്ഥാനം താദാത്മ്യം പ്രാപിച്ചെങ്കിലും മറുവശത്ത് യഥാർത്ഥ നീതിയുടെയും സ്ത്രീകളുടെ ദൈവദത്തമായ അന്തസ്സിന്റെയും അവഗണിക്കപ്പെട്ടുപോയ മൂല്യങ്ങളെ അനാവരണം ചെയ്യാൻ ഈ പ്രസ്ഥാനം സഹായിച്ചു. അന്താരാഷ്ട്രതലത്തിൽ യഥാർത്ഥനീതിയുടെയും ന്യായത്തിന്റെയും പ്രശ്നങ്ങളിൽ നിന്നു പാവപ്പെട്ട രാജ്യങ്ങളിലെ പാവങ്ങളായ സ്ത്രീപുരുഷന്മാരുടെ ശ്രദ്ധയെ തെറ്റിച്ചുകളയുവാൻ ന്യായപൂർണ്ണമായ ഈ വിമോചന പ്രസ്ഥാനത്തെ പാശ്ചാത്യ സമ്പന്നരാഷ്ട്രങ്ങൾ ഉപയോഗിക്കുന്നു എന്ന് പല ചിന്തകന്മാരും വിമർശിക്കുന്നുമുണ്ട്.

ഈ വിമോചനപ്രസ്ഥാനത്തിന്റെ അനുരണനങ്ങൾ പടിഞ്ഞാറൻ നവീകരണ സഭകളിൽ ആദ്യമുണ്ടായി. അവിടെ നിന്ന് എക്യുമെനിക്കൽ പ്രസ്ഥാനത്തിലൂടെ റോമൻ കത്തോലിക്കാ - ഓർത്തഡോക്സ് സഭകളിലും അതിന്റെ പ്രതിധ്വനികളുണ്ടായിക്കൊണ്ടിരിക്കുന്നു. എല്ലാ ക്രിസ്തീയ വനിതാ നേതാക്കളും ഒരേ ഭാഷയിലല്ല വിമോചനത്തെക്കു

റിച്ച് സംസാരിക്കുന്നത്. കത്തോലിക്കാ സഭയിലും ഓർത്തഡോക്സ് സഭകളിലും മിക്ക സ്ത്രീകളും ഇതേക്കുറിച്ചു വളരെ ഒതുങ്ങിയ ഭാഷയിൽ പറയുമ്പോൾ പാശ്ചാത്യ നവീകരണ വനിതാ നേതാക്കളും അവരുടെ മാതൃക പിൻപറ്റി ഏഷ്യൻ ആഫ്രിക്കൻ രാജ്യങ്ങളിലെ പ്രൊട്ടസ്റ്റന്റ് വനിതാനേതാക്കളും ശക്തമായ ഭാഷയിൽ പ്രതികരിക്കുന്നു. ഇവരുടെ വാദങ്ങളിൽ ചിലതു മാത്രം ഇവിടെ സൂചിപ്പിക്കുന്നു.

1 ക്രിസ്തീയസഭയുടെ ഭാഷ തന്നെ പുരുഷമേധാവിത്വത്തിന്റെ പ്രകടനമാണ്. ഉദാഹരണം ദൈവത്തെ 'പിതാവ്' എന്നു വിളിക്കുന്നു. എന്തുകൊണ്ട് 'മാതാവ്' എന്നു വിളിച്ചുകൂടാ? 'സ്വർഗ്ഗസ്ഥയായ മാതാവേ' എന്നു തിരുത്തി കർത്തൃപ്രാർത്ഥന ചൊല്ലാം. വേദപുസ്തകം എഴുതിയവർ എല്ലാവരും പുരുഷന്മാരായിരുന്നു. അതുകൊണ്ട് വേദപുസ്തകത്തിലെയും ആരാധനാക്രമങ്ങളിലേയും ഭാഷ സ്ത്രീകളെ അവഗണിക്കുന്ന ബഹിഷ്ക്കരണഭാഷ (exclusive language) യാണ്. രാജാവ്, കർത്താവ്, പ്രഭു, രക്ഷകൻ തുടങ്ങിയ പുരുഷപദങ്ങളാണ് ദൈവത്തെക്കുറിക്കാൻ വേദപുസ്തകം ഉപയോഗിക്കുന്നത്. ഇതെല്ലാം തിരുത്തണം. ഇംഗ്ലീഷ് ഭാഷയാണ് ഉപയോഗിക്കുന്നതെങ്കിൽ മനുഷ്യൻ എന്നർത്ഥമാക്കാൻ man എന്ന പദം ഉപയോഗിക്കരുത്. Man എന്നാൽ പുരുഷൻ എന്നാണർത്ഥം. ഇതുപോലെ മറ്റു പല ഭാഷകളിലും തിരുത്തൽ ആവശ്യമാണ്. സ്ത്രീകളെക്കൂടി ഉൾക്കൊള്ളുന്ന ഭാഷ (inclusive language) ആണ് ആരാധനയിലും പ്രസംഗത്തിലും പുസ്തകങ്ങളിലും ഉപയോഗിക്കേണ്ടത്. ഉദാഹരണമായി 'മനുഷ്യൻ' എന്നർത്ഥമാക്കാൻ ഇംഗ്ലീഷിൽ human person എന്നോ human being എന്നോ ഉപയോഗിക്കണം.

2. സ്ത്രീകൾക്കുവേണ്ടി പുരുഷന്മാർ സംസാരിക്കേണ്ട ആവശ്യമില്ല. സ്ത്രീകളുടെ കാര്യം അവർ തന്നെ സഭയിൽ പറഞ്ഞുകൊള്ളും. കാരണം, പുരുഷന്മാർ എത്ര തന്നെ സ്ത്രീകൾക്കുവേണ്ടി പറഞ്ഞാലും അവരുടെ പുരുഷവർഗ്ഗ താൽപ്പര്യങ്ങൾ അവരുടെ വാക്കുകൾക്കു പുറകിൽ കാണും.

3. അബ്രഹാം, ഇസഹാക്ക്, യാക്കോബ് തുടങ്ങിയ "പിതാക്കന്മാരുടെ വിശ്വാസവും പിതാക്കന്മാ"രുടെ ദൈവത്തെയുമാണ് യഹൂദക്രൈസ്തവ പാരമ്പര്യം ഇതുവരെ പഠിപ്പിച്ചു പോന്നത്. പുരുഷമേധാവിത്വത്തിന്റെ ഏറ്റവും വലിയ അടയാളമാണ് പിതൃഭരണത്തിലും പൈതൃകത്തിലും ഊന്നിയ സഭാഘടന (patriarchy). പാത്രിയർക്കീസന്മാരും മെത്രാന്മാരും, വൈദികരുമെല്ലാം 'പിതാവ്' എന്നു സ്വയം വിശേഷിപ്പിക്കയും പുരുഷന്മാരെ മാത്രം ഈ സ്ഥാനങ്ങളിലേക്കു തെരഞ്ഞെടുക്കുകയും ചെയ്യുന്നത് സ്ത്രീകളുടെ സ്ഥാനത്തോടുള്ള അവഹേളനമാണ്. പിതാക്കളെപ്പോലെ തന്നെ മാതാക്കളും ക്രിസ്തീയ വിശ്വാസത്തിന്റെ നെടുംതൂണു

കളായി വർത്തിച്ചിട്ടുണ്ട്. അതുകൊണ്ട് 'മാതൃവിശ്വാസ'വും മാതൃഭര ണവും പ്രസക്തമാണ്. സഭയിലും സമൂഹത്തിലും കുടുംബത്തിലും പിതാ വിൽ കേന്ദ്രീകരിച്ച വ്യവസ്ഥിതി മാറണം.

4. സ്ത്രീകളോടുള്ള അനീതി സഭയിൽ നിലനിൽക്കാനുള്ള പ്രധാന കാരണം പുരുഷമാത്ര പൗരോഹിത്യമാണ്. പുരുഷവൈദിക ശ്രേണി അധികാരം കൈയാളുകയും തീരുമാനങ്ങൾ എടുക്കുകയും സഭാനിയ മങ്ങളെ തങ്ങളുടെ വർഗ്ഗതാൽപ്പര്യങ്ങൾക്കനുസൃതമായി വ്യാഖ്യാനിക്കു കയും ചെയ്തു. അതുകൊണ്ട് സ്ത്രീകളെകൂടി പൗരോഹിത്യസ്ഥാന ങ്ങളിലേക്ക് പ്രവേശിപ്പിച്ചാൽ മാത്രമേ, നിർണ്ണായക തീരുമാനങ്ങളെടു ക്കുന്നതിൽ പങ്കെടുത്തു തങ്ങൾ അനുഭവിക്കുന്ന അനീതി നീക്കം ചെയ്യാൻ അവർക്കു സാധ്യമാവൂ.

4. യേശുക്രിസ്തു ഒരു പുരുഷനായി ജനിച്ചു എന്നത് അപ്രധാനമായ യാദൃശ്ചിക സംഭവമാണ്. യേശുവിന്റെ പുരുഷഭാവത്തിന് ഊന്നൽ കൊടു ക്കുന്ന വേദശാസ്ത്ര വ്യാഖ്യാനങ്ങളും പ്രബോധനങ്ങളും പൂർണ്ണമായും ഒഴിവാക്കണം. അതുകൊണ്ട് പുരുഷവൈദികൻ യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യമാണ് എന്നു പറയുന്നതിൽ പ്രത്യേകിച്ച് അർത്ഥമൊന്നുമില്ല. യേശുക്രിസ്തുവിൽ സ്ത്രീയെന്നും പുരുഷനെന്നും വ്യത്യാസമില്ലാത്ത തിനാൽ, ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന സ്ത്രീയ്ക്കും വൈദിക - എപ്പിസ്കോപ്പൽ സ്ഥാനങ്ങൾ പ്രാപിച്ച് യേശുക്രിസ്തുവിന്റെ പ്രതിനിധിയായി നിലകൊള്ളാൻ അവകാശമുണ്ട്.

5. ത്യാഗപൂർണ്ണമായ ജീവിതം, സഹനം, ക്ഷമ, അനുസരണം, ആത്മ ത്യാഗം എന്നിവയെക്കുറിച്ച് സ്ത്രീകളോടു പ്രസംഗിക്കരുത്. കാരണം മനുഷ്യചരിത്രത്തിന്റെ തുടക്കം മുതൽ സ്ത്രീകളെ ഈ മൂല്യങ്ങളുടെ പേരിൽ പുരുഷന്മാർ ചൂഷണം ചെയ്തു. സ്ത്രീകളെ സംബന്ധിച്ച് ഇവ ഇനി മൂല്യങ്ങളല്ല. കാരണം അവർക്ക് സഹിച്ചും, ക്ഷമിച്ചും, അനുസ രിച്ചും ത്യാഗം ചെയ്തും മതിയായി. ഇനി അവർക്കു വേണ്ടതു തുല്യ അവകാശങ്ങളും തുല്യ സ്ഥാനങ്ങളുമാണ്.

പ്രോട്ടസ്റ്റന്റ് സഭകളിലെ വനിതാ പ്രസ്ഥാനക്കാർ ഉന്നയിക്കുന്ന ചില വാദമുഖങ്ങളാണ് മുകളിൽ കൊടുത്തത്. വളരെ വിപുലമായ ഈ പ്രസ്ഥാ നം സമ്പൂർണ്ണമായ ഒരു സ്ത്രീപക്ഷ ദൈവശാസ്ത്രം (Feminist theology) തന്നെ വികസിപ്പിച്ചെടുത്തിട്ടുണ്ട്. ലാറ്റിൻ അമേരിക്കയിലെ വിമോ ചന ദൈവശാസ്ത്രം (liberation theology) രാഷ്ട്രീയ - പ്രത്യയ ശാസ്ത്രപരമായ സ്വഭാവം കൈവരിച്ചതുപോലെ സ്ത്രൈണ ദൈവശാ സ്ത്രവും സ്ത്രീകളുടെ അവസ്ഥയെ രാഷ്ട്രീയ വിശകലനത്തിനു വിധേ യമാക്കുന്നുണ്ട്. ഗബ്രിയേലാ ഡീറ്റ്റിക് എന്ന ദൈവശാസ്ത്രജ്ഞയുടെ

അഭിപ്രായമനുസരിച്ച് ഈ ദൈവശാസ്ത്ര സമ്പ്രദായത്തിന്റെ ആദ്യപടി 'സംശയ' മാണ്. സ്ത്രീകളുടെ അനുദിന ജീവിതാനുഭവം അവരുടെ ചുറ്റുപാടുകളെ സംശയിക്കാൻ അവരെ പഠിപ്പിക്കുന്നു. സ്ത്രീകളായതു കൊണ്ട് തങ്ങളെ മർദ്ദിക്കുകയും പരിഹസിക്കുകയും ചൂഷണം ചെയ്യു കയും ചെയ്യുന്ന സങ്കീർണ്ണമായ സമൂഹഘടനയുടെ അസ്ഥിവാ രത്തെയാണ് അവർ സംശയിക്കുന്നത് (Ideological Suspicion). രണ്ടാമ തായി, ഈ അനുഭവനിഷ്ഠമായ സംശയത്തെ അസ്ഥിവാരത്തിൽ നിന്നു സമൂഹയാഥാർത്ഥ്യത്തിന്റെ ഉപരിഘടനകളിലേക്കു സംക്രമിപ്പിക്കുന്നു. വില കുറഞ്ഞ ഒരു സ്ത്രീത്വ മാതൃക തങ്ങളുടെമേൽ അടിച്ചേൽപ്പി ക്കുകയും ക്രിസ്തീയ മൂല്യങ്ങളായ ഭക്തി, അനുസരണം, ത്യാഗം എന്നി വയുടെ പേരിൽ തങ്ങളുടെ മനുഷ്യത്വത്തെ ബന്ധിക്കുകയും ചെയ്യുന്നു. വിശ്വാസം, ആചാരങ്ങൾ, അധികാരം തുടങ്ങിയ ഉപരിഘടന (Ideological superstructure) യെ അങ്ങനെ സംശയിക്കുകയും ചോദ്യം ചെയ്യുകയും ചെയ്യുന്നു. മൂന്നാമതായി, വേദപുസ്തകത്തിന്റെയും വിശ്വാസത്തിന്റെയും പുരുഷ വ്യാഖ്യാനത്തെ സംശയിക്കുന്നു. സ്ത്രീകളെ ഒരു സുപ്രധാന ഘടകമായി കരുതാതെ, പിതൃമേധാവിത്വത്തിന്റെ കണ്ണാടിയിലൂടെ ചരി ത്രത്തെ കണ്ട്, വേദപുസ്തകത്തെ വ്യാഖ്യാനിക്കുകയാണ് ഇന്നത്തെ പണ്ഡിതന്മാർ ചെയ്യുന്നത്. ഈ വ്യാഖ്യാനത്തെ പരിപൂർണ്ണമായി സംശ യിച്ച് (Exegetical Suspicion) പുതിയൊരു വ്യാഖ്യാന രീതി ആവിഷ്ക്കരി ക്കുക സ്ത്രൈണ ദൈവശാസ്ത്ര സമ്പ്രദായത്തിന്റെ ഭാഗമാണ്. നാലാ മതായി, പുതിയ 'വ്യാഖ്യാനം' തെളിയിച്ചെടുക്കുന്നു. ക്രിസ്തീയ ചരി ത്രത്തെ, അവശരും അവഹേളിതരുമായ സ്ത്രീകളുടെ കാഴ്ചപ്പാടിലൂടെ പുനഃസൃഷ്ടിക്കുക. ഇപ്പോൾ നാം വിലമതിക്കുന്ന പ്രമാണങ്ങളും മൂല്യ ങ്ങളുമൊന്നുമായിരിക്കില്ല പുതിയ ചരിത്രത്തിൽ സ്ത്രീകളുടെ അന്തസ്സും മൂല്യവും സുപ്രധാനമായി കരുതുന്ന ഒരു ഭാവിയിലേക്കുള്ള വാതിൽ തുറക്കാനാണ് ഈ പുതിയ വ്യാഖ്യാനം ശ്രമിക്കുന്നത്. ലാറ്റിൻ അമേരി ക്കൻ വിമോചന ദൈവശാസ്ത്രജ്ഞനായ ഹുവാൻ ലൂയിസ് സെഗുന്തേ യുടെ വ്യാഖ്യാനവൃത്തം (Hermeneutical circle) എന്ന ആശയത്തിന്റെ അടിസ്ഥാനത്തിൽ ദൈവശാസ്ത്രത്തെ രാഷ്ട്രീയ വിശകലനവുമായി കൂട്ടിച്ചേർത്ത് സ്ത്രൈണ ദൈവശാസ്ത്രം വികസിപ്പിക്കാനാണ് അതിന്റെ ചില പ്രണേതാക്കൾ ശ്രമിച്ചുകൊണ്ടിരിക്കുന്നത്.

വിമോചന ദൈവശാസ്ത്രങ്ങളുടെ പൊതുവായ പ്രസ്താവനയാണ് "ദൈവം പക്ഷം പിടിക്കുന്നു" എന്നത്. ദൈവം പാവങ്ങളുടെ പക്ഷം പിടിക്കുന്നു. സ്ത്രീകളുടെ പക്ഷം പിടിക്കുന്നു. മർദ്ദിതരുടെ പക്ഷം പിടി ക്കുന്നു എന്നിങ്ങനെ സന്ദർഭാനുസരണം ഈ പ്രസ്താവനയെ വ്യാഖ്യാ നിക്കാം. അതായത് നിഷ്പക്ഷത എന്നത് ദൈവനീതിയുടെ ഭാഗമല്ലെന്നു

ചുരുക്കം. പരമ്പരാഗതമായി നീതിയുടെ ന്യായാധിപൻ നിഷ്പക്ഷമതി യാണെന്നാണല്ലോ സങ്കൽപ്പം. പുതിയ നീതിസങ്കൽപ്പത്തിൽ ദൈവം അവശരുടെയും മർദ്ദിതരുടെയും ഭാഗം ചേരുന്നു. ലോകനീതിയും സാധാരണ മാനുഷികന്യായവും ഇവിടെ പ്രസക്തമല്ല. നിഷ്പക്ഷത (neutrality) ഒരു ഗുണമല്ല. അതുകൊണ്ട് ശാസ്ത്രീയ നിഷ്പക്ഷതയ്ക്കു പ്രാധാന്യം കൊടുക്കുന്ന ശാസ്ത്ര സാങ്കേതിക വ്യവസ്ഥിതിയെ സ്ത്രൈണ ദൈവശാസ്ത്രം എതിർക്കുന്നു. നിഷ്പക്ഷതയുടെ പേരിൽ സ്ത്രീകളെ ചൂഷണം ചെയ്യുന്നതിനായി പുരുഷമേധാവിത്വം ശാസ്ത്ര – സാങ്കേതിക ജ്ഞാനത്തെ ഉപയോഗിക്കുന്നു എന്നാണിവിടുത്തെ വാദം.

പുതിയ സ്ത്രീപക്ഷ ദൈവശാസ്ത്രം സഭകൾക്കുള്ളിലും സഭകൾ തമ്മിലും ആഴമേറിയ ഭിന്നതകൾ സൃഷ്ടിക്കാനുള്ള സാദ്ധ്യതകളുണ്ട്. അതുകൊണ്ട് സ്ത്രീകളുടെ വിമോചനത്തെ, പുരുഷന്മാരും സ്ത്രീകളും അവിഭാജ്യമായി നിൽക്കുന്ന പുതിയൊരു സമൂഹത്തിന്റെ (community of men and women) സൃഷ്ടിക്ക് ഉതകുന്ന ശക്തിയാക്കണം എന്ന നില പാടാണ് അഖിലലോക സഭാകൗൺസിലും മറ്റും എടുക്കുന്നത്.

ഫെമിനിസ്റ്റ് തിയോളജിയോടു പ്രതികരിക്കുക അത്ര എളുപ്പമുള്ള ഒരു സംഗതിയല്ല. കാരണം സഭയുടെ നിലവിലുള്ള പല വിശ്വാസപ്രമാണങ്ങളെയും വ്യാഖ്യാനരീതികളെയും അവർ നിരാകരിക്കുന്നു. അതുകൊണ്ട് പരമ്പരാഗതമായ നിലപാടുകളുടെ അടിസ്ഥാനത്തിൽ നടത്തുന്ന അഭിപ്രായപ്രകടനങ്ങളെയും നിരാകരിക്കപ്പെടാൻ ഇടയുണ്ട്. അതുപോലെ തന്നെ വളരെ വികാരസമ്മിശ്രമായ രീതിയിലാണ് വനിതാനേതാക്കൾ അവരുടെ നിലപാട് വിശദീകരിക്കുന്നത്. ഏതെങ്കിലും തരത്തിലുള്ള വിമർശനത്തെ, അത് ഏറ്റവും നല്ല ഉദ്ദേശ്യത്തോടെയാണെങ്കിലും, സ്വീകരിക്കുവാൻ അവരിൽ പലരും മടി കാണിക്കുന്നു. മാത്രമല്ല, വിമർശനാത്മകമായി ഇക്കാര്യത്തെക്കുറിച്ച് അഭിപ്രായം പറയുന്ന പുരുഷന്മാരെ യാഥാസ്ഥിതികരും, സ്ത്രീവിദ്വേഷികളും പിന്തിരിപ്പന്മാരുമായി മുദ്ര കുത്തുവാനും അവർക്കു മടിയില്ല. എല്ലാ വിപ്ലവവിമോചന പ്രസ്ഥാനങ്ങളും തുടക്കത്തിൽ ഈ സ്വഭാവം പ്രകടിപ്പിക്കുന്നതുകൊണ്ട്, അതൊരു തടസ്സമായി കരുതാതെ സഭകളും നേതൃസ്ഥാനത്തുള്ള വ്യക്തികളും തങ്ങളുടെ നിലപാട് വിശദീകരിക്കുന്നത് നന്നായിരിക്കും.

പരമ്പരാഗതമായ ദൈവശാസ്ത്ര വ്യാഖ്യാനങ്ങളെയും ആചാരരീതികളെയും പുതിയൊരു കാഴ്ചപ്പാടിലൂടെ കാണുന്നതിനും നമ്മുടെ സഭാപാരമ്പര്യം വിസ്മരിച്ചതോ അവഗണിച്ചതോ ആയ നല്ല ക്രിസ്തീയ മൂല്യങ്ങളെ വീണ്ടെടുക്കുന്നതിനും സ്ത്രീവിമോചന ദൈവശാസ്ത്രം സഹായിക്കുന്നുണ്ട് എന്നുള്ളതിനു യാതൊരു സംശയവുമില്ല. ഉദാഹരണമായി

ഓർത്തഡോക്സ് പാരമ്പര്യത്തിൽ മുമ്പുണ്ടായിരുന്ന ശെമ്മാശ്ശിനി (Deaconess) മാരുടെ ക്രമം പുനരുദ്ധരിക്കുന്നതിനെപ്പറ്റി പല പുരാതന പൗരസ്ത്യസഭകളും ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. അതുപോലെ പെൺകുട്ടികളുടെ മാമോദീസാ തുടങ്ങിയ കാര്യങ്ങളിൽ ലിംഗഭേദത്തിന്റെ അടിസ്ഥാനത്തിൽ പിൽക്കാലത്തുണ്ടായ വിവേചനത്തെ നീക്കം ചെയ്യുവാൻ നമ്മുടെ സഭ തീരുമാനിച്ചു. സഭയുടെ നയപരമായ നിർണ്ണായകതീരുമാനങ്ങളിൽ സ്ത്രീകൾക്കു സമർഹമായ സ്ഥാനം നൽകുന്നതിനെപ്പറ്റി പലരും ഗൗരവമായി ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. സ്ത്രീകൾ അനുഭവിക്കുന്ന സാമൂഹ്യാസമത്വങ്ങളും അവഹേളനങ്ങളും തുടച്ചുനീക്കാൻ സഭകൾ യത്നിക്കേണ്ടതാണ് എന്ന അവബോധം പൊതുവെ വളർന്നിട്ടുണ്ട്. ഇങ്ങനെ നിരവധി കാര്യങ്ങളിൽ പുതിയൊരു ക്രിസ്തീയാവബോധം സഭയിലും സമൂഹത്തിലും വളർത്തുവാൻ സ്ത്രീകളുടെ വിമോചനപ്രസ്ഥാനത്തിനു കഴിഞ്ഞിട്ടുണ്ട് എന്നുള്ളതിനു തർക്കമില്ല. ഇക്കാര്യങ്ങൾക്ക് അടിവരയിട്ടുകൊണ്ടു തന്നെ, ഇതിന്റെ മറുവശം കൂടി അൽപ്പം സൂചിപ്പിക്കട്ടെ.

1. ഭാഷാപ്രയോഗങ്ങളിൽ കടന്നുകൂടിയിരിക്കുന്ന ലിംഗവിവേചനത്തെക്കുറിച്ച് നാം ബോധവാന്മാരാകണമെന്നുള്ളത് സംശയമില്ലാത്ത കാര്യമാണ്. പത്രങ്ങളും പുസ്തകങ്ങളും പരിശോധിക്കുന്ന എഡിറ്റർമാർ പ്രത്യേകിച്ചും ഇക്കാര്യത്തിൽ ശ്രദ്ധ പതിപ്പിച്ചു തുടങ്ങിയിട്ടുണ്ട്. പക്ഷേ, ഇംഗ്ലീഷിലും മറ്റു മിക്ക യൂറോപ്യൻ ഭാഷകളിലും കടന്നുകൂടിയിരിക്കുന്ന വിവേചനനയം ലോകത്തിലെ മറ്റു ചില ഭാഷകളിൽ സ്വഭാവികമായിത്തന്നെ കണ്ടില്ലെന്നു വരാം. ഉദാഹരണമായി നിഖ്യാ വിശ്വാസപ്രമാണം ഇംഗ്ലീഷിൽ തർജ്ജമ ചെയ്ത പാശ്ചാത്യർ He became man എന്നാണ് യേശുവിന്റെ മനുഷ്യാവതാരത്തെപ്പറ്റി പറയുന്ന ഭാഗം തർജ്ജമ ചെയ്തത്. ഇതിനെ സ്ത്രീവിമോചന പ്രസ്ഥാനം ശക്തിയായി എതിർക്കുന്നു. എന്നാൽ മലയാളത്തിൽ സ്വാഭാവികമായിത്തന്നെ, അവൻ പുരുഷനായി എന്നല്ല മനുഷ്യനായി എന്നാണല്ലോ നാം തർജ്ജമ ചെയ്തിരിക്കുന്നത്. സ്ത്രീയെയും പുരുഷനെയും ഉൾക്കൊള്ളുന്ന 'മനുഷ്യൻ' എന്ന പദം ഉപയോഗിക്കുക നമുക്ക് സുഗമമാണ്. 'പിതാക്കന്മാരുടെ മാതൃക പിൻപറ്റണം' എന്നു നാം സാധാരണ പറയാറുണ്ടല്ലോ. 'മാതൃക' എന്നാൽ മാതാവിനെ സംബന്ധിച്ചത്, മാതാവിന്റെ രീതിയനുസരിച്ചത് എന്നാണർത്ഥം. അപ്പോൾ പിതാവിൽ മാതൃത്വം ആരോപിച്ചാണ് നാം സംസാരിക്കുന്നത്. ശരിയായ ഫെമിനിസ്റ്റ് പ്രയോഗം തന്നെയാണ് പിതാവിന്റെ 'മാതൃക.' നാമറിയാതെ തന്നെ മാതൃസങ്കൽപ്പവും അതിലധിഷ്ഠിതമായ ഭാഷാപ്രയോഗങ്ങളുമാണ് പിതൃസങ്കൽപ്പത്തേക്കാൾ നമ്മുടെ സംസ്ക്കാരത്തിൽ മുന്തിനിൽക്കുന്നത്. ഭാഷയിൽ കടന്നുകൂടുന്ന പുരുഷമേധാവിത്വ ചിഹ്നങ്ങളെ നീക്കം ചെയ്യുന്നതു സ്വീകാര്യമാണെങ്കിലും

ആ വാദമുപയോഗിച്ചു വേദപുസ്തകമെല്ലാം തിരുത്തിയെഴുതണമെന്ന ചിന്ത ക്രിസ്തീയസഭയ്ക്കു സ്വീകാര്യമാവുകയില്ല. ദൈവത്തെ പിതാവ് എന്നു വിളിക്കുന്നതുകൊണ്ട് ആത്മമയനായ ദൈവത്തിൽ ലിംഗഭേദം ആരോപിക്കുന്നുവെന്നോ, സ്ത്രീകളെ തരംതാഴ്ത്തുന്നുവെന്നോ, ആരെങ്കിലും പറഞ്ഞാൽ അതു ബാലിശമാണ്. അധികാരപ്രമത്തരും മക്കളോടു സ്നേഹവും കാരുണ്യവും കാണിക്കാത്തവരുമായ അപ്പന്മാരുടെ മക്കൾക്കായിരിക്കും 'അപ്പൻ' എന്ന വാക്കിനോടും അപകർഷണം. ജോൺ പോൾ സാർത്രിനെപ്പോലെ വലിയ നിരീശ്വരന്മാരായ പല വ്യക്തികൾക്കും അവരുടെ ലൗകിക പിതാക്കന്മാരുമായുള്ള ബന്ധം തമോജഢിലമായിരുന്നെന്നു തെളിയിക്കപ്പെട്ടിട്ടുണ്ട്. സ്വന്തം പിതാവിന്റെ സ്നേഹം അറിയാൻ കഴിയാത്തവർക്കു സ്വർഗ്ഗസ്ഥനായ പിതാവ് എന്ന പദം ചിലപ്പോൾ അരോചകമാവും. യേശുക്രിസ്തു കാണിച്ചുതന്ന പിതാവ് ലോകത്തിലെ പിതാക്കന്മാരുടെ ഒരു വലിയ മാതൃകയാണെന്നു ധരിക്കുന്നതാണ് പ്രശ്നം.

ഈയിടെ ഒരു സമ്മേളനത്തിൽ സന്ദർഭവശാൽ 'ദൈവത്തിന്റെ ആർദ്രകരുണ" (tender mercy) എന്ന വാക്കുകൾ ഉച്ചരിച്ചപ്പോൾ, അമേരിക്കക്കാരിയായ ഒരു വിമോചന ദൈവശാസ്ത്രജ്ഞയ്ക്ക് അതു വളരെ ആകർഷണീയമായിത്തോന്നി. ആ പ്രയോഗം എവിടെ കിട്ടി എന്ന ചോദ്യത്തിന്, ഓർത്തഡോക്സ് ആരാധനയിൽ സാധാരണ ഉപയോഗിക്കുന്ന പദമാണെന്നു പറഞ്ഞപ്പോൾ അവർക്കു അത്ഭുതമായി. യാഥാസ്ഥിതികവും സ്ത്രീമർദ്ദകവുമെന്നു ചില പ്രോട്ടസ്റ്റന്റ് വനിതാനേതാക്കൾ വിശേഷിപ്പിക്കുന്ന ഓർത്തഡോക്സ് ആരാധനയിൽ ദൈവത്തെക്കുറിച്ച് മാതൃഭാവമിയന്ന ഭാഷയിലാണ് സംസാരിക്കുന്നതെന്ന അറിവാണ് അവരെ അത്ഭുതപ്പെടുത്തിയത്. ഭാഷയ്ക്കു പരമമായ സ്ഥാനം കൊടുക്കുന്ന പാശ്ചാത്യ വേദശാസ്ത്രത്തിലാണ് ഭാഷയുടെ ലിംഗവിവേചനം പ്രശ്നമുണ്ടാക്കുന്നത്. കാരണം അവിടെ ദൈവശാസ്ത്രം ഭാഷണമാണ്. ഓർത്തഡോക്സ് ദൈവശാസ്ത്രം ഒരു ഘട്ടം കഴിയുമ്പോൾ ഭാഷയിൽ നിന്നുതന്നെ മോചനം പ്രാപിക്കുന്നു. അതുകൊണ്ട് സ്ത്രീവിമോചന പ്രസ്ഥാനത്തിന്റെ ഭാഷാവിമർശനം ഒരു പരിധിക്കപ്പുറം മാനദണ്ഡമായി സ്വീകരിക്കാൻ ഓർത്തഡോക്സ് പാരമ്പര്യം മടി കാണിക്കുന്നു.

2 'പേട്രിയാർക്കി' എന്നു സ്ത്രീവിമോചനക്കാർ വിശേഷിപ്പിക്കുന്ന പിതൃഭരണം സഭയിലെ മാത്രം പ്രശ്നമായിട്ടല്ല പിന്തിരിപ്പൻ സമൂഹത്തിന്റെ പൊതുവെയുള്ള സ്വഭാവമായിട്ടാണ് അവതരിപ്പിക്കുന്നത്. സഭയ്ക്കുള്ളിൽ "പിതാക്കന്മാരുടെ" വിശ്വാസവും, വൈദികപിതാക്കന്മാരുടെ സ്ഥാനവും മൂലം പേട്രിയാർക്കി നിലനിൽക്കുന്നു എന്നാണവരുടെ ആരോപണം. സഭയെ അമ്മയായിക്കാണുന്ന ഓർത്തഡോക്സ് പാരമ്പര്യത്തിൽ

എല്ലാ പിതാക്കന്മാരും സഭയ്ക്കുള്ളിലാണ്.

സഭയിലെ ഔദ്യോഗിക ഗുരുക്കന്മാരായി എപ്പിസ്ക്കോപ്പാമാരെ പരിഗണിക്കുന്നെങ്കിലും വിശ്വാസത്തിന്റെ സാക്ഷികളും സംവാഹകരുമായി കരുതി സ്ത്രീകളെ സഭ ബഹുമാനിക്കുന്നു. സ്ത്രീയായ വിശുദ്ധ കന്യകമറിയാമിനു വേദപുസ്തകം നൽകുന്ന ബഹുമതി പോലും നൽകാൻ കൂട്ടാക്കിയില്ലെന്നു മാത്രമല്ല, വി. മാതാവിനെ അവഹേളിക്കുക കൂടി ചെയ്ത പ്രോട്ടസ്റ്റന്റ് പാരമ്പര്യത്തിലാണ് പേട്രിയാർക്കി രൂക്ഷമായി പത്തിവിടർത്തിയതെന്നു നാമോർക്കണം. വി. കന്യകയെയും മറ്റു ശുദ്ധിമതികളെയും അവരുടെ സകല മാനുഷികാന്തസ്സോടും സ്ത്രീത്വത്തിന്റെ തേജസ്സോടും കൂടി സ്വീകരിച്ച പുരാതന പാരമ്പര്യങ്ങളിൽ, പാത്രിയർക്കീസന്മാരേക്കാളും മെത്രാന്മാരേക്കാളും ഉന്നതമായ ആത്മീയ സ്ഥാനമാണ് വിശുദ്ധരായ സ്ത്രീകൾക്കു നൽകപ്പെട്ടത്.

ഇങ്ങനെയൊരു മാതൃകയുടെ അഭാവം അനുഭവിച്ച നവീകരണ പാരമ്പര്യത്തിൽ പുരുഷനായ വൈദികൻ അഥവാ ബിഷപ്പ് സഭാജീവിതത്തിൽ ഏക മോഡലായി മാറി. അതേസമയം ഓർത്തഡോക്സ് പാരമ്പര്യത്തിൽ വിശുദ്ധരായ വ്യക്തികളാണ് (Saints) സഭാജീവിതത്തിൽ ആദർശവ്യക്തിത്വത്തിന്റെ മാതൃക നൽകിയത്. ജനങ്ങൾ ആശ്രയിച്ചതും വിശ്വാസമർപ്പിച്ചതും ഔദ്യോഗിക ഇടയന്മാരേക്കാൾ കൂടുതൽ ഇത്തരം വിശുദ്ധ വ്യക്തികളിലാണ്. ഇത്തരം വ്യക്തികൾ പട്ടമേറ്റവരാകണമെന്നോ പുരുഷന്മാരാകണമെന്നോ ഓർത്തഡോക്സ് പാരമ്പര്യം ഒരിക്കലും അനുശാസിച്ചിട്ടില്ല. പട്ടമേറ്റാൽ മാത്രമേ സ്ത്രീകൾക്കു സഭയിലുള്ള സ്ഥാനം പൂർണ്ണമാവൂ എന്നു കരുതുന്ന നവീകരണ പാരമ്പര്യത്തിൽ നിന്നു വളരെ വിഭിന്നമാണ്, സ്ത്രീ പുരുഷഭേദമില്ലാതെ, വിശുദ്ധരാക്കുവാൻ എല്ലാവരെയും ക്ഷണിക്കുകയും 'വിശുദ്ധി' സഭാജീവിതത്തിന്റെ അത്യുന്നത മാനദണ്ഡമായി കരുതുകയും ചെയ്യുന്ന ഓർത്തഡോക്സ് പാരമ്പര്യം. ഭരണപരമായ അധികാര സ്ഥാനങ്ങളേക്കാൾ കൂടുതൽ ജനങ്ങൾ ബഹുമാനിക്കുന്നത് വിശുദ്ധവ്യക്തികളുടെ ആത്മീയാധികാരത്തെയാണ്. ഭാഗ്യവശാൽ, സഭാചരിത്രത്തിൽ, നിരവധി ഔദ്യോഗിക ഭരണകർത്താക്കളായ ഇടയന്മാർ വിശുദ്ധ ജീവിതത്തിനും മാതൃകകളായി വർത്തിച്ചിട്ടുണ്ട്.

3. പ്രോട്ടസ്റ്റന്റ് പാരമ്പര്യത്തിൽ ഉണ്ടായ സ്വാഭാവികമായ ഒരു പരിണാമമാണ് സ്ത്രീകളുടെ പൗരോഹിത്യം. സഭ രാജകീയ പുരോഹിതവർഗ്ഗമായതുകൊണ്ട് എല്ലാ വ്യക്തികളും തത്വത്തിൽ പുരോഹിതന്മാരാണെന്നാണ് നവീകരണ നേതാക്കൾ 16–ാം നൂറ്റാണ്ടിൽ പഠിപ്പിച്ചത്. എന്തുകൊണ്ട് കഴിഞ്ഞ നാലര നൂറ്റാണ്ടുകൾ പുരോഹിതവൃത്തി ചെയ്യാൻ നവീകരണ സഭകൾ സ്ത്രീകളെ അനുവദിച്ചില്ല എന്നതിലാണ് അദ്ഭുതപ്പെടേണ്ടത്. സ്ത്രീകൾക്കു പുരോഹിതരാവാൻ നവീകരണ ദൈവ

ശാസ്ത്രം ഇത്രയുംനാൾ വഴി തുറന്നിട്ടും അവരെ ആ സ്ഥാനത്തു നിൽക്കുവാൻ അനുവദിക്കാത്ത പാശ്ചാത്യ നവീകരണ സഭകളിൽ തീർച്ചയായും അതിശക്തമായ പുരുഷമേധാവിത്വം ഉണ്ടായിരുന്നിരിക്കണം. ആ മേധാവിത്വത്തിനെതിരെയാണ് നവീകരണ സഭകളിലെ സ്ത്രീവിമോചനപ്രസ്ഥാനം പൊരുതുന്നത്. അതുകൊണ്ട് പൗരോഹിത്യ സ്ഥാനം കൈയടക്കുക എന്നത് അവരുടെ സമരത്തിന്റെ വിജയലക്ഷണമാണ്. അതിനെ വിമർശിക്കാനും ന്യായം വിധിക്കാനും ആ പാരമ്പര്യത്തിനു പുറത്തുള്ളവർ ശ്രമിക്കാതിരിക്കയാണ് ഉത്തമം.

പക്ഷേ, ഓർത്തഡോക്സ് വീക്ഷണത്തിൽ നോക്കുമ്പോൾ, മിക്ക നവീകരണ സഭകളിലേയും വൈദികസ്ഥാനമെന്നു പറയുന്നതു തന്നെ പള്ളിയിൽ ഔദ്യോഗികമായി പ്രസംഗിക്കാനുള്ള അനുവാദം എന്നതിൽ കവിഞ്ഞെന്തെങ്കിലും ആണെന്നു തോന്നുന്നില്ല. അത്ര ലാഘവത്തോടെയാണ് ആ പാരമ്പര്യത്തിൽപ്പെട്ടവർ പൗരോഹിത്യത്തെ കാണുന്നത്. യേശുക്രിസ്തുവിന്റെ കൗദാശിക സാന്നിധ്യമായി ദൈവജനത്തിന്റെ മധ്യത്തിൽ നിലകൊള്ളുകയെന്നതോ, കൂദാശകൾ അനുഷ്ഠിക്കുക എന്നതോ പൗരോഹിത്യത്തിന്റെ പ്രധാന ഭാഗമായി അവർ മനസ്സിലാക്കുന്നില്ല. ഒരു നീണ്ട പ്രസംഗവും ഏതാനും പാട്ടുകളും അൽപ്പം പ്രാർത്ഥനയും കൊണ്ട് ആരാധന പൂർണ്ണമാവുന്നു. ഇങ്ങനെയുള്ള ആരാധനയ്ക്കു നേതൃത്വം കൊടുക്കാൻ ഇതുവരെ സ്ത്രീകളെ അനുവദിച്ചില്ല എന്നത് നവീകരണ പാരമ്പര്യത്തിന്റെ വലിയ പ്രശ്നമാണെന്നതിൽ തർക്കമില്ല.

ഇങ്ങനെ വിശ്വാസത്തിലും അനുഷ്ഠാനത്തിലും ലാഘവം പ്രദർശിപ്പിക്കുന്ന ഒരു സഭാ പാരമ്പര്യവുമായി ദൈവശാസ്ത്ര സംഭാഷണത്തിലേർപ്പെടുക എന്നത് ഓർത്തഡോക്സ് പാരമ്പര്യത്തെ സംബന്ധിച്ച് അത്ര സുഗമമല്ല. പ്രത്യേകിച്ച് സ്ത്രീകളുടെ പൗരോഹിത്യം സംബന്ധിച്ച വേദശാസ്ത്ര ചർച്ച എപ്പോഴും പ്രയാസമാണ്. കാരണം, തുല്യാവകാശം, മനുഷ്യാവകാശം തീരുമാനമെടുക്കാനുള്ള സമിതികളിൽ പങ്കാളിത്തം എന്നീ തത്വങ്ങളിൽ നിന്നുകൊണ്ട് സ്ത്രീകളുടെ പൗരോഹിത്യ പ്രശ്നത്തെ സമീപിക്കാനാണ് നവീകരണ സഭകളിലെ വനിതകൾക്കു താൽപര്യം. യേശുക്രിസ്തു കാണിച്ചുതന്നതും കഴിഞ്ഞ 20 നൂറ്റാണ്ടുകൾ സഭ അനുവർത്തിച്ചതുമായ ഒരു പാരമ്പര്യത്തിന്റെ അർത്ഥത്തെക്കുറിച്ച് എത്ര വിദഗ്ദ്ധമായി പറഞ്ഞാലും അവർ അതെല്ലാം നിരാകരിക്കും. പട്ടമേൽക്കുന്നതല്ല ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് ക്രിസ്തീയ ജീവിതത്തിന്റെ പൂർണ്ണത എന്നു ഉദാഹരണസഹിതം പറഞ്ഞാലും അവർക്കു സ്വീകാര്യമല്ല. പട്ടമുണ്ടെങ്കിലേ അധികാരവും സ്ഥാനവുമുള്ളു എന്ന നിലപാടാണ് അവരിൽ പലരും എടുക്കുന്നത്. അതുകൊണ്ട് സ്ത്രീകളുടെ പൗരോഹിത്യ പ്രശ്നം സഭയുടെ വേദശാ

സ്ത്രത്തിന്റെ തലത്തിൽ നവീകരണ വനിതാനേതാക്കളുമായി ചർച്ച ചെയ്യുക ഇപ്പോൾ ഏതാണ്ട് അസാദ്ധ്യമാണ്.

4. ഇതുപോലെയുള്ള മറ്റൊരു പ്രശ്നമാണ് സ്ത്രീകളുടെ ദൈവ ശാസ്ത്ര പരിശീലനം. പാശ്ചാത്യ സഭയിൽ തിയളോജിക്കൽ കോളജു കളും സർവകലാശാലാ ഫാക്കൽറ്റികളും സെമിനാരികളുമാണ് മദ്ധ്യ കാല നൂറ്റാണ്ടുകൾ മുതൽ ദൈവശാസ്ത്രം പഠിപ്പിക്കുന്ന മുഖ്യ സ്ഥാപ നങ്ങൾ. പ്രോട്ടസ്റ്റന്റ് പാരമ്പര്യമനുസരിച്ച്, യൂണിവേഴ്സിറ്റിയിലെ തിയോളജിക്കൽ ഫാക്കൽറ്റിയിൽ പഠിച്ച് ബിരുദം നേടുകയാണ് വൈദിക നാകാനുള്ള മുഖ്യ യോഗ്യത. ഈ രീതിയാണ് ഇന്ത്യയിൽ പാശ്ചാത്യർ ആരംഭിച്ച സെറാമ്പൂർ യൂണിവേഴ്സിറ്റിയും മറ്റും പിൻതുടരുന്നത്. അതു കൊണ്ട് നവീകരണസഭകളിൽ, സ്ത്രീകൾ ദൈവശാസ്ത്രം പഠിക്കുക യെന്നാൽ, പാശ്ചാത്യ രീതിയിലുള്ള ഒരു തിയോളജിക്കൽ കോളജിൽ ചേരുക എന്നാണർത്ഥം.

വൈദികരോ മെത്രാന്മാരോ ആയ മൽപ്പാന്മാരുടെ അടുക്കൽ ഗുരു കുല സമ്പ്രദായത്തിൽ വേദശാസ്ത്രം പഠിക്കുകയായിരുന്നു ഓർത്ത ഡോക്സ് സഭയുടെ ഇന്ത്യയിലെ പാരമ്പര്യം. പാശ്ചാത്യ രീതിയിലുള്ള കോളജും പഴയ ഗുരുകുലവും സമ്മേളിപ്പിച്ചാണ് ഇവിടുള്ള നമ്മുടെ സെമിനാരി സമ്പ്രദായം തുടങ്ങിയത്. അതുതന്നെ താരതമ്യേന അടുത്ത കാലത്താണല്ലോ ക്രമമായി പ്രവർത്തിച്ചു തുടങ്ങിയത്. കോളജിൽ നിന്നു ബിരുദമെടുക്കുക കാമ്യമാണെങ്കിലും അതാണ് ഓർത്തഡോക്സ് വേദ ശാസ്ത്രത്തിന്റെ പ്രധാന അളവുകോലെന്നു നാം ഇപ്പോഴും കരുതുന്നില്ല. പട്ടമേല്ക്കുന്നതിനും ഇത് അത്യന്താപേക്ഷിതമെന്ന് നാം ചിന്തിച്ചിട്ടില്ല. നമ്മുടെ സഭയിൽ വലിയ വേദശാസ്ത്ര പാണ്ഡിത്യവും ആത്മീയ ഉൾകാ ഴ്ചയും ഉണ്ടായിരുന്ന പല ഗുരുക്കന്മാരും തിയോളജിയിൽ സർവകലാ ശാല ബിരുദം നേടിയവരായിരുന്നില്ല. നമ്മുടെ ആരാധനയും പാരമ്പര്യ ത്തിന്റെ ശക്തിയുമാണ് വേദശാസ്ത്രം പഠിക്കുന്നതിൽ പ്രധാന ഘടക ങ്ങളായിരുന്നത്. ഔപചാരികമായ വിദ്യാഭ്യാസം ലഭിക്കാത്ത പല സ്ത്രീ കളും വിശ്വാസം മനസ്സിലാക്കുന്നതിലും പഠിപ്പിക്കുന്നതിലും അസാമാ ന്യമായ ശക്തി പ്രകടിപ്പിക്കുന്നുണ്ട്.

റഷ്യൻ ഓർത്തഡോക്സ് സഭയിൽ ഔപചാരിക വേദശാസ്ത്ര പഠനം മിക്കവാറും അസാദ്ധ്യമായിരുന്ന സമയത്ത് സഭയുടെ വിശ്വാസവും ദൈവ ശാസ്ത്രവും നിലനിർത്തുകയും പകർന്നു കൊടുക്കുകയും ചെയ്തത് ഇങ്ങനെയുള്ള സ്ത്രീകളായിരുന്നു എന്നത് പ്രസിദ്ധമാണല്ലോ. അപ്പോൾ ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് സ്ത്രീയാണെങ്കിലും പുരുഷനാ ണെങ്കിലും ഔപചാരികമായ തിയോളജി പഠനം മൂലം ആയിരുന്നില്ല ക്രിസ്തീയ സത്യങ്ങളിൽ ഉൾക്കാഴ്ച പ്രാപിച്ചത്. അതുകൊണ്ട് നമ്മുടെ

സ്ത്രീകൾക്ക് ഔപചാരിക വേദശാസ്ത്ര പഠനം പാശ്ചാത്യ രീതിയിലുള്ളത് ആവശ്യമില്ല എന്നല്ല വാദിക്കുന്നത്. നേരേമറിച്ച് നവീകരണ പാരമ്പര്യവും ഓർത്തഡോക്സ് പാരമ്പര്യവും തമ്മിൽ ഇക്കാര്യത്തിൽ താരതമ്യം ചെയ്യുന്നത് ശരിയായിരിക്കയില്ല. അടുത്ത കാലത്ത് ഇൻഡ്യയിലെ ഒരു ക്രിസ്തീയ വനിതാസംഘടന തയ്യാറാക്കി സഭകൾക്ക് അയച്ചുകൊടുത്ത ചോദ്യാവലിയിൽ 'നിങ്ങളുടെ സഭയിൽ നിന്ന് എത്ര സ്ത്രീകൾ തിയോളജിക്കൽ സെമിനാരിയിൽ പഠിക്കുന്നുണ്ട്?" എന്നു ചോദിച്ചിരുന്നു. എന്താണിതിനു ഓർത്തഡോക്സ് സഭ കൊടുക്കേണ്ട ഉത്തരം? സ്വാഭാവികമായും ആരും പഠിക്കുന്നില്ല എന്നു പറയേണ്ടി വരും. പക്ഷേ, അങ്ങനെ പറഞ്ഞാൽ ചോദ്യകർത്താവ് അവസാനം എടുക്കുന്ന നിഗമനം ഓർത്തഡോക്സ് സഭ സ്ത്രീകൾക്ക് ദൈവശാസ്ത്ര പരിശീലനം ഒട്ടും തന്നെ നല്കുന്നില്ല എന്നതാണ്. ഇതു ശരിയാണോ? 'ദിവ്യബോധനം' തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ നമ്മുടെ എത്രയെത്ര സ്ത്രീകളാണ് ഔപചാരിക ദൈവശാസ്ത്ര പരിശീലനം നേടുന്നത്. അപ്പോൾ ചോദ്യാവലിയിൽ ചോദിച്ച ചോദ്യം ഒരു കുടുക്കു ചോദ്യമാണ്. അല്ലെങ്കിൽ അവിദഗ്ദ്ധമായ ചോദ്യമാണ്. അവിദഗ്ദ്ധമായി നടത്തപ്പെടുന്ന പല സമൂഹശാസ്ത്ര സർവ്വേകളിലും തെറ്റായ ചോദ്യങ്ങൾ ചോദിച്ചു തെറ്റായ ഉത്തരങ്ങൾ ലഭിച്ച് തെറ്റായ നിഗമനങ്ങളിലെത്തുകയെന്നത് സർവ്വസാധാരണമാണ്. യഥാർത്ഥത്തിൽ ആ ചോദ്യം ഓർത്തഡോക്സ് സഭയെ സംബന്ധിച്ച് അപ്രസക്തമാണ്. നവീകരണ പാരമ്പര്യത്തിലെ ഒരു അംഗീകൃതരീതി മനസ്സിൽ വച്ചുകൊണ്ട് അതുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു ഓർത്തഡോക്സ് സഭയുടെ മേൽ തെറ്റായ ഒരു ചോദ്യം അടിച്ചേൽപ്പിക്കുകയാണ്.

ഒരിക്കലും അമ്മയെ തല്ലാത്ത ഒരാളോട് അമ്മയെ തല്ലിയത് ഇന്നലെയാണോ മിനിയാന്നാണോ എന്നു ചോദിക്കുന്നതുപോലെ അർത്ഥശൂന്യമായ ഒരു ചോദ്യമാണിത്. ഇതുപോലെ പല അപ്രസക്തമായ ചോദ്യങ്ങളും ഉണ്ടായിരുന്ന ആ ചോദ്യാവലി അല്പം അശാസ്ത്രീയമാണല്ലോ എന്ന് സ്നേഹപൂർവ്വം വിമർശിച്ച ഒരു ഓർത്തഡോക്സ് വൈദികനെ കടുത്ത സ്ത്രീവിദ്വേഷിയെന്നും യാഥാസ്ഥിതികനെന്നും ഇന്ത്യയിലെ ചില വനിതാ നേതാക്കൾ വിശേഷിപ്പിക്കുകയുണ്ടായി.

'സ്ത്രീകളുടെ പൗരോഹിത്യം' പോലെയുള്ള വിഷയങ്ങൾ ചർച്ചയ്ക്കു വരുമ്പോഴാണ് പാശ്ചാത്യ നവീകരണ പാരമ്പര്യവും ഓർത്തഡോക്സ് പാരമ്പര്യവും തമ്മിൽ സമീപനങ്ങളിലുള്ള ആഴമായ വ്യത്യാസം കൂടുതൽ വ്യക്തമാകുന്നത്. ഇങ്ങനെ വ്യത്യാസമുള്ളതുകൊണ്ട് ഓർത്തഡോക്സ് സഭകൾ എന്താണ് ചെയ്യേണ്ടത്? നമ്മുടെ വാതിലുകളും ജനലുകളുമെല്ലാം കൊട്ടിയടച്ച് ഭദ്രമാക്കി, എല്ലാ ബാഹ്യബന്ധങ്ങളും വിച്ഛേ

ദിച്ച് സ്വന്തം അറയ്ക്കുള്ളിൽ മാത്രമിരിക്കയാണോ നമുക്ക് കരണീയമായത്? ഒരിക്കലുമല്ല. മറ്റു പാരമ്പര്യങ്ങളിൽപ്പെട്ടവരും ക്രിസ്തുവിൽ നമ്മുടെ സഹോദരങ്ങളായതുകൊണ്ട് ക്രിസ്തുവിലുള്ള നമ്മുടെ വിശ്വാസത്തിന്റെ ആനുകാലികാർത്ഥങ്ങളെക്കുറിച്ച് അവരുമായി കൂട്ടായി ചിന്തിക്കാൻ നാം പൂർണ്ണ സന്നദ്ധത പ്രകടിപ്പിക്കേണ്ടതാണ്. മുമ്പു സൂചിപ്പിച്ചതുപോലെ ആധുനിക ക്രിസ്തീയ വനിതാപ്രസ്ഥാനം ചിലപ്പോൾ അവധാനപൂർവ്വമായ ഒരു ഡയലോഗിന് തയ്യാറല്ലെങ്കിൽത്തന്നെയും നമ്മുടെ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും വാതിലുകൾ നാം എപ്പോഴും തുറന്നിടുന്നതാണ് ഉത്തമം. അവർ പറയുന്ന കാര്യങ്ങളെ ഗൗരവമായ പരിഗണനയ്ക്കു വിധേയമാക്കുകയും, നമ്മുടെ യഥാർത്ഥ വിശ്വാസ പാരമ്പര്യത്തിൽപ്പെട്ടതും സ്ത്രീകളുടെ സേവനം സംബന്ധിച്ചതുമായ ഏതെങ്കിലും കാര്യം നാം വിട്ടുപോകുകയോ അവഗണിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ, അതേപ്പറ്റി പുനർവിചിന്തനം നടത്തുകയും ചെയ്യുന്നത് തീർച്ചയായും നന്നായിരിക്കും.

ഉദാഹരണമായി, നമ്മുടെ സമൂഹത്തിൽ സാധാരണക്കാരായ സ്ത്രീകൾ അനുഭവിക്കുന്ന അനീതികൾക്കെതിരായി പ്രവർത്തിക്കുന്ന ശക്തികളോട് ചേർന്ന് പ്രവർത്തിക്കാൻ സഭയ്ക്കു സാധിക്കും. സ്ത്രീവിമോചന നേതാക്കൾ മിക്കവരും തന്നെ സമൂഹത്തിലെ ഉപരിവർഗ്ഗത്തിൽ വരുന്നവരും വ്യക്തിപരമായും വളരെ സ്വാതന്ത്ര്യവും സാമ്പത്തിക സുരക്ഷിതത്വവും അനുഭവിക്കുന്നവരുമാണ്.

അവരിൽ ഒരു ഇന്ദിരാഗാന്ധി പ്രധാനമന്ത്രിയായതുകൊണ്ടോ കുറെപ്പേർ പട്ടമേറ്റു സഭാനേതൃത്വത്തിൽ വന്നതുകൊണ്ടോ ഇൻഡ്യയിലെ പാവപ്പെട്ട സ്ത്രീകളുടെ പ്രശ്നങ്ങൾ പരിഹൃതമാകയില്ല. യഥാർത്ഥത്തിൽ കഷ്ടത അനുഭവിക്കുന്നത് സമൂഹത്തിന്റെ താണ തലങ്ങളിലുള്ള സ്ത്രീകളാണ്. ഇക്കാര്യത്തിൽ സഭയിൽ സ്ത്രീപുരുഷ ഭേദമെന്യയുള്ള ഒരു പുതിയ അവബോധവും കർമ്മസന്നദ്ധതയും ഉണ്ടായേ തീരൂ.

അതുപോലെ തന്നെ സഭയ്ക്കുള്ളിൽ ഭരണപരമായ ചുമതലകളുള്ള പല പ്രാതിനിധ്യ സമിതികളുമുണ്ടല്ലോ. ഇവയിലൊക്കെ നമ്മുടെ പ്രഗൽഭരും നല്ല ക്രിസ്തീയ ജീവിതം നയിക്കുന്നവരുമായ വനിതാ പ്രതിനിധികൾക്ക് സമർഹമായ സ്ഥാനം കൊടുക്കുന്നതിനെപ്പറ്റി അടിയന്തിരമായി ആലോചിക്കേണ്ടതാണ്. ഇതുപോലെയുള്ള കാര്യങ്ങളിൽ ദൈവശാസ്ത്ര പ്രശ്നങ്ങളൊന്നും അന്തർഭവിക്കുന്നില്ല. നമ്മുടെ സന്നദ്ധതയും തീരുമാനവുമാണ് നിർണ്ണായക ഘടകങ്ങൾ.

യഥാർത്ഥത്തിൽ നമ്മുടെ സ്ത്രീകൾക്കിടയിൽ അറിവും കഴിവും നല്ല വിശ്വാസവുമുള്ള വളരെയധികം പേരുണ്ടെന്ന് പ്രത്യേകിച്ച് എടുത്തു പ

റയേണ്ടതില്ല. അവർ കൂടുതലായി നമ്മുടെ പാരമ്പര്യവും ദൈവശാസ്ത്രവും പഠിക്കുകയും സ്ത്രീകൾക്ക് സഭയിലുള്ള സ്ഥാനവും ഉത്തരവാദിത്വവും സംബന്ധിച്ചുള്ള കാര്യങ്ങൾക്കു നേതൃത്വം കൊടുക്കുകയും ചെയ്യണം. നിർഭാഗ്യവശാൽ ചിലപ്പോഴൊക്കെ നമ്മുടെ അറിവുള്ള വനിതകൾ പോലും പ്രോട്ടസ്റ്റന്റ് വനിതാ നേതാക്കളുടെ ചിന്തയ്ക്കും താൽപ്പര്യങ്ങൾക്കുമനുസരിച്ച് പ്രവർത്തിക്കാൻ നിർബന്ധിതരാകുന്നതുകൊണ്ട്, പൊതുവായ പ്രശ്നങ്ങളെ സംബന്ധിച്ച് ഓർത്തഡോക്സ് സഭയുടെ കാഴ്ചപ്പാട് എന്താണെന്ന് മറ്റുള്ളവരെ മനസ്സിലാക്കുന്നതിന് കഴിയാതെ പോകുന്നു.

ഓർത്തഡോക്സ് പാരമ്പര്യം യാഥാസ്ഥിതികവും എല്ലാ നല്ല കാര്യങ്ങളെയും എതിർക്കുന്നതുമാണെന്ന് മറ്റുള്ളവർ അറിവില്ലായ്മ കൊണ്ടു പറയുമ്പോൾ, അത് ശരിയാണെന്നു സമ്മതിച്ച് ഏറ്റുപറയുന്നവർ നമ്മുടെ ഇടയിൽ കണ്ടേക്കാം. ഓർത്തഡോക്സ് പാരമ്പര്യം ഇക്കാര്യങ്ങളിലൊക്കെ പൂർണ്ണമാണെന്നല്ല ഇവിടെ പറയുന്നത്. നവീകരണപാരമ്പര്യത്തിനില്ലാത്ത പല സമ്പന്നമായ വശങ്ങളും സഭയുടെ അവിഭക്ത പാരമ്പര്യത്തിനുണ്ട്. അവയൊക്കെ ആഗോളസഭയുടെ നന്മയ്ക്കായി നൽകുവാൻ നമുക്ക് സാധിക്കണം. അതുപോലെ നമുക്കു ബലഹീനതയുള്ള വശങ്ങളിൽ മറ്റുള്ളരുടെ ശക്തി സ്വീകരിക്കാനും നാം സന്നദ്ധമാകണം.

പൊതുവെ പറഞ്ഞാൽ, വിശ്വാസപരമായ കാര്യങ്ങളിൽ നവീകരണ പാരമ്പര്യം എടുത്ത നിലപാടുകൾ എല്ലാം തന്നെ കുറെയേറെ തെറ്റായിരുന്നുവെന്നു അവരിൽ വിനയമുള്ളവർ ഇന്നു സമ്മതിക്കുന്നുണ്ട്. ഉദാഹരണമായി ‘വിശ്വാസത്താലുള്ള നീതികരണം’ എന്നതാണ് ക്രിസ്തീയ സുവിശേഷത്തിന്റെ കാതൽ എന്നു മാർട്ടിൻ ലൂഥർ പഠിപ്പിക്കയും ‘പ്രവർത്തി’കളെക്കുറിച്ച് ഊന്നിപ്പറഞ്ഞ വി. യാക്കോബിന്റെ ലേഖനം ചവറെന്നു പറഞ്ഞു തള്ളുകയും ചെയ്തു. ഇന്ന് വിമോചന ദൈവശാസ്ത്രത്തിന്റെ പ്രണേതാക്കളായ, നവീകരണ പാരമ്പര്യത്തിൽപ്പെട്ട നേതാക്കൾ ഏറ്റവും കൂടുതൽ വായിക്കുന്നത് യാക്കോബിന്റെ ലേഖനവും ഊന്നിപ്പറയുന്നത് പ്രവൃത്തിയിലൂടെ തെളിയുന്ന വിശ്വാസവുമാണ്. മറ്റു പല ഉദാഹരണങ്ങളും നോക്കിയാൽ, പ്രോട്ടസ്റ്റന്റ് പാരമ്പര്യം നമ്മുടെ ധാർമ്മികബോധത്തിനും സാമൂഹ്യ സേവനത്തിനും പുതിയ സംഭാവനകൾ നൽകിയെങ്കിലും വിശ്വാസപരമായ അടിസ്ഥാനത്തിൽ നിരവധി പാളിച്ചകൾക്കു വിധേയമായതായി കാണാം. അവരിൽപ്പലരും അത് തുറന്നു സമ്മതിക്കുന്നതുകൊണ്ട് ദൈവശാസ്ത്രപരമായ ഒരു പുതിയ ഡയലോഗിനു വാതിൽ തുറക്കപ്പെടും എന്നു പ്രതീക്ഷിക്കാം.

അതുകൊണ്ട് സ്ത്രീകളുടെ പൗരോഹിത്യം തുടങ്ങിയ പ്രശ്നങ്ങൾ നവീകരണ പാരമ്പര്യം ഉന്നയിക്കുമ്പോൾ നാം അവധാനപൂർവ്വം, കാര്യ

ങ്ങൾ പഠിക്കുകയും നിഗമനങ്ങളിലെത്തുകയും ചെയ്യേണ്ടതാണ്. വിവേചനശക്തിയോടെ യഥാർത്ഥ നീതിയുടെയും സത്യത്തിന്റെയും പ്രശ്നങ്ങൾ അപ്രധാനങ്ങളായ മുദ്രാവാക്യങ്ങളിൽ നിന്ന് വേർതിരിച്ചെടുക്കുവാനും ക്രിസ്തീയമായി അവയോടു പ്രതികരിക്കുവാനും നമുക്ക് സാധിക്കണം. ഭയം, മുൻവിധി, ആത്മസംതൃപ്തി, അമിതമായ ആത്മവിശ്വാസം എന്നിവകൂടാതെ സത്യത്തിന്റെ പൂർണ്ണതയിലേക്കു പരിശുദ്ധാത്മാവ് ഇപ്പോഴും നമ്മെ നടത്തിക്കൊണ്ടിരിക്കയാണ് എന്ന ബോദ്ധ്യത്തോടെയായിരിക്കണം ഈ പുതിയ ചോദ്യങ്ങളെ നാം സമീപിക്കേണ്ടത്. നമ്മുടെ ഇപ്പോഴത്തെ ധാരണകളെ വികസിപ്പിക്കാനും പുതിയ അനുഭവമേഖലകളിലേക്ക് നമ്മെ പ്രവേശിപ്പിക്കാനും പരിശുദ്ധാത്മാവിനു കഴിയും. 'ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തേയും പൂർത്തീകരിക്കുന്ന ഏക പരിശുദ്ധാത്മാവ്' നമ്മുടെ വിശ്വാസത്തെ ഇപ്പോഴും പൂർത്തീകരിച്ചുകൊണ്ടിരിക്കുന്നു എന്ന വസ്തുത നമ്മെ വിനയമുള്ളവരും പുതിയ ചോദ്യങ്ങളെ തുറന്ന മനസ്സോടെ അഭിമുഖീകരിക്കുവാൻ ഉൾക്കരുത്തുള്ളവരുമാക്കിത്തീർക്കുന്നു.

**(1988)**